(Malayalam)

# VĀDAKKAN PĀTTUKAL

Compiled by
M. C. APPUNNI NAMBIAR

Cover Design: Sudheershah

First Published October 1983

PRINTED AT INDIA PRESS, KOTTAYAM

Price Rs. 33.00



Publishers
Sahitya Pravarthaka Co-operative
Society Ltd., Kottayam, Kerala State, India

Sales Department
NATIONAL BOOK STALL
KOTTAYAM - TRIVANDRUM - ERNAKULAM - CANNANORE - TRICHUR
PALGHAT - QUILON - KOZHIKODE - ALLEPPEY - KALPETTA

# വടക്കൻപാട്ടുകൾ

(പാട്ടുകൾ)


സമ്പാദകൻ

എം. സി. അപ്പുണ്ണിനമ്പ്യാർ





പ്രസാധകന്മാർ

സാഹിത്യപ്രവർത്തക സഹകരണസംഘം

നാഷനൽ ബുക്ക്സ്റ്റാൾ

കോട്ടയം

വില ക. 33.00

# ഉള്ളടക്കം

# പൊന്നമ്മയും
# കടലുംകര നാട്ടുവാഴിയും

നിറയും പറ ... വെച്ച്
താലത്തിൽ ... വെച്ച്
അരിയരിച്ച് ... പുല...
പൂമാലൈ പൊ...
പൂവി... മണമുണ്ടാം ... ണാവും
പൂമാലൈ... പൊന്നമ്മ പാട്ടുകേട്ടാല്
പുളകം കൊര മാറും വീക്കം മാറും
പൂമാലൈത്തെ പൊന്നമ്മ പാട്ടുകേട്ടാല്
മാരനില്ലാ മങ്കക്ക് മാരനുണ്ടാം
അറന്തവാട്ടില് പെണ്ണുണ്ടാവും
പൂമാലൈത്തെ പൊന്നമ്മ പാട്ട് കേട്ടാല്
കണ്ണില് നിറയല്ലോ കണ്ണനീര്
മാറത്താഴുകുന്നത് ചോരത്തുള്ളി
പൂമാലൈത്തെ പൊന്നമ്മ പാട്ട് കേട്ടാല്
വെംഗത്തുപ്പാറയലിഞ്ഞ് പോകും
പൊന്നമ്മ പൂമാലൈത്തെ എന്റെ ദൈവേ
തെളിഞ്ഞും വിളയാട്ട ദൈവത്താളേ
പൊൻപുക്കരക്കാത്തം തെക്ക്ഭാഗം
കടലുങ്കര നാടെന്നൊരു നാടുണ്ടല്ലോ
അവിടെവെച്ചാട തൊടങ്ങേണമള്ള്.

മകരം പിറന്നാലെ മാവുപൂത്തു
പൂക്കൈത പൂത്തും മണം പൊന്ത്യല്ലോ
കൊമ്പത്തിരിക്കണ മാരനോട്
മാമാരം കൊഞ്ചുന്ന വെൺപിറാവ്
പുള്ളിച്ചിപ്പൂപ്പൂടക്കോഴിയോട്
പൂവാലൻകോഴിയടുത്തുകൂടി

കണ്ണിപ്പുരലുമായൊരറിക്കൊങ്ങൻ
വാലത്താൻമീനും പൊയക്കലെ ഞെണ്ടും
കൂടികറിവെച്ച് കഞ്ഞിവെച്ച്
അത്തായം ചോറ് കയിക്കന്നോള്
മുണ്ടോലപ്പായില് മുറിയണവെച്ച്
കാക്കവിളക്കിൽ തിരിയുമിട്ട്
അവിടെ കിടന്നിട്ടോ പൂമാതെയോ
പൂതത്താൻപാട്ടോള്[1] പാടുന്നണ്.
നാഗത്താൻപാട്ടോള് പാടുന്നണ്.
ചോലപ്പനംകിളി കൂവുംപോലെ
കിണ്ണം മണിയോശ കേക്കുംപോലെ
പനങ്കണ്ണെൻത്ത ചിലക്കുംപോലെ
നാഗത്താൻ ഭൂതത്താൻ പാട്ടുപാടി.

കടലുംകര നാടുവാണ നാടുവായിച്ചു
പാമ്പും ചെവിടാലെ കേട്ടവര്
അരുളിച്ചെയ്യുന്നേരം നാടുവായിച്ചു
നേരം നെരമിനപ്പാതിരാക്ക്
ചോലപ്പനംകിളി കൂവുംപോലെ
എവിടന്നൊരു ബെള്ളരം[2] കേക്കുന്നത്
പൊത്തിലെ പാമ്പും തലമടക്കും
കരയുന്ന കുഞ്ഞന് മണിഞ്ഞൊറങ്ങും
ഉണക്ക്മരം പൊട്ടിപ്പാലൊഴുകും
പച്ചമരത്തിൻറില കൊഴിയും
എവിടന്നീ ബെള്ളരം കേക്കുന്നത്
പകരം പറഞ്ഞല്ലോ കാര്യക്കാരൻ
ഒറ്റ്യാ തിരുമേനീ നാടുവായിച്ചേ
പുഞ്ചനടക്കലെ മാടത്തീന്ന്
പൂലുവപ്പെണ്ണ് പൂമാതെയ്യോ
പൂതത്താൻപാട്ടല്ലേ കേക്കുന്നത്
ചോദിച്ചല്ലന്നേരം നാടുവായിച്ചു
പൂലുവപ്പെണ്ണ് പൂമാതെയ്യോ
പുഞ്ചക്കൊയിത്തിന് വരവാറില്ലേ
പറഞ്ഞാൽ വരവോളീ നാടുവായിച്ചേ
എന്നാലോ കേക്കെൻെറ കാര്യക്കാരാ
മറന്നാ[3]പ്പല്ലാ പുലരുംകാലം

1 പാട്ടോള് = പാട്ട് + അവ
2 ബെള്ളരം = ശബ്ദം
3 മറന്നാ = മറന്നാം

പൂല്യവക്കടിക്കാരനേലനോട്ടും
ഇരുപത്തിയൊന്നു കടിക്കാരോട്ടും
പൂല്യവപ്പെണ്ണ് പൂമാതൈയോട്ടും
പുഞ്ചക്കൊയ്ത്തിന് വന്നോളിനേ
കൊയ്ത്തിന് തോരംപാട്ട് പാടണമെന്നും
ചെന്നു പറയെന്റെ കാര്യക്കാരാ
അതുതാനെ കേട്ടല്ലോ കാര്യക്കാരൻ
പിറ്റേന്നാം പുല്ല പുലർന്നോണ്ടാരെ
പൂല്യവക്കടിക്കാരനേലനോട്ടും
പൂല്യവപ്പെണ്ണ് പൂമാതൈയോട്ടും
നാളത്തെ പുല്ല പുലരുംകാലം
പുഞ്ചക്കൊയ്ത്തിന് വന്നോളാനെ
കൊയ്ത്തിന് തോരം[1] പാട്ട് പാടണമെന്നും.
പൂല്യവപ്പെണ്ണ് പൂമാതൈ പാടണമെന്നും
പറഞ്ഞല്ലേ പോരുന്നു കാര്യക്കാരൻ
പിറ്റേന്നാം പുല്ല പുലരുംകാലം
കൊയ്ത്തിന്റാരംഭം കടിക്കാരുമെ
പൂല്യവപ്പെണ്ണ് പൂമാതൈയും
പൂല്യവക്കടിക്കാറ് പെണ്ണുങ്ങളും
നേരൊട്ട്[2] പുല്ലപ്പുലരുംകാലം
ആറുമുര നല്ല തോട്ടംകന്ന്
അവള് കുളിയും കഴിച്ചോളുന്നു
വളത്തും കോയികെട്ടിയ പൂതടിയോ
ചിക്കിക്കടഞ്ഞും തെറ്റുംകെട്ടി
പൊഞ്ചെന്നാതണ്ടോത്ത പൊങ്കയിക്ക്
വെള്ളിവളയും നെറംവരുത്തി,
മാറത്ത പൂത്താലി കല്ലുമാല
മാറത്ത നീട്ടും നിറംവരുത്തി
കീറുത്തുണി മാറിയുടുത്തവള്
ഉക്കത്തരിവാളും കറക്കൊട്ട
കറക്കയറും പിരിച്ചെടുത്ത്
ഇരുപത്തിയൊന്ന് കടിക്കാരൊത്ത്
പുഞ്ചക്കൊയ്ത്തിന് വന്നോളുന്നു
പൂല്യവക്കടിക്കാരനേലനാണ്
കതിരു പറിച്ചും കണിവെക്കുന്നു
ഒപ്പുപ്പം കളത്തിൽ കീത്ത്[3]നിന്ന്

1 തോരം — പ്രവൃത്തി
2 നേരൊട്ട് — നേരം + ഒട്ട്
3 കീത്ത്നിന്ന് — ഇറങ്ങിനിന്ന്

വെളുക്കച്ചിരിച്ചൊപ്പരം ചേരോ എന്നും
തേനായ് മറഞ്ഞൊപ്പം കൂടോ എന്നും
കൊതിയെന്റെ മാമനും മാറോ എന്നും
കൂറോടെ മാടണഞ്ഞുകൂടോ എന്നും
ചെന്നിററ് ചോദിക്ക് കാര്യക്കാരാ
പോതന്നണെന്നേരം കാര്യക്കാരൻ
പുഞ്ചനടക്കലെ മാടത്തില്
വാതുക്കം ചെന്ന് വിളിച്ചവനോ
ഞെട്ടിയുണർന്നല്ലോ പൂമാതെയോ
ഉതം കതനട്ടപ്പാതിരാക്ക്
ആണും തുണയില്ലാത്ത മാടത്തില്
ആരെന്റെ വാതുക്ക് വിളിക്കുന്നത്
ഞാനാണേ ഞാനാണേ പൂമാതെയേ
എന്തായ് തിരുമേനി വന്നതോളി[1]
കടലുംകര നാടുവാണ നാടുവായിച്ച
എന്നോട് കല്പിച്ചയച്ചിക്കല്ലോ
ആറുംകര അത്താണി തോട്ടംതാഴെ
പുഞ്ചക്കൊയ്ത്തിന് കണ്ട നാളെ
കായിച്ചക്കുണ്ണിയാലാറക്കില്ലല്ലോ
പുഞ്ചനടക്കലിന്റെ മാടത്തില്
കാതിനട എഴുന്നള്ളി വന്നോണാല്
മാടം മണിഞ്ഞുഴുകരോ പെണ്ണേ
തെളിഞ്ഞൊന്നരിയാടോ അക്കരിക്കോ
വെളുക്കെച്ചിരിച്ചൊപ്പരം[2] ചേരോ എന്നും
പകരം പറഞ്ഞല്ലോ പൂമാതെയോ
''കടലുംകര നാടുവാണ നാടുവായിച്ച്യോട്
ചെന്നു പറവോളി[3] കാര്യക്കാരാ
പുഞ്ചനടക്കലെന്റെ മാടത്തില്
ആണും തുണും ഇല്ലാത്ത മാടത്തില്
കാൽനട എഴുന്നള്ളി പോരണ്ടാലോ
പുലവപ്പുഴപ്പെണ്ണോട് കൊതിവന്നാല്
കററം പലതുണ്ടേ കാര്യക്കാരാ
കടിക്കാറിഞ്ഞാലും കുററമുണ്ട്
കൊയിലൊത്തറിഞ്ഞാലും കുററമുണ്ട്.''
പകരം പറഞ്ഞല്ലോ കാര്യക്കാരൻ.

---

1 വന്നതോളി = വന്നത് + ഓളി. ഓളി = ബഹുമാനസൂചകമായി ഉപയോഗിക്കുന്ന പദം.

2 ഒപ്പരം = ഒന്നിച്ച്

3 പറവോളി = പറയുക + ഓളി

മാറത്തൊന്നാളത്തിപ്പായുമന്നേ
ഓലമുറിച്ചതും വീണേപോയെ
പുലിക്കണക്കമ്പച്ചി നിന്നപോലെ
പൂമറത്തറിച്ചാട നിന്നംപോയേ
കരിമടയിന കണ്ട് നിന്നപോലെ
നോക്കിക്കൊതിക്കുന്നേ നാടുവാഴിച്ച
ഉലകിലുടയോനെ ദൈവത്തിനെ
കരുതിയിരിക്കുന്നേ പൂമാതൈയോ
കടലുംകര നാടുവാണ നാടുവാഴിച്ച
പിരിപ്പാനരിയാടി നാടുവാഴിച്ച
'പൂലുവപ്പൂപ്പെണ്ണ്' പൂമാതൈയെ
പൂട്ടച്ചുടറിക്കന്നത്തീവെയിലത്ത്
ഓലമുറിക്കണ്ടേ കെട്ടേണ്ടാലോ

നിന്നെ പൂട്ടവെയിലിൽ കാണുന്നേരം
നെഞ്ഞും കരിമ്പാടകത്തിരിയുന്നിക്ക്
തണലത്തിരിക്കെടോ പൂമാതൈയേ.'
പക്ഷം പറഞ്ഞല്ലോ പൂമാതൈയോ
'അടിയാളെ [2]തൊരമല്ലേ നാടുവാഴിച്ചേ
പൂലുവരായി പിറന്നാലോളി
തീയും പൂട്ടവെയിലറിയില്ലെലോ
മഞ്ഞും മഴയും [3]തയക്കം പോളി'
പൂലുവപ്പൂപ്പെണ്ണ് പൂമാതൈയോ
നിന്നോടൊരു [4]പട്ടാങ്ങം ചോദിച്ചാല്
ഉത്തരമനുവാദം ചൊല്ലോ പെണ്ണേ
'അനുവാതറിയാതെ ചൊല്ലിക്കോടാ'
'പൂലുവപ്പൂപ്പെണ്ണേ പൂമാതൈയേ
[5]എളുന്റാപ്പുറം പോരുമോ മനം മയങ്ങോ'
'പൂലുവപ്പെണ്ണോട് കൊതിവന്നാല്
കുറ്റം പലതുണ്ടേ നാടുവാഴിച്ചേ
കേട്ടാൽ കൊണക്കേട് മാനക്കേട്
കൊയിലോത്തറിഞ്ഞാലത് കുറ്റമുണ്ട്.'
[6]'മാനക്കേടെങ്കും കൊണക്കേടും'
'വന്നാൽ പൊറുക്കും ഞാൻ പൂമാതൈയേ'
'എത്താത്ത പൂവോട് മനം വന്നാല്

1 അടിയാളെ — അടിയാരുടെ. (താണജാതിക്കാരായ ഞങ്ങളുടെ)
2 തൊരമല്ലേ? — ജോലിയല്ലേ
3 തയക്കം — പഴക്കം
4 പട്ടാങ്ങം — നേര്
5 എളുന്റാപ്പുറം — എളുന്നള്ളുക
6 മാനക്കേടായാലും ദോഷമായാലും.

ചൂടിത്തരുമിയാവോ നാടുവാഴിച്ചേ.'
'എത്രയും മതികെടാത്ത പൂക്കളാല്
പറിച്ചും മണ്ണുരുടേ പൂമാതൈതയേ
ആറുംകര അത്താണി തോട്ടം താഴെ.
കൈതോലക്കണ്ടത്തിൽ കണ്ണനാളെ
കായിച്ചകണ്ണിലൊറക്കില്ലാലോ.'

'കടലും കരക്കെട്ടിലെത്തയി അക്കമ്മേമ്യാട്
എന്തൊരു കുറവോ നാടുവായിച്ചേ?'
'എന്തൊരാലും പെണ്ണേ കുറാക്കണേ
പക്കത്തിൽ നിന്നാലും പാലൂട്ട്യാലും
[1]പയം കണ്ടൽ തിന്നുല്ലേ പൂമാതൈതയേ
[2]പായ്യാരം പോട്ടെ പകരം പോട്ടെ
മാറാത്ത കുറണം പൂമാതൈതയേ
കുറുള്ള പുലുവൻ വന്നെന്നാല്
മാറാത്ത കുറും ഞാൻ നാടുവായിച്ചേ.
പുലുവപ്പെണ്ണേ പൂമാതൈതയേ
വളത്തും കൊയ്തികെട്ടിയ പൂടിക്ക്
പൂരണം മുടിപ്പൊന്ന ഞാൻ ചൂടിക്കാലോ
പൊങ്ങോനത്താണ്ടൊത്ത പൊൻകയിക്ക്
പൊൻവള തന്നവൻ ഞാൻ പൂമാതൈതയേ
കന്നും മലയുമയ്യേലച്ചുള്ള
എഴുതിത്തരുന്നേ് പൂമാതൈതയേ
എഴുരുപ്പുള്ളികളെം പത്തുകണ്ടം
നിനക്കും തരും പെണ്ണേ പൂമാതൈതയേ
എയരപ്പൊന്നിന്റെ പൊൻപതക്കം
ഇളക്കൻ കൊയമൽ താലികെട്ടിക്കാലോ.

ആയിരം പഴയരിയളന്നേടത്ത്
മാടത്തിലെത്തിക്കാം കത്തിച്ചുറി
ഉത്തരമന്ത്രവാദം പൊല്ലേ പെണ്ണേ
ഉടലെന്തേ പൂമാതൈ പൊല്ലേ പെണ്ണേ.
മനമെന്തേ പൂമാതൈ പറക്കല്ല്
എന്നില് കനിവിനിക്കില്ലേ പെണ്ണേ.'
പകരം പറഞ്ഞല്ലോ പൂമാതൈതയോ
'കടലുംകര നാടിന്നുടയ ചൂതം
കന്നും മല പൊൻപണം തന്നാലും
അതിന് മയങ്ങല്ല പുലയപ്പെണ്ണ്.'
'എന്തിന് മയങ്ങണ് പൂമാതൈതയേ.'

1 പയം — പഴം
2 പായ്യാരം — [illegible]

'ഒന്നിലും മയങ്ങല്ലെ നാട്ടുവാഴിച്ചി'
'ഒന്നിനും മയങ്ങല്ലുകാണ്' പെണ്ണേ
എത്തറപ്പൂത്തകണ്ടും ആവികണ്ടും
നിനക്ക് തുണയെടീ പുലവപ്പെണ്ണേ.'

'1തൻ്റോച്ചപ്പോയീനേ നാട്ടുവാഴിച്ചി
കൊന്നാലും വേണ്ടീല നാട്ടുവാഴിച്ചി
തിന്നാലും വേണ്ടീല നാട്ടുവാഴിച്ചി
എന്നെത്തൊടണ്ടെൻ്റെ മെയ്യ് തൊടറ്.'
കടലുംകര നാട്ടുവാണ നാട്ടുവാഴിച്ചി
കരികണ്ണുതട്ടി മറിക്കുന്നുണ്ടേ
കരിന്തുടരോമം വിറപ്പിക്കുന്നേ
വായിലെയരിമണിപ്പല്ല് കൊണ്ട്
അരിപൊരി വറക്കുന്ന നാട്ടുവാഴിച്ചി
'തമ്പുവൻ പകരം ഞാൻ പൂമാതൈയേ'
'വാഴുന്നോൻ പകരം ഞാൻ നാട്ടുവാഴിച്ചി'
'കൊല്ലാതെ കൊല്ലും പൂമാതൈയേ'
'2കൊല്ലുമ്പം കാണും ഞാൻ നാട്ടുവാഴിച്ചി.'
'തീയിലുരുക്കും ഇന്ന3 പൂമാതൈയേ'
'മഞ്ഞത്ത് പാറ്റും നാട്ടുവാഴിച്ചി'
'നീയെന്തറിഞ്ഞൊന്നേ പൂമാതൈയേ'
'അടിയനറിഞ്ഞോളി നാട്ടുവാഴിച്ചി'
'വക്കാണം വേണ്ടെന്നേ പൂമാതൈയേ'
'തല്ലും കളി വേണ്ട നാട്ടുവാഴിച്ചി'
കടലുംകര നാട്ടുവാണ നാട്ടുവാഴിച്ചി
അവര് മടങ്ങിയല്ലേ പോകുന്നത്
പുലവപ്പൂപ്പെണ്ണേ പൂമാതൈയോ
പൂക്കൈതക്കാട്ട് നല്ലാണിപ്പോള്
കൈതോലെടുക്കാതെ പോരുന്നോള്
മാടത്തില് വന്നിട്ടു പൂമാതൈയോ
തണ്ടോലപ്പായും വിരിച്ച് കൊണ്ടേ
അവിടെ കിടന്നും കരയുന്നോള്
കന്നിക്കൊയ്ത്തിനും 4കാലായിക്കും
പുലവപ്പൂപ്പെണ്ണ് പൂമാതൈന
പുലവക്കിടാവ് വിളിച്ചില്ലലോ

1 തൻ്റോച്ചേ = നിങ്ങളുടെ വഴിക്ക്
2 കൊല്ലുമ്പം = കൊല്ലുമ്പോൾ
3 ഇന്ന = നിന്നെ
4 കാലായിക്കും = കന്നിക്കൊയ്ത്തിനുശേഷമുള്ള വയൽപ്പണി

1ജന്മപ്പതവും കൊടുത്തില്ലല്ലോ
തിരുനാളിന്നു് ചോറും കൊടുത്തില്ലല്ലോ.

പായ മടഞ്ഞും മുറം മടഞ്ഞും
കൂട്ട മടഞ്ഞും കതിർ പറിച്ചും
താളും തവരയും പച്ചവെള്ളവും
തോട്ടിലെ കണ്ണിപ്പരലും ഞണ്ടും
പട്ടിണി 2വൈയായി കൂട്ടനാള്
ഉടുത്തുണി മറുത്തുണിയുടുക്കാറില്ല.
ആരോടുമല്ലല് പറയാറില്ല.
മകരം പോയ് ചൂടും മയയും വന്നു.
3മയ പോയി മഞ്ഞും വെയിലും വന്നു.
കുളം വററി കൈതോല തോടും വററി.
ആററുംകര അത്താണിത്തോടും വററി
നീരററു പുഞ്ച കരിഞ്ഞു് ചാളി
പൂതലോത്ത് നഞ്ച കരിഞ്ഞും പാളി
കടിനീരെറകാനും നീരില്ലാലോ
കൂട്ടത്തൊളി മയങ്ങിപ്പോയി
വള്ളിയും വാഴയുണങ്ങിപ്പോയി
നാനായി കറക്കും പൈക്കമ്പിച്ചിക്ക്
പാലില്ല പുല്ലൊന്നും നാട്ടിലില്ല.
പൊന്നെങ്ങളുന്നിതും വാടിവീണു.
പുട്ടപ്പൂടറിക്കുന്ന തീവെയിലാലേ.

പുറിപ്പൊരി സഞ്ചാരം 4നാട്ടാരൊക്കെ
അങ്ങിനെയവിടാട പാറമേലെ
കേകൺമലമേലെ കാലിക്കാറ്
ഉയന്ന മലയിലെ കാടും നോക്കി
താണ വയലിലെ പുല്ലും നോക്കി
5ഓരു പൊറഞ്ഞിയ പുളിയും നോക്കി
കാലി തെളിച്ചല്ലു പോരുന്നോല്
കന്തലക്കന്നും വലുതും വെച്ചു്
അട്ടപ്പാടി കണ്ടിൻറാരുടെ
കടലുംകരനാട്ടിലും വന്നിറങ്ങി
പുഞ്ചപ്പാടക്കലെ മാടത്തിലെ

1 ജന്മപ്പതം = നെല്ലുകൊയ്തപ്പോൾ കിട്ടുന്ന കൂലി (നെല്ലായിത്തന്നെ കിട്ടുന്നതു്.)
2 വൈയായി = വഴിയായി
3 മയ = മഴ
4 നാട്ടാരൊക്കെ = നാട്ടുകാർ + ഒക്കെ
5 ഓരു പൊറഞ്ഞിയ = ഉപ്പു കലർന്ന

കേക്കേ വയലിലെ പൊയിലോടീല്
കററിത്തരിക്കണ പുല്ലുണ്ടല്ലോ
ഓരു പെരങ്ങിയ ചളിയുണ്ടല്ലോ
[1]കേക്കൻമലമേലെ കാലിക്കാറ്
കററി തറ്റൂട കാലി കെട്ടി
മൂന്നോളം തിങ്കള് [2]കൂട്ടന്നോര്
പുലുവക്കടിക്കാറ് പുലുവത്ത്യള്
കേക്കൻമലയിലെക്കാലിക്കാര്
കൂട്ട കൊട്ടക്കം മുറം കൊട്ടക്കം
കൈതോലപ്പായും [3]പൊയക്കലെമീതം
കൊണ്ടക്കൊട്ടക്കല്ലും [4]പുലയത്ത്യള്

പുലുവപ്പൂപ്പെണ്ണ് പൂമാതെയും
കൂട്ട കൊട്ടക്കം മുറം കൊട്ടക്കം
നെർ വാങ്ങും കാലീന്റെ പാലുവാങ്ങും
കേക്കൻമലമേലെ കാലിക്കാറ്
കളിയും [5]പയമ്പ് പറയാറുണ്ട്.

കേട്ട ചിരിക്കല്ലോ പുലയത്ത്യള്
കേക്കൻ മലയിലെ കാലിക്കാറ്
പുലുവപ്പൂപ്പെണ്ണ് പൂമാതെയോട്
കളിയും പയമ്പ പറയാറുണ്ട്.
കററിക്കരിക്കണ പുല്ലുംതിന്ന്
ഓരു പെരങ്ങിയ ചളിയുംവററി
കേക്കൻ മല മേലെ കാലിക്കാറ്
പൊൻപുഴകടന്നപ്പുറം പോരുന്നോല്
അവരിന്ന് പോയി പുറം [6]കൈഞ്ഞാലേ
കടലുംകര നാടുവാണ നാടുവായിച്ച
അതളിച്ചൂന്നാളന്നാടുവായിച്ച
കടലുംകര നാടുവാണ കാര്യക്കാര
കേക്കൻ മലയിലെ കാലിക്കാറ്
കടലുംകര നാട്ടിലും വന്നോണ്ടിററ്
പുലുവപ്പൂപ്പെണ്ണ് പൂമാതെയോട്
കൂട്ട മുറം പായും വാങ്ങിക്കൊണ്ടും

1 കേക്കേ — കിഴക്കെ
2 കൂട്ടന്നോര് — കൂടുന്നവര്
3 പൊയക്കലെ — പുഴക്കര
4 പുലയത്ത്യള് — പുലയത്തികൾ
5 പയമ്പ — പഴയ കഥകൾ
6 കൈഞ്ഞാലേ — കഴിഞ്ഞതിനുശേഷം

കളിയും ചിരിയുമൊറ്റുണ്ട് എന്നും
മാടത്തിലന്തിക്ക് കൂടലെന്നും
പലതും പറഞ്ഞിട്ടറിഞ്ഞു ഞാനേ
നീ പോയറിയെന്റെ കാര്യക്കാരാ
കടലുംകര നാടുവാണ കാര്യക്കാരൻ
പുലയകുടിയിലും വന്നോണ്ടിററ്.

പറഞ്ഞാനറിയുന്ന കാര്യക്കാരൻ
പുലയക്കുടിക്കാറ് പുലയത്ത്യള്
കൂട്ട മുറം പായും വില്ലാറുണ്ട്
കളിയും പയമ പറയാറുണ്ട്
[1]കാലി വിട്ടോലേയും പോവാറില്ല.
പുലയക്കുടിയിലും മാടത്തിലും
കാലുപറിച്ചോല് കത്താറില്ല.
വന്താനറിഞ്ഞല്ലോ കാര്യക്കാരൻ
കടലുംകര നാടുവാണ നാടുവായിച്ച്യോട്
എണ്ണിപ്പറഞ്ഞല്ലോ കാര്യക്കാരൻ
അതളിച്ചെയ്യുന്നേരം നാടുവായിച്ച
കൈതക്കുടി ആയിത്തിരപ്പുലയോത്ത്യോട്
ചൊന്ന പറയെന്റെ കാര്യക്കാരാ
ആനമൊത്തരറിയാതണ്
കൊയിലോത്താളും വന്ന പോന്നവനേ-
ചൊന്ന പറഞ്ഞല്ലോ കാര്യക്കാരൻ
കൈതക്കുടി ആയിത്തിര പുലയത്തി
ആനമൊത്തരറിയാതണ്
തിരുമുമ്പാകെ വന്നുനിന്നവള്
അതളിച്ചെയ്യുന്നേരം നാടുവായിച്ച
കൈതക്കുടി ആയിത്തിര പുലയത്തി
ഞെത്താത്ത [2]പൂളും പറഞ്ഞോണ്ടാല്
ചോറുന്നതും പെണ്ണെ ആയിത്തിരെ
[3]മതിരക്കറിവെച്ച് അവൻ ഞാനെ
എന്റൊരു പൂളെന്റെ നാടുവായിച്ച
കേകൻ മലമേലെ കാലിക്കാറ്
പുഞ്ചനടക്കലെ മാടത്തില്
പുലയപ്പെണ്ണ് പൂമണത്തയോട്
കളിയും ചിരിയോടെ കൂടാനെന്നും

1 കാലിയെ വിട്ട് അവർ എവിടെയും പോവാറില്ല
2 പൂളം = കളവ്
3 മതിരക്കറി = മധുരക്കറി

അന്തിക്ക മാടത്തിൽ കൂടാറെന്നു–
മാടമപരാധം പുക്കീക്കുന്നും
ഒത്തൊരു പൂളം പറയോ നീയും
പകരം പറഞ്ഞല്ലോ ആയിത്തിര.
ഇല്ലാത്ത 1മാച്ചിത്തം ചൊല്ലിയോണാല്
ദൈവം വെറുകല്ലേ നാടുവാഴിച്ചേ
തിരുമേനി ഇളമേനിയായ് വാണകാലം
2വാല്യംകൊണ്ടുമാനമാദ്യകാലം
നേരുവിട്ടും നെറി 3ഞായംവിട്ടും
തിരുമേനി 4ഒപ്പരം കൂടീട്ടില്ലേ
നെറവുള്ള പെണ്ണുങ്ങളെങ്ങനെ കറംചൊല്ലും?
ഇരന്നോ തിരുമേനി പൂമാതൈയോട്
പറഞ്ഞോ തിരുമേനി പൂമാതൈയോട്
ഇരന്നും പറഞ്ഞാലും കുത്താടിയാലും
പൂമാതൈ 5മാരുപ്പെണ്ണല്ലല്ലോ
അതുളിച്ചെയ്യുന്നും നാടുവാഴിച്ച
6 ''അത്'വൊക്കെരിക്കട്ടെ ആയിത്തിരെ
പൊന്നു തരും പെണ്ണേ ആയിത്തിരെ
തോളിൽ കിടക്കുന്ന നേര്യതുണ്ട്
ആയിത്തിരക്കും കൊടുത്തോളുന്നു.''
സമ്മാനം കണ്ടു തെളിഞ്ഞാള്
'ഒത്തൊരു പൂളം പറയാവോളീ'
ഇരുപത്തിയൊന്നു കടിക്കാരോടും
പൂവ്വുവക്കടിക്കാരനേലാനോടും
പൂളം പറയുന്നൊരായിത്തിര
കേക്കൻ മലമേലെ കാലിക്കാറ്
പുഞ്ചനടക്കല് ചെന്നിക്കുന്നും
മാടത്തിന് മാച്ചിത്തം പറഞ്ഞിക്കുന്നും
മാനംമറിയാതി തെറിക്കുന്നും
7മാളോരെ കണ്ണാലെ 8കണ്ടിക്കുന്നും

---

1 മാച്ചിത്തം = അപരാധം (വ്യഭിചാരമെന്നും)
2 വാല്യം = യൗവനം
3 ഞായം = ന്യായം
4 ഒപ്പരം = ഒന്നിച്ച്
5 അവളെ എളുപ്പത്തിൽ വശത്താക്കാൻ കഴികയില്ല എന്നർത്ഥം
6 അത്'വൊക്കെരിക്കട്ടെ = അത്' + ഒക്കെ + ഇരിക്കട്ടെ.
7 മാളോരെ = അവരും അവളുടെ
8 കണ്ടിക്കുന്നും = കണ്ടിരിക്കുന്ന എന്നും

വെള്ളിയാഴ്ച നല്ലോരു നട്ടുച്ചക്ക്
മാടപ്പുറമ്പില് ഞാനെത്തിക്കൊള്ളാം.
ഓ, എന്നരുവാദം പൂലുവര്

അവര് മടങ്ങിയങ്ങിനെ വന്നുംകൊണ്ട്
പൂങ്കുന്നടക്കലെ മാടത്തില്
കമ്പയത്താലൊന്ന് ഉഴക്കുന്നുണ്ടേ
ചാണകക്കലവുമടിച്ചുളും
മാടം നടുകിറം കൊണ്ടുവെച്ച്
കൈത തിരിച്ചും കയിച്ചിരുന്നു[1]
ഇടിയിട്ടി കമ്പയ പാടുന്നോല്
അന്നുതാനേ കാണുന്നു പൂമാതെയോ
നെഞ്ചത്ത് തച്ചും നിലം ചേരുന്നു.
''ഉയയി[2] പടച്ചോനെ മമ്മറഞ്ഞോലെ[3]
ഞാനൊരു കമ്പയ ചെയ്തിട്ടില്ല
മാടത്താണെ പൂങ്കുക്കണ്ണത്താണെ
ഞാനൊരു മാച്ചിത്തം ചെയ്തിട്ടില്ല.
മലയിലെ മലകാരിദൈവത്താണെ
ഞാനൊരു കമ്പയ ചെയ്തിട്ടില്ല.
കൊല്ലാൻ കൊതിയിങ്ങക്കുണ്ടെങ്കില്
കൊന്നോളിൻ മാച്ചിത്തം ചെല്ലണ്ടല്ലോ.''
പകരം പറഞ്ഞല്ലോ പൂലുവര്
പാണ്ട്യാരം പോരട്ടെപ്പെണ്ണ്[4] പൂമാതെയേ
മറിച്ചും തിരിച്ചുന്റെ മാരട്യവും[5]
കൊഞ്ചികളി മാമന്തം പോരട്ടെ പെണ്ണ്
വെള്ളിയാഴ്ച നല്ലോരു നട്ടുച്ചക്ക്
കൊഞ്ചികളി മാമന്തം മാറുംപെണ്ണേ.

പൂലുവക്കടിക്കാറ് പൂലുവര്
മാടത്തിന്ന് കാവലപ്പൂലുവര്
പൂലുവപ്പെണ്ണ് പൂമാതെയോ
കരഞ്ഞും കരഞ്ഞാടക്കൂടുന്നോള്
വെള്ളിയാഴ്ച പുല്ലപ്പുലരുംകാലം
പൂങ്കുന്നടക്കലെ മാടത്തില്

---

1 കയിച്ചിരുന്നു = കഴിച്ചിരുന്നു
2 ഉയയി = അയ്യോ!
3 മമ്മറഞ്ഞോലെ = മരിച്ചവരെ
4 പോരട്ടെപ്പെണ്ണ് = പോരട്ടെ + പെണ്ണ്
5 മാരട്യം = മയക്ക്‌വിദ്യ

പുലുവക്കടിക്കാറ്' വന്നോളുന്ന്'
പുലുവപ്പെണ്ണ്' പൂമാതൈനെ
മറച്ചോറുമുണ്ടെടുപ്പിച്ചിറേ
കമ്പയത്തേലൊന്ന്' കെട്ടിക്കന്നെ
ചാണോക്കലെവു*മടിച്ചുലും
ഇരുകയ്യ്' കൂട്ടിപ്പിടിപ്പിച്ചിറേ
കൈതപ്പുറത്ത്' കയറുന്നോല്'
അയ്യും നിലവിളി കൂട്ടുന്നോള്'
പുലുവപ്പെണ്ണ്' പൂമാതൈനെ
മാടത്തിനപ്പുറം കൊണ്ടുവന്ന്'
മാടം പറിച്ചോല്' തീ കൊടുത്തെ
തീപ്പറി മാടം കരിഞ്ഞാണേരെ
വിളിച്ച്' പറഞ്ഞല്ലോ പൂമാതൈയോ
''മാ-ത്തിൽ വാണോലെൻറപ്പനമ്മോ
ഞാനൊരു മാച്ചിത്തം ചെയ്തിട്ടില്ല.
നിങ്ങളറിഞ്ഞാളിൻ ദൈവത്താരെ.''

പുലുവക്കടിക്കാര്' പുലുവര്'
മാടപ്പറമ്പിലെല്ലൊത്തിക്കൊണ്ടേ
കടലുംകര നാടുവാണ നാടുവായിച്ചു
കൂടെപ്പതിനായിരം നായന്മാരും
മാടപ്പറമ്പിലും വന്നിട്ടുണ്ട്'
പുലുവപ്പെണ്ണ്' പൂമാതൈനെ
കൈതപ്പുറത്തിന്നിറക്കിക്കൊണ്ടേ
മാടപ്പറമ്പത്തെ മാവിന്നോട്'
ചങ്ങല ഇട്ടും തളച്ചവരും
തുടിതപ്പും കമ്പയ പാടുന്നോര്
കടലുംകര നാടുവാണ നാടുവായിച്ചു
അരുളിച്ചെയ്യുന്നേരം നാടുവായിച്ചു
''പുലുവപ്പെണ്ണ്' പൂമാതൈയെ
നീ കുറം ചെയ്തിന്നോ പൂമാതൈയേ!''
കരഞ്ഞും പറഞ്ഞല്ലോ പൂമാതൈയോ
''ഉടയോനാണെൻറ മാടത്താണെ
പൂമ്പെക്കണ്ണത്താണെ തൃക്കാലാണെ
അടിയാളറിഞ്ഞൊന്നും ചെയ്തിക്കില്ല.''
കൈതക്കടി ആയിത്തിര പുലുവത്തി
തിരുമ്പാകെ വന്ന്' നിന്ന്'കൊണ്ടും
കമ്പയ ചൊല്ലുന്നേ പുലുവത്തി

* ചാണോക്കലെം — ചാണകക്കലം

''കേക്കൻ തലക്കാറ് കാലിക്കാറ്
പുലയനടക്കല്ലും വന്നോണ്ടിററ്
ഞാനെന്റെ കണ്ണാലെ കണ്ടിക്കല്ലോ
പൂമാതെ മാച്ചിത്തം വന്നിക്കല്ലോ.''
കരഞ്ഞും പറഞ്ഞല്ലോ പൂമാതെയോ
''കൈതക്കടി ആയിത്തിര പുലവത്തി
നീയും ഒരു പെണ്ണല്ലേ ആയിത്തിരേ
ഇത്രമ്പോ കരിക്കല്ലോ നെഞ്ഞത്തുള്ള
എന്നച്ചതിച്ചാലിന്നെന്തു കിട്ടും!''
പകരം പറഞ്ഞല്ലോ ആയിത്തിര
''അത്ര പോരെ പൂമാതെ മായക്കാരി
മാച്ചിത്തപ്പെണ്ണേ [1]കുലംകൊരട്ടി!
കരിനാവടങ്ങാനായിട്ടില്ലേ.''
അതുളിച്ചെയ്യുന്നേരം നാടുവാഴിച്ചി
''പുലപ്പൂപ്പെണ്ണ് പൂമാതെന്ന
മുക്കറി മുക്കണ്ണൻ പന്തംകൊണ്ട്
തലയും മുലയും കരിക്കവേണം
ഇനിയത്തലകൊണ്ടും പൂമുലകൊണ്ടും
മാറിക്കളിപ്പാനാരും കൂട്ടണ്ടാലോ.''
ആർത്തുവിളിക്കുന്ന പുലവര്
തുടിമുട്ടിയാറപ്പുകൂട്ടുന്നോര്[2]
പന്തം തെരക്ക്ന്ന് കെട്ടാക്കുന്ന്
അരിനരിച്ചും പന്തം കെട്ടാക്കുന്ന്
[3]നാനാഴുരിയാഴക്കെണ്ണൊഴിച്ച്
തലക്കും മുലക്കല്ലേ തീവെക്ക്ന്ന്
വളഞ്ഞും കൊയികെട്ടിയ പൂമുടിയോ
കത്തിക്കരിഞ്ഞും മണംപൊന്തിന്ന്
തുള്ളുന്ന പുള്ളിച്ചിപ്പൂമുലക്ക്
രുധിരം തുടിക്കുന്ന പൂമുലക്ക്
മാറത്തപ്പുണ്ടാരപ്പൂമുലക്ക്
മുക്കണ്ണൻ പന്തം പിടിച്ചോളുന്ന
പന്തം മുറിഞ്ഞ് പൊലിയോളവും
പൂമുല കരിക്കുന്നപ്പുലവര്
വെയിലത്തെപ്പൂതാലപ്പൂവ്പോലെ
പൂവൻപഴം ചുട്ടെടുത്തപോലെ

1 കുലംകൊരട്ടി — കുലത്തിന് അപമാനം വരുത്തിവെച്ചവൾ
2 ആറപ്പുകൂട്ടുന്നോര് — അവർ ആർത്തുവിളിക്കുന്ന
3 നനാഴിഉരി ആഴക്ക് എണ്ണ ഒഴിച്ച്

പുല്ലുവക്കടിക്കാരനേലനാണ്
പുല്ലുവപ്പെണ്ണ് പൂമാതെന്ന
വാരിയെടുക്കുന്നതേലനാണ്
മടിയിൽ കിടത്തുന്ന പുല്ലുവര്
കമ്പയത്തോലെല്ലാം മാറുന്നോല്
വീരാളിപ്പട്ട് പുതപ്പിക്കുന്നു
കല്ലുവിളക്കൊന്ന് വെച്ചുവിടെ
പുല്ലുവക്കടിക്കാറ് പുല്ലുവര്
മലയിലെ മലങ്കാരി ദൈവത്തിനെ
കരഞ്ഞും വിളിച്ചല്ലോ പുല്ലുവര്
വിളിച്ചും പറഞ്ഞല്ലോ പൂമാതെയോ
"അയ്യോ! കരിങ്കണ്ണാ! നാടുവാഴിച്ചു;
കരിമിയ തലകൊണ്ടും പൂമുലകൊണ്ടും
കളിയാടാൻ പോരുന്നോ ചോരക്കണ്ണാ?
മലനാട്ടിലാണ് പിറന്നെങ്കിലും
പെറവയ പറവുന്നാളാണെങ്കിലും
എന്നോടിന്നിത്തരം ചെയ്യല്ലേലോ
പുല്ലുവക്കടി മുത്തപ്പാ! ഏലനോനേ!
കൈകനീട്ടിട്ടെൻറയ്യ വന്നിട്ടുണ്ട്
മാടിവിളിക്കുന്നതെന്റെയച്ഛൻ
മലയിലെ മലങ്കാരിദൈവത്തിനെ
ചോപ്പും കറുപ്പായി കാണുന്നുണ്ട്!"
പുല്ലുവപ്പെണ്ണ് പൂമാതെയോ
എയിത്തീന്ന്[1] കണയമ്പുലയുംപോലെ
എയ്യുന്നേറു പായുന്നേ പൂമാതെയോ
ചളുക്കകിണറ്റിലും[2] ചാടുന്നോള്.

കടലുംകര നാടുവാണ നാടുവാഴിച്ചു
നാണംകെട്ടും തലതാഴ്ത്തി നിന്നേ
പുല്ലുവക്കടിക്കാറ് പുല്ലുവര്
ചളുക്കകിണറ്റിന്റെ പുറംനിന്ന്
നെഞ്ചലച്ചു തച്ചും കരയുന്നോല്
നാടുവാഴി കൊയിലോത്തേക്കെഴുന്നള്ളുംമുമ്പേ
കടലുംകര കൊയിലോം കത്തിക്കണേ
പൂമാതെ പൊന്നമ്മയെന്റെ ദൈവേ
തെളിഞ്ഞും വിളയാടു ദൈവത്താളെ.

---

1 എയ്യുന്നേരം കണയമ്പ് ഉലയുന്നതുപോലെ
2 ചളുക്കകിണറ്റിലും = ചളുക്കത്തിലുള്ള കിണറ്റിലും.

കോലത്തിരി രാജ്യിലെ കുഞ്ഞിക്കണ്ണാ
കോലഞ്ചേരിക്കലെ നാടുവാഴിച്ച
ഇനിക്കിപ്പം[1] കൊണ്ടുവന്നാ തിരുവെഴുത്ത്
മായിലെല്യത്താന കണ്ടനാന്
ആണുങ്ങക്ക് കൊണ്ടുവന്ന തിരുവെഴുത്ത്
ആണുങ്ങള് വീട്ടിലതില്ല്യാഞ്ഞാല്
പെണ്ണുങ്ങളെല്ലം കെട്ടകാറുണ്ട്
പട്ടാംഗം നേരത്ത് ഞാള് കണ്ണാ
തിരുവെഴുത്ത് വാങ്ങ്യാല്[2] ബെച്ചോണ്ടാല്
തന്റെച്ചുപ്പവം പറഞ്ഞ്യാളോട്[3]
ഞാളിപ്പം പെല്ല്യമ്മേ കുഞ്ഞിക്കണ്ണാ
ഞാളുടെ പോറും ബെലക്കിപ്പോവേ.
തന്ര്യാഞ്ഞത്തരിവട്ടിക്കും പെറ്റും
പകരം പറഞ്ഞല്ലോ കുഞ്ഞിക്കണ്ണേ
അയ്യും ബിളിക്കണ്ട പട്ടമാരെ
ഞാനക്കൊയിലോ ഞാണ്ടെത്തിക്കൊള്ളും.
പട്ടമാറ് മണ്ട്യല്ലേ പോറ്ന്നത്
കമ്പ്ട്ട് ബീണിക്കെ കുഞ്ഞ്യുത്താല
തിരുവെഴുത്തും നോക്കി നടന്ന കണ്ണേ
തിരുവെഴുത്ത് നോക്കിക്കൊണ്ടുത്ത് കണ്ണേ
പറയുന്നുണ്ടേമെന്ന കുഞ്ഞിക്കണ്ണൻ
മായിലെല്യത്താന കുഞ്ഞനെ കേക്കെ
ഇത്തിരി പോയത്തോ[4] കുഞ്ഞ്യുത്താലെ
അള്ളറത്ത് നാട്ടില് ഞാനോ പോപ്പ്യാലോ
കൊയിലോത്തെള്ളമ്പോയി പോരും ഞാനേ
ഞാനോ കുളിച്ചും ബെരുമ്പളക്ക്[5]
കുഞ്ഞി വേഗം വെച്ചനെ കുഞ്ഞ്യുത്താലെ
എണ്ണരണി കൊളുത്തെടുത്ത്
നെലാവിനാലെണ്ണയിങ്ങ് തേച്ചോള്ന്ന്
കോലത്തിരി രാജ്യിലെ കമ്പോത്താന
മെളുക്കുണ്ണ്യെല്ല തേപ്പിക്ക്ന്ന്
കുഞ്ഞനക്കൊളുന്തെടുക്കമന്നാനെ
കുഞ്ഞനെം തന്നെ കുളിപ്പിച്ചല്ലോ
കണ്ണനും തേച്ച് കുളിച്ചോള്ന്ന്

1 ഇനിക്കിപ്പം = നിനക്ക് + ഇപ്പോം
2 വാങ്ങ്യാല് = വാങ്ങി + ആല്
3 പറഞ്ഞ്യാളോട് = പറഞ്ഞ + ഞങ്ങളോട്
4 ഇത്തിരി പോയത്തം = ഇത്ര വിഡ്ഢിത്തം
5 ബെരുമ്പളക്ക് = വരുമ്പോഴേക്ക്

ഓന്റെ അട്ക്കാട്[1] നിപ്പിച്ചല്ലോ
പൊട്ടിക്കരയുന്ന കുഞ്ഞ്യുത്താല
കരയല്ല ഉത്താലെ പറഞ്ഞോളളൂ
കരയല്ല കുഞ്ഞനെ പറഞ്ഞോളളൂ

പൊവിട് തുറന്നെല്ലം കേക്കുത്താലെ[2]
ഞാനമ്പനനെലെ പോണതാനെ
കോലത്തിരി രാജിലെ കമ്പോത്താന്
ഇളെഞ്ഞനും പെല്ലും ലിതിയവക്ക്
ഞാനമ്പനയിലൊയിഞ്ഞ്യാളെയക്കെ[3]
എന്റെടെ കോലത്തിരിരാജിലാന്
പതിനാല് ചെപ്പുടം പൊന്ന്ണ്ടല്ലോ
എള്ളായിരം ബ്ത്തിന്റെ ജമ്മനെലം
നാല്ലതരക്കണി പറമ്പ് ജന്മം
കോലത്തിരിരാജി പടിഞ്ഞാററന്ന്
പൊങ്കോല[4] കോലെയും മറിഞ്ഞിററ്ണ്ട്
വെള്ളിക്കോല ക്കുമ്പി വന്നിററ്ണ്ട്
ഞാനമ്പനയിലൊയിഞ്ഞ്യാളെയക്കി
കോലത്തിരിരാജിലെ കമ്പോത്താനെ
പൊന്നിനൊടയതും കുഞ്ഞനൊന്ന്
വെററ് തെഴ്കുപാനും കുഞ്ഞനൊന്ന്
നല്ലോണം[5] പോററണെ കുഞ്ഞ്യുത്താലെ
മായിലെക്കെളെന്റെ നേരളിയാ
കുത്തം[6] കൊററഞ്ഞാനെ കുഞ്ഞിക്കെളളൂ.

കോലത്തിരിരാജിലെ കമ്പോത്താന
പെണ്ണളായ് പോററട്ടെ കുഞ്ഞിക്കെളളൂ
കുഞ്ഞനമ്പായ് കുഞ്ഞനൊത്തഞ്ഞ്യായാല്[7]
ഓള്ളാക്കെയ്യട്ടെത്താളെ കുഞ്ഞിക്കെളളൂ
കോലത്തിരിരാജിലെ പൊന്നൊക്കയും
ഓന്നൊന്റെ[8] മാളിക കെട്ടിക്കോട്ടെ

---

1 ഓന്റെ അട്ക്കാട് = അവന്റെ അടുക്കൽ അവിടെ
2 കേക്കുത്താലെ = കേൾക്കുക + ഉത്താലെ (ഉത്താല എന്നത് സ്ത്രീയുടെ പേരാണ്.)
3 ഞാൻ ആ പായയിൽ മരിച്ചുപോയെങ്കിൽ
4 പൊങ്കോല = പൊൻകോല. അത്രമാത്രം പൊന്നുണ്ട് എന്നർത്ഥം.
5 നല്ലോണം = നല്ലപോലെ
6 കുത്തം = ഗുരുത്വം.
7 കുട്ടി വളർന്ന് യുവതിയായിക്കഴിഞ്ഞാൽ, അവളുടെ വിവാഹാദികാര്യങ്ങളും മുറപോലെ നടത്തണം എന്നർത്ഥം.
8 ഓന്നൊന്റെ = അവൻ + അവന്റെ

ഞാൻ പടയിൽ മരിച്ച്പോയെങ്കിൽ
എന്റെ വകയും ബാകത്തലയും
നല്ലോണം നോക്കി നടന്നുകോട്ടെ
കത്തനെ നല്ലോണം പോററ വേണം
ഇത്തിയെന്നുള്ള സഖിയവകെ
ഇക്കയിന്നക്കയി[1] കൊട്ക്ക്ന്നല്ലോ
മടിയിന്നെട്ക്ക്ന്ന് കത്തിക്കണ്ണ
ഉത്താല കയ്യി[2] കൊടുക്കന്നല്ലോ
എററിങ്ങ് വാങ്ങുന്നേ കത്ത്യുത്താല.
കണ്ണൻ പടി കീഞ്ഞി[3] പോരുന്നേരം
തെക്ക്പുറത്ത് പൊടല[4]യിന്ന്
എളമാവുംകൊമ്പൊന്ന് പൊട്ടിവീണ്
വച്ചോലത്തുളച്ചും മുറിഞ്ഞ്‌വീണ്
കണ്ടതും കണ്ടവാറാക്കില്ല്യാലോ
കോലത്തിരിക്കല്ലും പോരുന്നോനെ
കൊയിലോത്തുംതായങ്ങനെ കീഴുന്നേരം
കണ്ണാലെ കണ്ടല്ല്യത്തമ്പുരാട്ടി

മുരിക്കഞ്ചേരിക്കേളപ്പോ കാര്യക്കാരാ
കോലത്തിരി രാജ്യിലെ കത്തിക്കണ്ണ
കണ്ണൻപെരുന്ന പെരുത്ത്[5] കണ്ടോ
എങ്ങനെ കത്തനായത്കണ്ടതേ
കാല് രണ്ടും കമ്പ കടഞ്ഞപോലെ
കൈ രണ്ടും പൊങ്ങേനത്തണ്ട് പോലെ
കയ്ത്തൊ[6]രടങ്ങഴിക്കണ്ടംപോലെ
താനൊരെ ഇമ്പൊന്നതക്ക്യപോലെ
ചെക്കിപ്പൂപോലത്തെ കണ്ണുമല്ലേ
തീപ്പൊരിപോലത്തെ പട്ടക്കാറ്
കണ്ണനമാക്കീങ്ങയക്കേം വോളി
നാല്പത്തിനാലിന്ന കൊന്നിക്കല്ലേ
പോരിക്ക്ന്നോനെ കത്തിക്കണ്ണ
കോലത്തിരിക്കലെ നാടുവായിച്ചേ
പൊമ്പോലക്കണ്ടം തരുവാനല്ലോ

1 ഇക്കയിന്നക്കയി = ഈ കൈയിൽനിന്ന് ആ കൈയിലേക്ക്
2 ഉത്താല കയ്യി = ഉത്താലയുടെ കൈയിൽ
3 കീഞ്ഞി = ഇറങ്ങി
4 പൊടല = പുടല
5 പെരുത്ത് = വരവ്
6 കയ്ത്ത് = കഴുത്ത്

അതളിച്ചൊല്ലുന്നോരത്തമ്പുരാനെ
അങ്ങനെപോയാലൊക്കപ്പെല്ലാലോ
 വേണ്ടുംവെടിക്കാരെ കൂട്ടേ കണ്ണാ
വേണ്ടുന്നതോക്കും ഏറ്റിപ്പിക്കേണം
വേണ്ടും മരുന്നും ഏറ്റിപ്പിക്കേണം
വേണ്ടുന്ന തോക്കും ഏറ്റിപ്പിക്കുന്ന്
വേണ്ടും വെടിക്കാരെ കൂട്ടിക്കൊണ്ട്
തൃപ്പടികീഞ്ഞും പോന്ന് കണ്ണൻ
ജോകം[1] മടിപ്പോള്ള് പോരുന്നാല്

നാടാണിക്കനകാരി പോരുന്നല്ലോ
മരംവീണ കണ്ടി പൊയയിക്കൂടി[2]
അള്ളറത്ത് നാട്ടിലെത്തിക്കൊണ്ട്
അള്ളറത്ത് നാട്ടിലും ചെല്ലുന്നേരം
ചെക്കിപ്പൂപോലത്തെ കന്നും കണ്ട്

 തീപ്പൊരിപോലത്തെ പട്ടക്കാറ്
ഓലയിപ്പത്തനെ കാണുന്നേരം
കണ്ണൻറോടി[3] പോന്നിറുള്ളോളൊക്കെയും
ആപത്ത് കണ്ണൻറോടി പോരുന്നോരത്ത്
ചെക്കിപ്പൂപോലത്തെ കന്നമേല്
ഞാളിന്നിക്കുന്ന് കയറല്ലാലോ
കന്നമ്മലൂട്ട[4] കൊല്ലു ഉള്ള
കൈ തുരുത്തുമ്മെ മഞ്ഞിപ്പാഞ്ഞ്
ചെക്കിപ്പൂപോലത്തെ കന്നമ്മന്ന്
തീപ്പൊരിപോലത്തെ പട്ടക്കാറ്
വെട്ടിപ്പുകയൊയെട്ടും കണ്ടാലോ
കോലത്തിരി രാജ്ഞിലെ കത്തിക്കണ്ണൻ
വെടിപ്പൊകേ[5] പറഞ്ഞ് കയറ്റൂടന്നോ
വെടിപ്പൊകേ പറഞ്ഞ് കയറ്റൊണ്ടിറ്
തീപ്പൊരിപോലത്തെ പട്ടക്കാറ്
കയ്യും കൊത്തി ഒട്ടുകൂടുന്ന്
അള്ളറത്ത് നാടും കടന്ന് പിടിച്ചു കണ്ണൻ

 പിടിച്ചൊത്ത നാട്ടിന്ന് ശരം കരുന്ന്
മുപ്പത്തിം മൂന്ന് വെടിയും വെച്ച്

1 ജോകം — സംഘം
2 പൊയയിക്കൂടി — പുഴയിൽക്കൂടി
3 കണ്ണൻറോടി — കണ്ണൻറെ കൂടെ
4 കന്നമ്മലൂട്ട — കന്നമേൽ + ഇട്ട + ഇവിടെ
5 വെടിപ്പൊകേ — വെടിപ്പുകയിൽ

ചോല തണക്കൊണ്ടിറിന്നു[1] ഞായെ
വാചകംവെച്ചാടെയ്തിക്കൊണ്ട്
ചോലത്തണക്കൊണ്ടിറാണിപ്പള്
കണ്ണനിന്നാടക്കടെന്നോള്ന്ന്
ഉറുമിയും നെഞ്ഞത്ത് വെച്ച കണ്ണു
കന്നിണത്താലാട റെഞ്ചിപ്പോയി
കോലത്തെരുക്കലെ നായിമ്മാറ്
മടങ്ങിററ് പെന്നോല് നോക്കന്നേരം
കണ്ണു മതികെട്ടൊറങ്ങ്ന്നല്ലോ
നെഞ്ഞത്ത്ന്ന് ഉറുമിയെടുത്തോള്ന്ന്
കണ്ണനെ കൊത്ത്യാട കൊല്ലുന്നല്ലോ
പേറും മണിച്ചോണ്ട് പോരന്നോല്
കോലത്തെരുക്കലെ തായെ കീഞ്ഞ്
കണ്ണാലെ കണ്ടുള്ളത്തമ്പുരായെ
പോറിന്റെ മുമ്പിലും നോക്കുന്നൊണ്ട്
കണ്ണനൊരുത്തേലും കാണ്ന്നില്ല.

അരുളിച്ചെയ്യ്ന്നത്തമ്പുരായെ
കണ്ടത്തമ്പുവാ ഉം എന്റെ നന്തരോനേ[2]
എന്ന്ട കണ്ണനെ കാണ്ന്നില്ല
കണ്ണന്യപ്പാരായുമതിച്ചോപോളി
പോറ്കൊണ്ടെന്നെ മറിക്കന്നല്ല്യോ
പറയ്ന്ന്ണ്ടോന നായിമ്മാറ്
തൊളാനിന്നാട് പടിച്ചിക്കത്
തൊളാനിപ്പുറിപ്പും കീച്ചിക്കത്
കണ്ണന് ചെല്ല്യത് തെരണം ഞാക്ക്
നാടാണി കന്ന് കയറുന്നേരം
കണ്ണനപ്പാമ്പ് കടിച്ചോണ്ടിററ്
കണ്ണനവ്ട മരിച്ചോയിക്ക്
തൃക്കണ്ണതിരം കലങ്ങിപ്പോയി
അരുളിച്ചെയ്യപ്പുള്ള്യത്തമ്പുരായെ
കണ്ടമ്പു പൊപ്പൻറനന്തരോനെ
പള്ളിച്ചമ്മാറമ്പ്ളിക്കന്റ്യടോ
പല്ല്യക്യകത്ത്കാരിപ്പാടെന്റടോ
പട്ട്യെടുപ്പിച്ചും പോവ്വേണം

കണ്ണനെ പട്ടിട്ടെടുപ്പിച്ച് കൊണ്ടരണം
അള്ളാത്ത്നാടോളം പോണം നീയ്

1 പോറ് = നാട്ടപിടിച്ചുകേറി കണ്ടെടുത്ത മുതലിന്റെ ഭാണ്ഡം.
2 എന്റെ അനന്തിരവനായ കണ്ടമ്പു, നീ ഇങ്ങു വാ. കണ്ണനെ ആരെങ്കിലും പിടിച്ചിട്ടുണ്ടാകുമോ?

കണ്ണനെ നല്ല്യോണം പോററുവാനെ
മായിലക്കേളപ്പന്റെ നേരളിയ
പെങ്ങളായി പോററട്ടെ കുഞ്ഞിക്കേളു
കണ്ണനെപ്പോയ് കണ്ണനൊരുത്ത്യായലെ

ആനൊന്ത്യാ1 നീങ്ങളൊത്തൊര് പൊന്ന്ങ്ങളല്ല്യൊ
മാനോന്റെ മായിലേ കെട്ടിച്ച്വോട്ടെ
ഞാനെന്നും ചെല്ലും ഗതിയേയുള്ളൂ
മായിലക്കേളു അല്ല്യാനിപ്പള്
പാഞ്ഞങ്ങകത്ത് കയറ്യട്ന്ന്
കോലത്തിരിരാജീലെ പൊന്നൊക്കെയും
മാനോന്റെ മാളികേ കെട്ടിക്കന്ന
ഉപ്പ്ചെരട്ട്യത്ര്യാത്ര്യായിററും
മാനോന്റെ മായിലേ കെട്ടിക്ക്ന്ന്
പതിനെട്ട്കപ്പലമ്പാതിലുണ്ട്
തൊറന്നൊര് മ്പാതിലൊന്നടച്ചില്ല്യാലൊ
കോലത്തിരിരാജീലെ കമ്പോത്തനെ
കണ്ണനെ പിടിച്ചിങ്ങ് വേറാറി കേളു
നാളുമിററം കൊണ്ടേപോയി ചാട്ട്യട്ന്ന്
മായിലെപ്പുത്താല കണ്ണന്റെയ്യന്ന്
പെരടേ്യ പിടിക്കന്നേ കുഞ്ഞിക്കേളു

മാനോന്റെ മായിലേ കുട്ടനല്ലോ
കോലത്തിരിരാജീലെ കമ്പോത്തനെ
കോലത്തിരിരാജീലെ മിററത്ത്ന്ന്
പൊടിമണ്ണ് നക്കിനക്കി തിന്നുകയും
കണ്ണൻ കരഞ്ഞ് മണ്ടുകയും
അങ്ങനെയവിടെ പാറത്താരെ
നേരമ്മെട്ടുന്തിമ്മൊന്തി രാച്ചെന്നാരെ
ചെങ്ങോട്ടേരി ചാത്തുനമ്പിയാര്
മാളികക്കെടന്നൊറങ്ങ്ന്നല്ലോ
കോലത്തിരി രാജീലെ കുഞ്ഞിക്കണ്ണൻ
മരിച്ചുണെ കാലാലെ പോര്ന്നല്ലോ
ചെങ്ങോട്ടേരിവീട്ടി പടിഞ്ഞാറേലെ
ഒരക്കത്തൊരികിന2 കാട്ട്ന്നല്ലോ
ചെങ്ങോട്ടേരി ചാത്തുനമ്പിയാരെ
ഒറങ്ങ്ന്നൊണന്നീക്കൊ നമ്പിയാറ്
ഇങ്ങക്കില്ലേമ്മയും പെങ്ങമ്മാരും.3

1 ആനൊന്ത്യാ = ആന ഉന്തിയാൽ
2 ഒരികിന = സ്വപ്നം
3 നിങ്ങക്ക് അമ്മയും പെങ്ങന്മാരുമില്ലേ?

കണ്ണനെ പോയിറെറക്കന്നല്ലോ
കണ്ണനേ കൊളക്കടെ[1] കൊണ്ടുവന്ന്
കണ്ണനെ കുളിപ്പിച്ചിട്ടക്കന്നല്ലോ
കണ്ണനേം കൊണ്ടോല്[2] പോതന്നല്ലോ
ചെണ്ടോട്ടേരി വീട്ടീ കൊണ്ടുവന്ന്
അമ്മേനെ പോയി ബ്ളിക്കന്നല്ലോ

ചെണ്ടോട്ടേരി വീട്ടീ പെറെറാരമ്മോ
ബാതില് തുറക്കണേ പെറെറാരമ്മോ
ബാതില് തൊറന്നല്ലോ പെറെറാരമ്മ
അമ്മേൻെറലെല്ലേ കൊട്ടക്കന്നത്
ചെണ്ടോട്ടേരി വീട്ടീ പെറെറാരമ്മോ
എന്നെപ്പണ്ടെങ്ങനെ പോററ്യതമ്മോ
അപ്പോലെ പോററണ്ടീ കണ്ണനെയാത്
പകരം പറഞ്ഞല്ലോ പെറെറാരമ്മ

ചെണ്ടോട്ടേരി വീട്ടീ കണ്ണിച്ചാത്തപ്പാ
ഇന്നെപ്പണ്ട് ഞാനെ പോറേറ്യത്[3]
പഞ്ചമൊലയിലെ പാലേനക്ക്
ഇന്നമൊലയിപ്പാലുണ്ടോ ചാത്തപ്പാ
പകരം പറഞ്ഞല്ലോ നമ്പിയാറ്
മൊലയിലെപ്പാലൊട്ടും ബേണ്ടമ്മേ
പായിലും പയത്തിലും പച്ചെള്ളലും
നിച്ച വളത്തീന്ന് പെറെറാരമ്മ
കണ്ണനോരമ്മേ വയസ്സായല്ലോ.

എഴുത്താണെഴ്ത്തെപ്പള്ളീ[4] കൂട്ട്ന്നമ്മേ
എഴുത്തും പടിച്ചോള് കരിക്കളായി
അഭ്യനവിടാട പാറത്താരെ
പോരിക്ക്ന്നോമന പെറെറാരമ്മേ
ചെണ്ടോട്ടേരി വീട്ടീ കണ്ണിച്ചാത്തപ്പാ
ചെണ്ടോട്ടേരി വീട്ടി കണ്ണിക്കമ്പാ
മണ്ണപ്പുകല്ല്യാണം കൊള്ളിക്കണേ.
കണിയനെ വരുത്തീട്ട്ന്നല്ലോ

മണ്ണപ്പുകല്ല്യാണം നിച്ചയിച്ച്

---

1 കൊളക്കടെ — കുളക്കടവിലേക്ക്
2 കൊണ്ടോല് — കൊണ്ട് + അവർ
3 പോറേറ്യത് — പോററിയതനെള്ളൂ
4 എഴുത്ത് പഠിക്കാൻ എഴുത്തുപള്ളിയിലേക്കയയ്ക്കുന്നു

കല്യാണോലേലോട[1] കൊള്ളിക്ക്ന്ന്
അങ്ങന്യവിടാട പാറത്തല്ലോ
കോലത്തിരിരാജ്യിലെ കമ്പകണ്ണന്
പതിനാല് വയസ്സ് തല തെകഞ്ഞ്[2]
കഞ്ഞ കൈവരഞ്ഞിരിക്ക്ന്നല്ലോ
ആള്ള് പോന്ന നാട്ടിലോക്കാളും പോയി[3]
ഓലപോന്ന നാട്ടിലൊക്കോലേം പോയി[4]

നാലും പൊറുത്തിറാള്ളെയിനോട്
കണ്ണനെ കളികാനും കിക്ക്ന്നല്ലോ
നടവെടി വെച്ചിറും വെപ്പിച്ചിറും
ഓല് കളിച്ചല്ലേ പോതന്നത്
ഓല് കളിച്ചണെ വരന്നാണോരേ
ആനപ്പൊറത്ത്ന്നെടുത്ത് വെച്ച്
കണ്ണനെ ഈച്ചില്[5] കയറാനാനെ
ചവിട്ടിക്കയറ്ന്ന കല്ല്മ്മന്ന്
കണ്ണനൊന്ന് പടി കയറ്ന്നില്ല

ചെണ്ടോട്ടേരി വീട്ടിലെ നമ്പിയാറ്
കണ്ണനെട പാതം ചെല്ല്ന്നല്ലോ
കണ്ണനൊര്പ്പടി പൊന്തീല്ലാലൊ
കണ്ണനൊറഞ്ഞും പറയുന്നല്ലോ
ചെണ്ടോട്ടേരി വീട്ടിലെ നമ്പിയാരെ
കോലത്തിരിരാജ്യിലെ കണ്ണൻ ഞാനെ
പറയാനര്ത്തെന്റെ നമ്പിയാരെ
ഞാനിങ്ങളെ കണ്ണനൊയിയണ്ടിക്കി.[6]

കോലത്തെമ്പറക്കലെ തമ്പുരാനെ
ഊട്ത്തിപ്പടിക്കലെഴ്ന്നള്ളണം
അത്തുരം വാക്കെണെ കേക്ക്ന്നേരം
ഒന്ന് പറഞ്ഞൊന്ന് നടനം കൊണ്ട്
ഓറക്കൊയിലോത്തണെത്തിപ്പോയി
തമ്പ്രാനപ്പുന്നപ്പുറിയക്ക്ന്ന്

1 കല്യാണോലേലോട = കല്യാണം + അവർ + എല്ലോട. എല്ലോട = നല്ലപോലെ
2 അവരും പുളിനിയായി
3 നാട്ടിലോക്കാളും പോയി = നാട്ടിൽ + ഒക്കെ + ആളും + പോയി
4 എത്തയല്ലൂരെ സ്ഥലങ്ങളിലൊക്കെല്ലാം എത്തയച്ച്
5 ഈച്ചില് = മുറ്റത്തുനിന്ന് കോലായയിലേക്ക് കയറിവരാൻ മുറത്തിട്ട കല്ല്
6 കണ്ണനെ ഞാൻ വിട്ടപോകണമെങ്കിൽ
7 ഊട്ത്ത = ഇവിടത്തെ

കോലത്തിരി രാജീലും കെട്ടിക്കണ്"
പിന്നെയും പറയുന്ന കഞ്ഞിക്കണ്ണ
ചെറങ്ങാട്ടേരി ചാത്തുനമ്പിയാരെ
തമ്പുരാൻ ചൊല്ല്യതിഞ്ഞാനിപ്പള്".

കൈയും വാങ്ങ്യട1 കൊണ്ടരണം
കണ്ണന്" ചൊല്ല്യോരു പൊന്നാക്കെയും
ചെറങ്ങാട്ടേരി വീട്ടിക്കെട്ടിച്ചല്ലേ
എന്നിയെന്റെ കഞ്ഞനെയായിഞ്ഞന കണ്ണാ
ഞാനിങ്ങളെ കഞ്ഞനെയായിയനിക്കീ
മായിലെക്കള്ളന്റെ നേരളിയെ
പവിട്ടിക്കരയ്"ന്ന കല്ല്യമല്"
കേളന കൊണ്ടോന്" നിപ്പിച്ചിററ്"

കേളനാത്തിററും ചോരബ്"ഞ2
ചോര കൊണ്ടയെ" കറിത്തൊട്ടേരു
ഞാനിന്നീ കഞ്ഞനെയായിയുള്ള
ഞാളന കഞ്ഞനെയായിഞ്ഞ്, ഉദം
ചെറങ്ങാട്ടേരി വീട്ടി കഞ്ഞിക്കളെ
മാലകൊടുക്കണം കമ്പക്കാര്"
ഞാനിങ്ങൊയിയിന്ന നമ്പിയാരെ
മായിലെപ്പത്താല കഞ്ഞ നാന്"
നാകലെക്കിടന്നോള്" കഞ്ഞുത്താല.

ചീന്തലക്കിടത്തറ്" നമ്പിയാരെ
തമ്പുരാൻ മാല കൊടുക്കുക വേണം
കോലത്തിരിരാജീലഞ്ഞാനിപ്പള്"
കോലത്താരിരാജീലെ കഞ്ഞിക്കളോ
ചെറങ്ങാട്ടേരി വീട്ടീ കഞ്ഞിക്കളെ
കോലത്തിരിരാജീലും പോയ്"ക്കോട്ടേ
ഞാനിന്നിക്കഞ്ഞനെയായിഞ്ഞൊണ്ടാല്"
കക്കമ്പോയ്" വാണിററിരിക്കട്ടെടോ.

എന്റെടെ കോലത്തിരി രാജീലാന്"
ഉത്താല കഞ്ഞനഞ്ഞാനിപ്പള്"
മാലകൊടുക്കണം തമ്പുരാനെ
ഓളക്കൊയിലോത്ത്" കൂട്ടുവേണം
കേളനുത്തുടിൻ നമ്പിയാരെ
കഞ്ഞനെയെയായിട്ട നമ്പിയാരെ

---

1 വാങ്ങ്യട — വാങ്ങി + ഇവിടെ
2 ചോരബ്"ഞ — ചോര വീണം

പവ്വട്ടിക്കയറ്ന്ന കല്ല്മ്മല്
കേളുനകൈപൊണ്ണായി നിപ്പിച്ചല്ലോ
തമ്പുരാൻ കേളുനാക്ക്ന്നല്ലോ
കഞ്ഞനപ്പിടിപ്പ്പോളി നമ്പിയാരെ
പറഞ്ഞപോലൊക്കെ ചെയ്യോളണം
ഞാനിങ്ങള് കഞ്ഞനൊയറിയുന്നതേ
കഞ്ഞനൊ താളം മറിയുന്നല്ലോ
ഏറ്റ് പിടിക്ക്ന്ന് നമ്പിയാറ്

കഞ്ഞനൊട്ടത്താണും പോറ്ന്നല്ലോ
കഞ്ഞനെപ്പിടിഞ്ഞാറോ കൊണ്ടുവന്ന്
ഏളനീറും വെള്ളം കൊട്ക്ക്ന്നല്ലോ
ഓറുമ്മ[1] നല്ല കഥ പറഞ്ഞെ
ചെണ്ടോട്ടേരി വീട്ടി കഞ്ഞിക്കതെ
കമ്പക്ക് മാല കൊട്ക്കുന്നല്ലോ
കോലത്തൊറക്കലെ തമ്പുരാനെ
മായിലെപുത്താല കഞ്ഞനാനെ

ചെണ്ടോട്ടേരി വീട്ടി പടിഞ്ഞാറേന്ന്
ഓക്ക് അമ്മാല കൊട്ടത്താള്ന്ന്
മായിലെപുത്താല കഞ്ഞനായന്
പല്ലക്ക്യകത്തചച്ചം[2] കൊണ്ടുപോയി
കോലത്തിരിരാജ്യലെ കഞ്ഞികമ്പ
ചെണ്ടോട്ടേരി വീട്ടി കഞ്ഞിക്കതെ
കോലത്തിരിരാജ്യിലും പോറ്ന്നോല്ല്.

1 ഓറുമ്മ — ഓൾ
2 പല്ലക്ക്യകത്തചച്ചം — പല്ലക്കിന്റെ അകത്തുവെച്ച്.

# കോട്ടയം രാജാവും
# കൊയിലോം പണിയും

കൂടക്കടവത്ത് നാളോനെന്നും—(ൻ)
പാറക്കടവത്ത് കഞ്ഞല്ല്യോനും
തമ്മിൽ പറയുന്ന കാര്യങ്ങള്
പള്ളീലെ വാങ്ക്‌വിളി കേട്ടിട്ടും
ഇറച്ചി പൊരിച്ച മണം കേട്ടിറ്റും
കറ്റ്യാടി നാട്ടിലും പൊറുത്തൂട[1]
കോട്ടയകം വാണ തമ്പുരാനും
കറ്റ്യാടി നാട്ടിലെഴുന്നള്ള്യകില്[2]

ചോദനാനും പൊന്നമൊന്നമരുവനും
കൂടക്കടവത്ത് നാളോനോനൻ
പാറക്കടവത്ത് കഞ്ഞല്ല്യോനും
കോട്ടയകം വാണെ പോര്ന്നല്ല്യാ
കോട്ടയകം വാണെ പെണ്ണവര്
അവിടെപ്പടിക്കലും ചെന്ന് നിന്ന്
കോട്ടയംരാജാവ് തമ്പുരാനും
കണ്ണാലെ കാണുന്നതമ്പുരാനും.

കൈതേരി കഞ്ഞമ്പു കാര്യക്കാരാ
കൂടക്കടവത്ത് നാളോനെനൻ
പാറക്കടവത്ത് കഞ്ഞല്ല്യോനും
കോട്ടയം പടിക്കലും വന്നിട്ടുണ്ട്
ചെന്നിറ്ററിഞ്ഞനെ കാര്യക്കാരാ
കൂടക്കടവത്ത് നാളോനെനൻ
പാറക്കടവത്ത് കഞ്ഞല്ല്യോനും
മാളിക പടികേറി ചെന്നല്ല്യോര്[3]

കൈതേരി കഞ്ഞമ്പു കാര്യക്കാരൻ
ചോദിച്ചല്ല്യന്നേരം കാര്യക്കാരൻ
കൂടക്കടവത്ത് നാളോനെനോ
പാറക്കടവത്ത് കഞ്ഞല്ല്യോനെ
കോട്ടയം കൊയിലോത്തും വന്നതെന്ത്
വിവരങ്ങളെല്ലാം പറഞ്ഞവര്

---

1 പൊറുത്തൂട = താമസിക്കുവാൻ സാധിക്കുകയില്ല
2 മാപ്പിളമാരുടെ ആധിപത്യത്തിന് അല്പം ശക്തികുറവുമായിരുന്നു
3 ചെന്നല്ല്യോര് = ചെന്നല്ല്യാ + അവർ

കൈതേരി കണ്ണമ്പു കാര്യക്കാരൻ
തിരുമേന്യച്ചെന്നങ്ങറിയിച്ചല്ലോ

വിവരങ്ങളെല്ലാം പറഞ്ഞശേഷം
ഉടനെ കല്പ്പിച്ചു തമ്പുരാനും*
പാറക്കടവത്ത് നാളോനെമ്മാ
കൂടക്കടവത്ത് കണ്ണപ്പോനെ
കറ്റ്യാടിനാട്ടിലും ഞാനെഴുന്നള്ള്യാല്
എവിടെ എഴുന്നള്ളി പാറക്കണ്ണാ!
അപ്പോഴം പറയുന്നു നാളോനമ്മൻ
തളിയിക്കോയിലോത്ത് പാറക്കാലോ.

ചെത്തിയടിച്ചും സുഖം വരുത്താം
മാളികമേൽ പൊന്നൂഞ്ഞാല്യം തൂക്കം ഞാള്
പകരം പറയുന്നു തമ്പുരാനും
കൂടക്കടവത്ത് നാളോനെമ്മാ
പാറക്കടവത്ത് കണ്ണപ്പോനെ
മേലിം വരുന്നൊരു ഞാറാഴ്ചക്ക്
കറ്റ്യാടി നാട്ടിലെഴുന്നള്ളും ഞാൻ
അവര പറഞ്ഞിട്ടയക്കുന്നല്ലോ

അവരങ്ങ് പോയി പുറംകയിഞ്ഞേരെ
കല്പിക്കുന്നേരം തമ്പുരാനും
കൈതേരി കണ്ണമ്പു കാര്യക്കാരാ
മേലില് വരുന്നൊരു ഞാറാഴ്ചക്ക്
കറ്റ്യാടി നാട്ടിലെഴുന്നള്ളണം
കൂടക്കടവത്ത് നാളോനമ്മൻ
പാറക്കടവ് വാണ കണ്ണപ്പോനും
തളിയിക്കോയിലോത്തും പോയിട്ടുണ്ട്

ചെത്തിയടിച്ചും സുഖം വരുത്തി
മാളികമേൽ പൊൻ ഞാല്യം തൂക്കിററുണ്ട്
ഞാറായ്ച വന്ന് പുലരുന്നല്ലോ
ഉടവാളും നല്ല പരിചയുമായി
ചന്ദനപ്പല്ലക്കിക്കേറീററാന്ന്
കോട്ടയകം വാണ തമ്പുരാനും
കറ്റ്യാടി നാട്ടേക്കും പോരുന്നല്ലോ
വീത്തണ്ടിന്മേലെഴുന്നള്ളത്ത്

* കല്പ്പിച്ചു=കല്പിച്ചു (തമ്പുരാൻ കല്പിച്ചു)

എഴുന്നള്ളത്തോലോടെ പോര്ന്നല്ലോ
തളിയിക്കരങ്ങാടീൽ[1] ചെന്നിറങ്ങി
തളിയിക്കരങ്ങാടീൽ ചെല്ലുന്നേരം
തളിയിൽക്കത്തുള്ളോര പോരനോമ്മാര്
എവിടുന്ന വന്നതിക്കാട്ടുപട്ടർ
എന്തിന്ന വന്നതിക്കാട്ടുപട്ടർ
അവനെന്തിക്കറ്റ്യാടി ജന്മമുണ്ടോ?

അവനെന്തിക്കറ്റ്യാടി കാണമുണ്ടോ
പാലേരി നായരെ ജന്മല്ലട[2]
പാലേരി നായരെ കാണമല്ലും
ആ വാക്കവര് പറയുന്നേരം
ചെവിടാലേ കേട്ടല്ലോ തമ്പുരാനും
ഉത്തരം പകരം പറയാതങ്ങ്
തളിയിക്കൊയിലോത്തും പോരുന്നല്ലോ
കൂടക്കടവത്ത് നാളോനെമ്മൻ

പാറക്കടവത്ത് കണ്ണല്ല്യോനും
തിരുമേനിയെഴുന്നള്ളിച്ചെല്ലുന്നേരം
കനകം തെളിഞ്ഞല്ലു കണ്ണങ്ങക്ക്
കോട്ടയം കൊയിലോത്തെ തമ്പുരാനും
പള്ള്യകകത്ത്ന്നിറങ്ങുന്നല്ലോ
അവിടെ കരച്ചൊന്നിരുന്നേ പിന്നെ
നീരാട്ട് പള്ളി കുളികഴിഞ്ഞ്
അമറേത്ത് പാലും കുടിക്കുന്നല്ലോ
കയ്യമാറി[3] പകർവ്വും[4] കഴിക്ക്ന്നല്ലോ
അരുളി ചെയ്തല്ലോ തമ്പുരാനും
കൂടക്കടവത്ത് നാളോനമ്മാ
പാറക്കടവത്ത് കണ്ണല്ല്യോനെ
ഞാനിന്നിക്കറ്റ്യാടി എഴുന്നള്ളീറ്റ്
കൊയിലോത്തിനെവിടെ സ്ഥലം കാണ്ന്ന്?
പകരം പറഞ്ഞല്ലോ കണ്ണതങ്ങള്
തിരുമേനി എഴുന്നള്ളി കാണുകവേണം.

താമരശ്ശേരി പുതിയോട്ടില്
തിരുമേന്യെഴുന്നള്ളി പോകവേണം

1 തളിയിക്കരങ്ങാടീൽ — തളിക്കര എന്ന പേരുള്ള അങ്ങാടിയിൽ. കുറ്റ്യാടിക്ക് അടുത്തുള്ള ഒരു സ്ഥലമാണ് തളിക്കര.
2 ജന്മല്ലട — ജന്മമല്ല ഇവിടെ
3 കയ്യമാറി — അഴകഞ്ഞി
4 പകർം — ചോറ്

കൈതേരി കുഞ്ഞമ്പു കാര്യക്കാരൻ
കൂടക്കടവത്ത് നാളോനയൻ
പാറക്കടവത്ത് കുഞ്ഞല്ലോനും
നാലാളും ഒന്നായിപ്പോരുന്നല്ലോ
താമരശ്ശേരി പുതിയോട്ടില്
പറമ്പ് നടന്നെല്ലാം കാണ്ന്നോര്[1]

പറമ്പ് നടന്നെല്ലാം കണ്ടശേഷം
കൂടക്കടവത്ത് നാളോനയൻ
പാറക്കടവത്ത് കുഞ്ഞല്ലോനെ
പറയുന്നുണ്ടോമന കുഞ്ഞുങ്ങള്
കൊയിലോത്തിന്നിവിട സ്ഥലമുണ്ടല്ലോ
മേലില് വരുന്നോര് ആറായ്പക്ക്
കാറിയടിക്കന്നൊരാശാരീന
ഇവിടെയിപ്പംതന്നെ വരുത്തവെ വേണം
ആരെയാണ് നല്ലത് നാളോനയോ
പകരം പറഞ്ഞല്ലോ കുഞ്ഞുങ്ങള്
ചരുവത്ത് ശങ്കരനാശാരീന
അവനയിപ്പംതന്നെ വരുത്തവേണം.
ആയെന്നവരാളും തമ്പുരാനും
തിരുവെഴുത്തോല കൊടുത്തുടനെ.
കൂടക്കടവത്ത് നാളോനയൻ
പാറക്കടവത്ത് കുഞ്ഞല്ലോനും.

തിരുവെഴുത്തോലയെഴുതുന്നല്ലോ
തമ്പുരാന്റൊപ്പം കയ്യെഴുത്തും
കയിതേരി കുഞ്ഞമ്പു കാര്യക്കാരൻ
അവന്റെയിൽ[2] ഓല കൊടുത്തുടന്ന്
ചരുവത്ത് ശങ്കരനാശാരിക്ക്
കയിതേരി കുഞ്ഞമ്പു കാര്യക്കാരൻ
തിരുവെഴുത്തുംകൊണ്ടവൻ ചെല്ലുന്നോരം
കണ്ണാലെ കണ്ടല്ലയ്യാശാര്യാന്ന്.

ചോദിച്ചല്ലന്നേരയ്യാശാര്യാന്
കൈതേരി കുഞ്ഞമ്പു തമ്പുരാനെ
എന്തായി വന്നതേ തമ്പുരാനെ
പകരം പറയുന്ന കുഞ്ഞമ്പു കാര്യക്കാരൻ
ചരുവത്ത് ശങ്കരനാശാരിയെ
കോട്ടയകം വാണ തമ്പുരാനും

---

1 കാണ്ന്നോര് = അവർ കണ്ടു
2 അവന്റെയിൽ = അവന്റെ കൈയിൽ

തിരുവെഴുത്തോലയുണ്ട് തന്റുട്ടിന്[1]
മേലില് വരുന്നോരു ഞാറാഴ്ചക്ക്.

തളിയിക്കൊയിലോത്തും ചെല്ലുവാനായ്
തിരുവെഴുത്തോലവൻ[2] വാങ്ങുന്നല്ലോ
പറയുന്നല്ലന്നേരത്താശാര്യന്ന്
മേലില് വരുന്നോരു ഞാറാഴ്ചക്ക്
തളിയിക്കൊയിലോത്തുന്നെത്തും ഞാനെ
കൈതേരി കുഞ്ഞമ്പു കാര്യക്കാരൻ
തളിയിക്കൊയിലോത്തും പോരുന്നല്ലോ
ചോദിച്ചില്ലെന്നേരം തമ്പുരാനും.

കയിതേരി കുഞ്ഞമ്പു കാര്യക്കാരാ
ചതുവത്ത് വീട്ടിലും പോയോണ്ടിറ്റ്
ചതുവത്ത് ശങ്കരനാശാര്യന്ന്
എന്തു പറഞ്ഞെടോ കാര്യക്കാരാ
പകരം പറഞ്ഞല്ലോ കാര്യക്കാരൻ
ചതുവത്ത് ശങ്കരനാശാര്യന്ന്
ഉളിയും മുഴക്കോലുമെടുത്തിട്ടന്ന്
തളിയിക്കൊയിലോത്തും ചെല്ലുന്നേരം
തൃക്കണ്ണാൽ കാണുന്ന തമ്പുരാനും
പറയുന്നല്ലന്നേരത്താശാര്യന്.

കോട്ടയകം രാജാവ് തമ്പുരാനെ
എന്തിനായിട്ടെന്നെയിപ്പം ചെല്ലുട്ടോളി[4]
അരുളിച്ചെയ്യുന്നേരം തമ്പുരാനും
ചതുവത്ത് ശങ്കരനാശാരിയെ
മറ്റൊന്നുമല്ല ഞാൻ ചെല്ലുട്ടതേ
താമരശ്ശേരി പുതിയോട്ടില്
കൊയിലോത്തിന് കുറ്റി തറിക്കക വേണം
എന്തെല്ലാം വേണ്ടതെൻറാശാരിയേ?

പറയുന്നല്ലന്നേരത്താശാര്യന്
വിളക്കും നിറനാഴി വേണം പൊളി

1 തന്റുട്ടിന് = തന്നിട്ടുണ്ട്
2 തിരുവെഴുത്തോലവൻ = തിരുവെഴുത്തോല + അവൻ
3 തിരുവെഴുത്തോല പിടിച്ചോണ്ടിറ്റ്
മേലില് വരുന്നോരു ഞായറ്ച്ചക്ക്
തളിയിക്കൊയിലോത്തിന്നെത്തും എന്ന്
കനകം തെളിഞ്ഞല്ലോ തമ്പുരാന്
ഞാറാഴ്ച വന്നും പുലരുന്നല്ലോ
ചതുവത്ത് ശങ്കരനാശാര്യന്ന്.
4 ചെല്ലുട്ടോളി = ചൊല്ലിയയച്ചു് ഓളി (ഓളി = ബഹുമാനസൂചകമായി ഉപയോഗിക്കുന്ന പദം.)

ഇളനീരും തേങ്ങയും വേണമല്ലോ
അതുതാനെ കേട്ടല്ലോ തമ്പുരാനും
കൂടക്കടവത്ത് നാളോനെയോ
പാറക്കടവത്ത് കണ്ടല്ലോനെ
അതുമെല്ലാം ഒരുക്കി പുറപ്പെടണം
യോഗം മടിച്ചെല്ലാം പോരുന്നല്ലോ.

താമരശ്ശേരി പുതിയോട്ടില്
എല്ലാരവിടങ്ങിനെത്തുന്നല്ലോ[1]
പറയുന്നെല്ലന്നേരം തമ്പുരാനും
ചരുവത്ത് ശങ്കരനാശാരിയെ
കോയിലോത്തിന് നോക്കി സ്ഥലം കാണണം
ചരുവത്ത് ശങ്കരനാശാര്യന്
പറമ്പ് നടന്നെല്ലാം നോക്കുവനും
കോയിലോത്തിനവിട സ്ഥലം കണ്ടല്ലോ
കിഴക്ക് പടിഞ്ഞാറ് കുറ്റ്യടിച്ച്
തെക്ക് വടക്കയും കുറ്റ്യടിച്ച്
പറയുന്നങ്ങനേരത്താശാര്യന്
കോട്ടയകം രാജാവ് തമ്പുരാനെ
കുറ്റ്യടിച്ച നിമിത്തപ്പിഴ പറേന്നേരം
തിരുമുഖം വാടീട്ട് തമ്പുരാന്

നിമിത്തപിഴേറ്റി[2]പ്പറയും ഞാനെ
കോയിലോപ്പണിയിത് തുടങ്ങുന്നേരം
ആന മരികപാനും യോഗമുണ്ട്
ആള് മരികപാനും യോഗമുണ്ട്
ആ വാക്ക്തന്നെയങ്ങ് കേക്കന്നേരം
തിരുമുഖം വാടി മയങ്ങുന്നല്ലോ
മതി മതി പറഞ്ഞതെന്റാശാരിയെ
കുറിപ്പണവും കൊടുക്കുന്നല്ലോ
അവനെപ്പറഞ്ഞിട്ടയക്കുന്നല്ലോ
യോഗം പിരിഞ്ഞാല് പോരുന്നല്ലോ.

തളിയിക്കോയിലോത്തും പോരുന്നല്ലോ
എല്ലാരും കഞ്ഞി കുടിക്കുന്നല്ലോ
അവിടെ കുറഞ്ഞൊന്ന് പാറക്കമ്മോ–
അരുളിച്ചെയ്തില്ല തമ്പുരാനും
കൂടക്കടവത്ത് നാളോനെമ്മാ
പാറക്കടവത്ത് കണ്ടല്ലോനെ

1 എല്ലാരവരും അവിടെ എത്തുന്നല്ലോ
2 നിമിത്തപ്പിഴേറ്റി = നിമിത്തപ്പിഴവ് ഏറ്റി

കക്കോത്തി*നത്തടി കൊണ്ടുപോന്നിട്ട്
വേണ്ടുന്ന കല്ല് മുറിപ്പിക്കണം

മുറിക്കുന്നോരം കല്ല് ചെത്തിച്ചിട്ട്
ചെത്തുന്തോറും കല്ല് കെട്ടിക്കണം
കൂടക്കടവത്ത് നാളോനെന്നൻ
പാറക്കടവത്ത് കണ്ണത്തല്ലോനും
കക്കൊത്തിനത്തടിപ്പോര്ന്നോല്
വേണ്ടുന്ന കല്ല് മുറിപ്പിക്ക്ന്ന്
കൊത്തുന്നോരം കല്ല് കെട്ടിക്ക്ന്ന്
കൂടക്കടവത്ത് നാളോനെന്നൻ
പാറക്കടവത്ത് കണ്ണത്തല്ലോനും
വർത്താനംപോലെ പറയുന്നോല്
അതുളിച്ചെയ്യല്ലോയത്തമ്പുരാനും
മുഹൂർത്ത തെങ്ങും മുറിച്ചില്ലാലോ
തെങ്ങിപ്പോത്തന്നെ മുറിപ്പിക്കണം
എവിടുന്ന് തെങ്ങ് മുറിക്കാൻപോളി
കനിയിൽ തറുവയി ചേനോനാന്ന്
അവിടുന്ന് തെങ്ങ് മുറിപ്പിക്കണം
തമ്പുരാൻ കല്പന കേക്കുന്നോരം
വേണ്ടും ചിലവുമിട്ടെടുത്തവര്
മഴക്കാരയും കൂട്ട്യല്ലോ പോര്ന്നത്
കനിയിൽ തറുവയി ചേനോൻറാട
അവിടെയിപ്പംതന്നാങ്ങിനെ ചെല്ലുന്നോരം
കനിയിൽ തറുവയി ചേനോൻറ്യമ്മ
നാക്കാലീം പീഠം കൊടുത്തിരുത്തി
വെററിലമുറുക്കാൻ കൊടുക്കുന്നല്ലോ
കൂടക്കടവത്ത് നാളോനെന്നോ
പാറക്കടവത്ത് കണ്ണത്തല്ലോനെ

എന്തായി വന്നെന്നറിഞ്ഞില്ല്യാല്ല്യ
കനിയിൽ തറുവയി ചേനോൻറ്യമ്മേ
കനിയിൽ തറുവയി ചേനോനാന്ന്
എവിടത്തേക്കാണവൻ പോയോണത്
വെള്ളിയാഴ്ച പള്ളിക്ക് പോയിക്കവൻ
എന്തിന് ചേനോനെ കാണുന്നത്
കനിയിൽ തറുവയി ചേനോൻറ്യമ്മേ
മററൊന്നുമല്ലാലോ കാണണ്ടു
കോട്ടയം കോയിലോത്തെ തമ്പുരാനും
കററ്യാടി നാട്ടിലെഴുന്നള്ളീന്

* കക്കോത്തി — കല്ലുവെട്ടുകാരൻ.

തളിയിക്കൊയിലോത്തും പാഴ്ക്കുന്നുണ്ട്
താമരശ്ശേരി പുതിയോട്ടില്
കൊയിലോപ്പണിയെടുക്കുന്നുണ്ട്
മുഹൂർത്തത്തെ കുറിപ്പിക്കുവാൻ
തമ്പുരാൻ കല്പിച്ചയച്ചതാണ്
ഒന്നും പകരം പറഞ്ഞില്ല്യത

മുഹൂർത്തത്തെ കുറിപ്പിക്കേന്ന്
ചെത്തിക്കുറച്ചിട്ടും പോരുന്നോല്
തളിയിക്കൊയിലോത്തും പോരുന്നല്ലോ
വർത്താനം*പോലെ പറഞ്ഞവര്
കനകം തെളിഞ്ഞല്ലോ തമ്പുരാന്
കനിയിൽ തറുവയി ചേന്നോനാന്
വെള്ളിയാഴ്ച പള്ളിക്കും പോരയാണിന്ന്
പള്ളീന്നും തന്നെ മടങ്ങിയവൻ
അവന്റെ കനിയിലും വന്നോണല്ലോ
തെങ്ങ് മുറിച്ചത് കാണുന്നേരം
ചോദിക്കുല്ല്യന്നേരം തറുവയ്യാന്
ആരാണ് തെങ്ങ് മുറിച്ചതുമോ
പകരം പറഞ്ഞല്ലോ പെറോനാരുമോ
കൂടക്കടവത്ത് നാളാനമ്മൻ
പാറക്കടവത്ത് കുഞ്ഞല്ലോനും
കോട്ടയകം വാണ തമ്പുരാനും

തമ്പുരാൻ കുറ്യാടി എഴുന്നള്ളീന്ന്
താമരശ്ശേരി പുതിയോട്ടില്
കൊയിലോപ്പണിയൊന്നെടുക്കുന്നുണ്ട്
അതിനാണീത്തെങ്ങ് മുറിപ്പിച്ചത്
ആ വാക്ക് തന്നെയത് കേക്കുന്നേരം
തൃക്കണ്ണുതിരം കലങ്ങുന്നോന്
ഉടനെ പറഞ്ഞത്തറുവയിയാന്
തമ്പുരാൻ [illegible]ിങ്ങളത്തിൽ പ[illegible]ല്ലോമോ
കുറ്യാടി നാടും മുടിഞ്ഞ് പോകും
തിരുമേനി പോയിട്ടും കാണപ്പാവണം
കഞ്ഞി കുടിക്കാതെ പോരുന്നോനും
തളീക്കരത്തൊടീൽ പോരുന്നല്ലോ
പറയുന്നല്ല്യന്നേരം തറുവയ്യാന്
തളീക്കരോള്ളോരു ചോന്നോമ്മാരെ
നമ്മക്കൊക്കൊരു നല്ലേടം വന്നുപോയി
ഇതിന് മുമ്പ് ഇതിലൂടെ പോയവര്

* വർത്താനം = വർത്തമാനം.

കോട്ടയം രാജാവ് തമ്പുരാനും
തിരുമേനിയെഴുന്നള്ളി പോയതാണ്

തിരുമേനിയെഴുന്നള്ളി പോകുന്നേരം
എവിടുന്ന് വന്നതീക്കോട്ടപട്ടർ
എന്തിന് വന്നതീക്കോട്ടപട്ടർ
പരിഹാസംകൊണ്ട് ചിരിച്ചു നമ്മും
തെററായി നമ്മും ചിരിച്ച്പോയി
തിരുമേനിയെച്ചെന്നിട്ട് കാണുവേണം
എന്തൊരു കാര്യമാണ് കൊമ്മെപ്പാന്നത്*
വെററില കാര്യത്* വെകുന്നേള്

നാളത്തെ പുല്ല് പുലരുന്നേരം
യോഗം മരിച്ചാള് പോകുവേണം
പിറെറന്നാം പുല്ല് പുലരുന്നേരം
യോഗം മരിച്ചവര് പോര് നല്ലോ
തളിയിക്കൊയിലോത്തെ താഴെള്ളുമ്പോ–
തൃക്കണ്ണാൽ കാണുന്നതമ്പുരാനും
കൂടക്കെവത്ത് നാളൊന്നെമ്മാ
പാറക്കൊട്ടത്ത് കണ്ടതല്ലോനെ.

കൈതേരി കണ്ടമ്പു കാര്യക്കാരാ
തളീക്കരോള്ളോര് ചോനോമ്മാര്
എന്നെയിപ്പം കാണാൻ വരുന്നുണ്ടല്ലോ
കാര്യംകൊണ്ടു വരുന്നതിവിട
കാര്യമുണ്ട് നിങ്ങളെടുക്കരുത്
അതിന്റെ മുഖത്തോട് നോക്കുകവേണ്ട
ചോനോരിവിടയത് വന്നാലെടൊ
പാനും പൊളിച്ചിററും കെട്ടുകവേണം
അവിടെ കറച്ച് കയിയും നേരം

ചോനോമ്മാര് പടികേറി വന്നോണ്ടല്ലോ
കാലി പതിററടി നേരാവോളം
ആര്യപ്പടിക്കലും നിക്കുന്നല്ലോ
എവിടുന്ന് വരുന്നും ചോദിച്ചില്ല
എന്തിന് വരുന്നും ചോദിച്ചില്ല
നിന്നേടം കാല് തെരുതരേഷം
വിളിച്ച് പറയുന്നച്ചോനോമ്മാറ്
കോട്ടയം രാജാവ് തമ്പുരാനോളി

* കാര്യത് = കാര്യ, അത്

എന്തൊരു തെററ് ഞാള് ചെയ്തെങ്കിലും
അവിടുന്ന് നീങ്ങിപ്പോറുകവേണം
ഞങ്ങളിതറിഞ്ഞതും കൊണ്ടല്ലെ
വെററില കാഴ്ച ഇവിടെ കൊണ്ടോന്നത്
അതിപ്പോൾ തന്നെ എട്ടുകവേണം
അരുളിച്ചെയ്യപ്പോളുതമ്പുരാനും
ആരിക്ക് കാഴ്ച ഇവിടെ കൊണ്ടന്നത്
എന്തിന് കാഴ്ച ഇവിടെ കൊണ്ടന്നത്
എനിക്കെന്തയിക്കററ്യാടി ജന്മമുണ്ടോ?

എനിക്കെന്തയിക്കററ്യാടി കാണാനുണ്ടോ?
പാലേരിനായരെ ഞമ്മ്ലട
പാലേരിനായരെ കാണേല്ലട[1]
അവരല്ലേ കാഴ്ച നിങ്ങള് വെക്കേണ്ടത്
ആ വാക്ക് തമ്പുരാൻ പറയുന്നേരം
കുടക്കടവത്ത് നാളോനെമ്മൻ
പാറക്കടവത്ത് കണ്ണപ്ലാനും
കയിതേരി കണ്ണമ്പുകാര്യക്കാരൻ

അവിടെപ്പം വന്നുള്ള ചോനോന്മാരെ
പാരം പൊളിച്ചിറവും കെട്ടുന്നല്ലോ
മൂന്നീസം[2] പട്ടിണി പാറത്താട
അയ്യം നിലവിളി കൂട്ടുന്നല്ലോ
വിളിച്ച് പറയുന്നല്ലോ ചോനോന്മാറ്
കോട്ടയംരാജാവ് തമ്പുരാനെ
ഞങ്ങളിപ്പോണല്ലോ തമ്പുരാനെ
എന്തൊരു തെററ് ചെയ്തെങ്കിലും
കൈയ്യും നീങ്ങിപ്പോറുകവേണം
ഞങ്ങളെ കെട്ട് കയിച്ചെങ്കില്
താമരശ്ശേരി പുതിയോട്ടില്
കൊയിലോപ്പണിയിലെടുകപ്പാനായി
വേണ്ടും മരം ഞാളിവിടെത്തിക്കാല്ലോ.

ചോനോരെ സങ്കടം കേക്കുന്നേരം
അരുളിച്ചെയ്യല്ലോയത്തമ്പുരാനും
കുടക്കടവത്ത് നാളോനെമ്മ
പാറക്കടവത്ത് കണ്ണപ്ലോനെ
കൈതേരിക്കണ്ണമ്പുകാര്യക്കാരാ
ചോനോരെ കെട്ട് കയിച്ചിട്ടേടോ

1 കാണേല്ലട = കാണുമല്ലെ ഇവിടെ
2 മൂന്നീസം = മൂന്ന ദിവസം

അടിച്ച് പടികൊണ്ടുള്ളുള്ളിക്കേണം
തമ്പുരാൻ കൽപ്പന കേൾക്കണേനം

ചോദനോരെ കെട്ട് കയിച്ചവര്
അടിച്ച് പടികൊണ്ടുള്ളുള്ളിക്ക്ന്ന്
അവിടെ കറഞ്ഞൊന്ന് പാറക്കമ്പോറം
അരുളിച്ചെയ്തിതല്ലോ തമ്പുരാനും
കൂടക്കടവത്ത് നാലൊന്നെമ്മാ
പാറക്കടവത്ത് കണ്ടതല്ലോനെ
കൊയിലോപ്പണിയതെടക്കവാനും
മരമെങ്ങാൻ നിങ്ങള് കണ്ടിട്ടുണ്ടോ?

പകരം പറഞ്ഞല്ലോ കണാരത്തും
തോളിന് തന്നെയത് കണ്ടിട്ടുണ്ട്
പാലേരിനായരെ കമ്പളത്ത്
നല്ലോരു കററിപ്പിലാവുണ്ടല്ലോ
അപ്പിലാവാട്ന്ന്[1] കൊത്തിച്ചാല്
ഉത്തരം വെച്ച് വളതട്ടാനും
ശേഷം പണിക്കം മരമുണ്ടല്ലോ
ആ വാക്ക് തമ്പുരാൻ കേൾക്കണേനം
അരുളിച്ചെയ്തിതല്ലോ തമ്പുരാനും
വേണ്ടും ചിലവ് കൊടുത്തിറാന്
വേണ്ടും മഴുക്കാരേം കൂട്ടിക്കോളിൻ
കമ്പളത്ത്നാട്ടിലും പോയിനേരേ
തമ്പുരാൻ കല്പന കേൾക്കണേനം
വേണ്ടും ചിലവ്കൊടുത്തിറാന്

വേണ്ടും മഴുക്കാരേയും കൂട്ടുന്നല്ലോ
അവിടുന്നും പോരുന്നാക്കണങ്ങള്
പാലേരിനായരെകമ്പളത്ത്
കമ്പളത്ത്നാട്ടേക്കം പോരുന്നോല്
കമ്പളത്ത്നാട്ടിലും ചെന്നോണ്ടിറ്
പിലാവിൻ്റരികത്തും ചെന്ന്നിന്ന്
പിലാവ് കഴിച്ച് നീക്കി കൊത്തിക്ക്ന്ന്

കാക്കാതം[2] നാട്ടിന്റെ ചോലപോയി
മുക്കാതം നാട് വെളിച്ചംവന്ന്
ചെത്തിക്കറച്ചിട്ട് പോരന്നാല്
തളിയിക്കൊയിലോളം പോരുന്നല്ലോ

1 അപ്പിലാവാട്ന്ന് = ആ പിലാവ് അവിടെനിന്ന്
2 കാക്കാതം = കാൽ കാതം

വിവരംപോലെല്ലാമറിയിച്ചല്ലോ
അരുളിച്ചെയ്തില്ല തമ്പുരാനും
കൂടക്കടവത്ത് നാളോനെയോ
പാറക്കടവത്ത് കണ്ണനല്ലോനെ
പാലേരി നായരെ കമ്പളത്ത്
മരമിങ്ങിവിടെയെത്തിക്കുവാൻ
എവിടുന്നങ്ങാനെ കിട്ടുന്നത്
പകരം പറഞ്ഞല്ലോ കണ്ണനങ്ങ്
കുത്താളി[1] കൊമ്പനും കാളിച്ചിയും
അമിഞ്ഞാട്ട്[2] കൊമ്പനും കാളിച്ചിയും
അവരെയിപ്പംതന്നെയാം വരുത്തുകവേണം.
അനുവാദം നൽകിയല്ലോ തമ്പുരാനും
കൂടക്കടവത്ത് നാളോനവൻ

പാറക്കടവത്ത് കണ്ണനല്ലോനും
കുത്താളിയൂടത്തിലും പോകുന്നോല്
അമിഞ്ഞാട്ടിടത്തിലും പോകുന്നോല്
വർത്താനംപോലെ പറഞ്ഞവര്
ആനയൊന്നും കിട്ടില്ലെ പോകുന്നത്
കമ്പളത്ത് നാട്ടിലും ചെന്നോണ്ടിറ്റ്
മരത്തിൻറരികെയും ചെന്നു നിന്നു
മരത്തിന് കടിപ്പള്ളി കെട്ടിയല്ലോ
കുത്താളി കൊമ്പനും കാളിച്ചിയും

അമിഞ്ഞാട്ട് കൊമ്പനും കാളിച്ചിയും.
നാലാന കൂടി മരം വലിച്ചിട്ട്
ലേശംകൂടി മരം തെററിയതില്ല
എത്രപ്രാവശ്യം മരം വലിച്ചോണ്ടിറ്റ്
എത്രപ്രാവശ്യം മരം തെററിയതില്ല
പാറക്കടവത്ത് കണ്ണനല്ലോനും
കൂടക്കടവത്ത് നാളോനവൻ
തമ്മിൽ പറഞ്ഞു വ്യസനിക്കുന്നു
അയ്യോ പടച്ചോനെ തമ്പുരാനെ
നാലാനകൂടി മരം വലിച്ചിട്ടും
ലേശംപോലും മരം തെററ്യതില്ല
ചങ്ങല നമ്പി നല്ലാനക്കാരൻ
ആന മടക്കിത്തെളിച്ചോളിനെ
കുത്താളിടത്തിലും പോയിനെടോ

1 കുത്താളി—അക്കാലത്തെ ഒരു പ്രമുഖ നാടുവാഴിത്തറവാട്
2 അമിഞ്ഞാട്ട്—അക്കാലത്തെ ഒരു പ്രമുഖ നാടുവാഴിത്തറവാട്.

വാചകം വെച്ചോലയെഴുതുന്നല്ലോ
തമ്പുരാന്റൊപ്പം കയറിയെഴുതും
കൂടക്കടവത്ത് നാളോണമേൻ
പാറക്കടവത്ത് കണ്ണനല്ലോനും
തിരുവെഴുത്തുംകൊണ്ടവര് പോര്ന്നല്ലോ
കോട്ടയം കൊയിലോത്തും ചെന്നവര്
അന്ന നിരാമത്ത് കുഞ്ഞിക്കേളു
കേളുനാ നമ്പ്യാര് കാണുന്നല്ലോ
തിരുവെഴുത്തോല കൊടുത്തവര്
ഓലയിലെ വാചകം കണ്ടറച്ച്
പറയുന്നുണ്ടന്നേരം കുഞ്ഞിക്കേളു
നാളത്തെ പുല്ലാ പുലര്ന്നേരം
ഞാളൂട[1] കുറ്റ്യാടി വന്നോളാലോ
അവരെപ്പറഞ്ഞിട്ടയച്ചോളുന്നു.
ചെവിടാലെ കേക്കുന്നുണ്ടുന്യാനല്ലോ
അവരിപ്പം പോയി പുറംകയിഞ്ഞാരെ
അയാതിര നായത്ത് കുഞ്ഞിക്കേളു

ആനക്ക് തീറ കൊടുക്കുന്നോനാണെ
തീറയൊട്ടും ആനയെടുക്കുന്നില്ല
പറയുന്നുണ്ടന്നേരം കുഞ്ഞിക്കേളു
അത്തിത്തരാമത്ത് കുഞ്ഞിക്കേളു
കോട്ടയനന്തമ്പ്യാനക്കുഞ്ഞാ
ദേഷ്യപ്പെട്ടൊന്നാണ് നിന്നത് നീയെ
തീറയെടുക്കാതെ കുഞ്ഞ്യനന്താ
നീയിന്നതീറയെടുത്തെങ്കില്
എന്നിക്കിന്നക്കുഞ്ഞി കടിക്കയ്യീനും

പാരം വെശക്ക്ന്നാനക്കുഞ്ഞാ
ആ വാക്ക് കേട്ട് പറയുന്നേരം
വട്ടക്കണ്ണിട്ടാന നോക്കുന്നല്ലോ
വട്ടച്ചെവിയുമിട്ടാട്ടുന്നാന
പൊട്ടിക്കരയുന്നു കുഞ്ഞിക്കേളു
കോട്ടയനന്താ നല്ലാനക്കുഞ്ഞാ
തമ്പുരാൻ കുറ്റ്യാടി വലഞ്ഞിക്കില്ലേ
ചെല്ല്യൂട്ടാൽ[2] പോകണ്ടേ കുഞ്ഞനന്താ
നിനക്കും തിരുമേനിച്ചോറനന്താ
എനിക്കും തിരുമേനിച്ചോറനന്താ

1 ഞാളൂടെ — ഞങ്ങളും അവിടെ
2 ചെല്ല്യൂട്ടാൽ — ചൊല്ലിയയച്ചാൽ

നീയിന്ന് തീറായെടുത്തില്ലെങ്കിൽ
ഞാനിന്ന് കഞ്ഞി കുടിക്കയില്ല.
നേരം നേരംകെട്ടപ്പാതിരക്ക്
അത്താഴത്തരാമത്ത് കഞ്ഞിക്കേളു
ആനതെളിച്ചവൻ പോരന്നല്ലോ
കല്ലുട്ടെ മുള്ളുട്ടെ ഓടുന്നാന്ന്
പറയുന്നല്ലന്നേരം കഞ്ഞിക്കേളു

കല്ലുട്ടെ മുള്ളുട്ടെ പായല്ലാതെ
കാലിന്മേൽ കല്ലുണ്ടെനക്കന്നാ
നിന്റെ പൊറത്ത് ഞാൻ കേറിക്കോട്ടെ
നീന്നായതെന്റേല് കിട്ട്യാപ്പിന്നെ
ജലവും കാണവും കിട്ട്യന്നാ
നിനക്കും വളകിട്ട്യ കണ്ടാന്നാ
എനിക്കും വളകിട്ട്യ കണ്ടെന്നാ
നിന്നായതെന്റേല് കിട്ടുമ്പ്

എന്റെ നല്ലമ്മയും പെങ്ങമ്മാരും
കുത്ത്പാമ്പത്തെ കച്ചേരീന്ന്
കാലിത്തയിര് വിറ്റ് മോരും വിറ്റ്
പാലുവിറ്റും പാലപ്പട്ട വിറ്റും
മട്ടല് വിറ്റും മടല് വിറ്റും
ഓല വിറ്റും ഓലമുളച്ചും വിറ്റും
അങ്ങിനെ നാള് കഴിഞ്ഞതാണ്
ഇപ്പോ ഇങ്ങാണല്ലോ കണ്ടന്നാ
കാറ്റും കഴുത്തും കനത്തവക്കം
കല്ലുട്ടെ മുള്ളുട്ടെ ഓടല്ലാതെ
നിന്റെ പൊറത്ത് ഞാൻ കേറിക്കോട്ടെ
കമ്പളത്ത് നാട്ടില് മരംകൊണ്ടത്ത്യന്ന്
നിനക്കെന്താന്നാ ഒരു ദേഷ്യംതന്നെ
കുത്താളി കൊമ്പനും കാളച്ചിയും
അമ്മിഞ്ഞാട്ട് കൊമ്പനും കാളച്ചിയും
നാലാനക്കൂടി മരം വലിച്ചിട്ട്

ലേശംപോലൊ മരം തെറ്റീക്കില്ല
വലിക്കയെങ്കിലിഞ്ഞി വലിച്ചുന്നാ
വലിച്ചുടേങ്കിലിഞ്ഞി വലിക്കണ്ടാലോ
നിനക്കെന്തും മാനക്കേടില്ലന്നാ
കരഞ്ഞ് പറയുന്ന കഞ്ഞിക്കേളു
കേളന്റെ സങ്കടം കേട്ടക്കന്നേരം
ആന നട താഴ്ത്തി നിൽക്കുന്നല്ലോ
ആനപ്പുറത്തും കയറി കേളു

തളിയിക്കോയിലോളും താഴെത്തുമ്പോൾ
കോട്ടയകം വാണ തമ്പുരാനും
തളിയിക്കോയിലോത്ത് മാളികേന്ന്
ആനമണിത്താളം കേൾക്കുന്നം
ഞെട്ടിയുണർന്നല്ലോ തമ്പുരാനും
അരുളിച്ചെയ്യുന്നം തമ്പുരാനും
കൈതേരി കണ്ണമ്പു കാര്യക്കാരൻ
നമ്മുടെ ആന വരുന്നുണ്ടല്ലോ
ആനമണിത്താളം കേൾക്കുന്നുണ്ട്
നേരംകെട്ടുള്ള സമയത്തിന്
കോട്ടയം പടി കീഴരും പോന്നതെന്ത്?
പറഞ്ഞിറ്റ് വായടച്ച് ചേരുംമുമ്പെ
അപ്പോഴെക്കെത്തിയല്ലാനക്കുട്ടി
കോട്ടയകം വാണ തമ്പുരാനും
പതിനാല് പടലുള്ളൊരു പൂവൻകുല
കുലയിലെടുത്തിട്ടും പോരുന്നല്ലോ
ആനയുടെ മുമ്പിലും കൊണ്ടുവെച്ച്

കാഴ്ച മുഖത്താന നോക്കുന്നില്ല
പറയുന്നുണ്ടന്നേരം തമ്പുരാനും
കോട്ടയത്തന്നന്താ എന്റാനക്കണ്ണാ
നേരം പെറികെട്ടപ്പാതിരക്ക്
കോട്ടയം പടികീഴത് പോന്നത് നിങ്ങളും
ഞാനിന്നിക്കര്യാൾ വലഞ്ഞിറ്റാന്ന്
ഇന്നയിപ്പിവിട വരുത്ത്യതെടോ
മാനത്തിന്നാന്ന് വരുത്ത്യതിന്ന.*

പാലേരി നായരെ കമ്പളത്ത്
ഒരു കറി നല്ല പിലാവ് കൊത്തിറ്റ്
കുത്താളിക്കൊമ്പനും കാളിച്ചിയും
അമ്മിഞ്ഞാട്ട് കൊമ്പനും കാളിച്ചിയും
നാലാനക്കൂടി മരം വലിച്ചിട്ട്
ലേശംപോലും മരം തെറിക്കില്ല
വലിക്കൊത്തെകിന്നി വലിച്ചനന്താ
വലിച്ചുടെ നീയിങ്ങ് പോരനന്താ
കാഴ്ചയെടുത്തോളെ നീയനന്താ
കുലവാങ്ങി തിന്നോള്ള കണ്ണനന്താ
ദേഷ്യപ്പെട്ടാന കുല വാങ്ങ്ന്ന്
അവന്റെ നടയോട്ടടിക്കുന്നല്ലോ
തണ്ടവൻ കേളന്ന് കൊടുക്കുന്നല്ലോ

* വരുത്ത്യതിന്ന—വരുത്തിയത് തിന്നെ

മരത്തിൻററികത്തും ചെന്ന് നിന്ന്
ചെരിവും മറിവുമെല്ലാം നോക്കുന്നല്ലോ
പറയുന്നല്ലന്നേരം കണ്ടിക്കേള
എന്താണ് നോക്ക്ന്ന് കണ്ടനന്താ
കൂത്താളി കൊമ്പനും കാളിച്ചിയും
അമിഞ്ഞാട്ട് കൊമ്പനും കാളിച്ചിയും
നാലാനകൂടി വലിച്ചിട്ടെടോ
ലേശംപോലീമരം തെററീട്ടില്ല

വലിക്കാതെ കിലിഞ്ഞി വലിച്ചനന്താ
വലിച്ചുടെ കിലിഞ്ഞി വലിക്കണ്ടാലോ
ചെവിടാലെ കേട്ടുകൊണ്ട കണ്ടനന്തൻ
മൂന്നുകരിട്ടൊന്ന്[1] വലിക്കാനാന
ദേഷ്യപ്പെട്ടാന മരം വലിച്ച്
കമ്പളത്ത് നാട്ട്ന്നം പോരന്നാന
അന്തർജ്ജനമത് കണ്ടിക്കേള
വഴുങ്ങന്നെ[2] കേളവും പോരന്നല്ലോ

അന്നേരത്തും നടന്നാണേറ്റ്
പൂമ്പെണ്ണമ്മ പരിഭ്രമിച്ചി
അവളുടെ വീട്ടേക്ക് പോരുന്നാനും
കൂടവും മാടവും തകർത്തുന്നല്ലോ
വിളിച്ചുപറയുന്നുണ്ടന്താനെ
കോട്ടമേലന്നന്താ നല്ലാനക്കണ്ടാ
കൂടവും മാടവും തകർക്കണ്ടാലോ
നിനക്ക് ഞാൻ ചെല്ലുന്നത് തരാനാണല്ലോ

അവളുടെ കഴുത്തിലെ താലികൊണ്ട്
ആനക്ക് പൊൻപട്ടം കെട്ടുന്നല്ലോ
അവളുടെ സമ്മാനം വാങ്ങിക്കൊണ്ട്
അവിടുന്നും പോരന്ന് കണ്ടനന്തൻ
തമ്പുരാൻ പറഞ്ഞ സ്ഥലത്താണല്ലോ
ആ മരം കൊണ്ടിടക്കൂട്ടിയതില്ല
വഴിതെററിപ്പോന്നുടനാക്കുട്ടി
അമ്പിളേരിക്കന്നിനിക്കെത്തുന്നല്ലോ.

അമ്പിളേരിക്കന്നിനിക്കെത്തുന്നേരം
കോട്ടയകം വാണ തമ്പുരാനും
തളിയിക്കോയിലോത്തെ മാളൃമന്ന്
ആനമണിത്താളം കേൾക്കുന്നല്ലോ

1 മൂന്നുകരിട്ടൊന്ന് — മൂന്നുപ്രാവശ്യം ഊക്കിയിട്ട് ഒരു പ്രാവശ്യം
2 വഴുങ്ങന്നെ — പിന്നാലെ

ആനെനത്തപ്പി നടക്കീനെടോ
ആനെനത്തപ്പി നടക്കന്നല്ലോ
കേളനത്തപ്പി നടക്കന്നല്ലോ
എള്ളവട്ടം തപ്പി നടന്നോണ്ടിററ്
ആന്യേനും കേളന്യേം കാണ്മാനില്ല
വിളിച്ച് പറയുന്നത്തമ്പുരാനും
ഞാനെൻെറയാനേനെ കണ്ടെങ്കിലും
ഞാനെൻെറ കേളനെ കണ്ടെങ്കിലും

വടക്ക് പെരുമാള് തമ്പായിക്ക്
ആറൊന്ന് പൊന്നിൻെറ പൊന്മണികൾ
കോലത്തുമ്മൻ മാലചാർത്ത വേണം
പറഞ്ഞിട്ട വായ്ക്കുടത്ത് ചേർത്തുംമുമ്പെ
ആനേന്യേം കേളന്യേം കാണന്നല്ലോ
വിളിച്ച് പറയുന്നത്തമ്പുരാനും
കടിയുള്ളി കൊത്തിയറക്കീനെടോ
കടിയുള്ളി കൊത്തിയറക്കന്നല്ലോ.

# പാന്തൂർമഠത്തിലെ കഞ്ഞനന്തൻ

പാന്തൂർമഠത്തിലെ കഞ്ഞനന്തൻ
പറയുന്നുണ്ടോമന കഞ്ഞനന്ത
പാന്തൂര്മഠത്തിലെ കഞ്ഞിമ്മാളു
ഞാനോ കളിച്ച് വരുമ്പളക്കം
കഞ്ഞി വേഗം വെക്കണേ കഞ്ഞിമ്മാളേ നാ
അന്നേരം ചോദിച്ച് കഞ്ഞിമ്മാളു
പാന്തൂര്മഠത്തിലെ കഞ്ഞ്യനന്ത്യാ
എട്ട പൊറപ്പാടേ കഞ്ഞ്യനന്താ
എങ്ങോ കോയിലോത്ത്[1] കഞ്ഞിമ്മാളു
എന്തിന് കോയിലോത്ത് പോന്നനന്താ
നേമത്തിനായിററും[2] പോണം മാളു
അന്നേരം ചോദിച്ചി കഞ്ഞിമ്മാളു
ഇഞ്ഞിയെന്തിന് നേമത്തിന് പോന്നനന്താ
എന്തിക്കൊററ് കണ്ട് പോന്നനന്താ

1 എളങ്കിലും കോവിലകത്തേക്ക്
2 നേമം = കാര്യസ്ഥൻെറ ജോലി

അരികെട്ട നെല്ലറയിലില്ലേ
നെറംവെച്ച പൊന്നുട പെട്ടീലില്ലേ
കണ്ണ്ട് കെട്ട തേങ്ങേന്റെ കൂടേലില്ലേ
ഊട്ടത്ത തെക്കിനിയിലുണ്ടനന്താ
ഉമ്മളുതെച്ചനോ നേടിയ പൊന്ന്
പതിന്നാല് ചെപ്പുടം പൊന്നുണ്ടല്ലോ
പകരം പറഞ്ഞല്ലോ കുഞ്ഞനന്തെ
പാന്തൂര് മഠത്തിലെ കുഞ്ഞിമ്മാളു
വീട്ടിലെ ചോറൊന്നു കണ്ടേച്ചോറ്
ഉയിതോളെല്ലാരും ചോറ് വാങ്ങീറുണ്ണുവാനല്ലോ
ഉഞ്ഞിന്ന നേരത്തിന് പോനോനെങ്കി
എന്നക്ക് കെറ്പ്പല്ലെ[1] കുഞ്ഞ്യനന്താ
എന്നിക്കിപ്പോളാണ്ട് കുഞ്ഞ്യനന്താ
പകരം പറഞ്ഞല്ലോ കുഞ്ഞനന്തെ
ദൂരത്തും പോവല്ലെ കുഞ്ഞിമ്മാളു
അടുക്കെക്കൊയിലോത്ത് പോകും ഞായെ:
എന്താനൊന്നു വേണ്ട തോന്നേന്നോരം
നായമ്മാറെഞ്ഞി[2] അയച്ചോട്ടാല്
പാന്തൂര്മഠത്തില്ലെ എല്ലാം ഞായെ
പാന്തൂര്മഠത്തിലെ കുഞ്ഞനന്തെ
പാന്തൂര് മഠത്തിലെ പൊൻമകളെ
ഓലെയെല്ലുണ്ണല്ലെ തെപ്പിക്കുന്നത്
ഓന്റെ അയ്യല്ലുണ്ണല്ലേ തേക്കുന്നത്
കുഞ്ഞങ്ങളെ കളിക്കാനും കൂട്ടനോായ
കുഞ്ഞങ്ങളെയും തന്നെ കളിപ്പിച്ചല്ലോ
അനന്തനും താനും കളിച്ചോളുന്ന്
ഓല് കളിച്ചും വരുമ്മളുക്ക്
കുഞ്ഞി കട്ടലേയിലും വെച്ചു മാളു
ഓലെ കളിയും കറി കയിഞ്ഞി
പാന്തൂര്മഠത്തിലെ കുഞ്ഞനന്തൻ
പൂവണെലയും മുറിച്ചുവെച്ച്
ചോറെല്ലെ കൊണ്ടെ വെളമ്പ്ന്നത്
പാന്തൂര്മഠത്തിലെ കുഞ്ഞമ്മാളു
കുഞ്ഞങ്ങളെപ്പൊരെത്തിയുതിക്കൊണ്ട്
വെണ്ണ്ന്ന കുഞ്ഞി കടിച്ചുവരും
വായും കയ്യൊക്കെ സുഖംവരുത്തി
ഓന്റെ പടിഞ്ഞാറേപ്പോയുന്നോയെ

1 കെറ്പ്പല്ലെ = ഗർഭമല്ലെ
2 നായമ്മാറെഞ്ഞി = നായന്മാരെ + ന്നി

അന്നത്തനോട്ട് നാനായിച്ചരി[1]വാങ്ങിക്കൊ
അങ്ങനെവിടാടപ്പാറത്തല്ലൊ
ഓനക്കൊയിലോത്ത് കൂടുന്നല്ലൊ
ആദ്യേരത്[2] മൂന്ന്യസം കഴിയുന്നേരം
പാന്തര്മഠത്തിലെ കത്തിമ്മാളു
പ്രസവേദന കിട്ട്യല്ലോ മാളുനാനെ
പാന്തര്മഠത്തിലെ പൊൻമകള്
മാളുന്റെ മേല്ന്ന് കളിക്കുന്നല്ലൊ
ഇന്നേക്കൊരു മൂന്ന് ദിവസമായി
പ്രസവേദന കിട്ടീക്ക് മാളുനാനെ
വിളിച്ചുപറഞ്ഞല്ലൊ കത്തിമ്മാളു
പന്തര്മഠത്തിലെൻറമ്മായമ്മോ
ഇന്നേക്കൊര് മൂന്ന് ദിവസായല്ലൊ
പ്രസവേദന കിട്ടിക്കളിക്ക്ന്നാനെ[3]
മായിച്ചോര്[4] വെള്ളങ്ങള് തന്നില്ലാലോ
എന്ത്'വര്'ത്തനം ചോദിച്ചില്ല
ഇങ്ങ്'വര്ന്നെൻറ അമ്മായമ്മോ
കത്തങ്ങള്'മേലിന്ന് കളിച്ചാണിറ്റ്
മേല്ന്ന് വേദനനക്കിപ്പള്
ഒളപ്പിടിച്ചൂരും പെയ്യുന്നല്ലൊ
ചോദിച്ചല്ലോമന കത്തിമ്മാളു
ഇന്നേക്കൊരു മൂന്ന് ദിവസായില്ലേ
ഞാനിൻറകത്ത്[5] കിടക്കുന്നാനെ
മായിച്ചോറു വെള്ളങ്ങള് തന്നില്ലാലോ
നേര്'ന്നോ കേക്കണിറമ്മായമ്മോ
കത്തിപ്പാടിയാത പൊടിയരികൊണ്ട്
ആററിത്തണിച്ച് വേഗം കത്തിവെച്ചിറ്റ്
പൊമററിക്കടിപ്പാൻ തരാണനക്ക്[6]
ആ വാക്ക കേട്ടുള്ളോരമ്മായ്യാനെ
അടുക്കളേകം കൊള്ളപ്പോന്നല്ലൊ
ആററിത്തണിച്ച് വേഗം കത്തിവെച്ച്
പെറയാതെ നല്ല മരുന്നെടുത്ത്[7]

---

1 നാനായിച്ചരി = നാലുനാഴി വീതം
2 ആദ്യേരത് = അവിടെ തന്നെ. മൂന്ന്യസം = മൂന്ന് ദിവസം
3 കളിക്ക്ന്നാനെ = കളിക്കന്ന + ആനെ
4 മായിച്ചോര് = മാഹിച്ച + തെ. വെള്ളങ്ങള് = വെള്ളം + നിങ്ങളം
5 ഞാനിൻറകത്ത് = ഞാൻ ഈ അകത്ത്
6 തരാണനക്ക് = തരണം + എനിക്ക്
7 പെറയാതെ നല്ല മരുന്നെടുത്ത് = പ്രസവിക്കാതിരിക്കാനുള്ള മരുന്ന്

കഞ്ഞിയിലും കൊണ്ടെയായിപ്പാറുന്നോള്
ചൊമററിക്കടിപ്പാനായ് കൊണ്ടുചെന്ന്
കഞ്ഞികടിക്കണേ കഞ്ഞിമ്മാളു
കഞ്ഞിന്നമ്മാളു കടിച്ചോണ്ടെരെ
കഞ്ഞക്കരളേറില് ഇളളുന്നല്ലൊ
പറയുന്നുണ്ടോമന കഞ്ഞിമ്മാളു
പാന്നൂര്മഠത്തിലെൻറമ്മായ്അമ്മോ
ഇങ്ങനെ കഞ്ഞി കടിച്ചോണ്ടെരെ
കഞ്ഞക്കരളേറിളളിപ്പോയി
എന്നി ഞാ പൊറുവെല്ലെൻറമ്മായമ്മോ
വിളിച്ചി പറഞ്ഞല്ലൊ കഞ്ഞിമ്മാളു
പാന്നൂര്മഠത്തിലെ നായിമ്മാരെ
കറ്റ്യാടി കൊയിലോത്ത് പോയിററന്ന്
പാന്നൂര്മഠത്തിലെ കഞ്ഞ്യനന്തെ
ബെമ്പപ്പെട്ടട[2] വരുവാ പറ
പ്രസവേദന ഉണ്ടിപ്പെനക്കനാന്ന്
പാഞ്ഞിട്ട് പോന്നനായിമ്മാറ്
കറ്റ്യാടി കൊയിലോത്തും ചെല്ലുന്നല്ലൊ
ആര്യപ്പടി കയറിച്ചെല്ലുന്നേരം
പാന്നൂര്മഠത്തിലെ കഞ്ഞ്യനന്ത
കണിക്കോലപ്പായയിലിരുന്നിക്കല്ലൊ
ചോദിച്ചല്ലോമനക്കഞ്ഞ്യനന്ത
പാന്നൂര്മഠത്തിലെ നായിമ്മാരെ
എന്താന്ത ബെമ്പപ്പാടണ്ടക്
പകരം പറഞ്ഞല്ലൊ നായിമ്മാറ്
പാന്നൂര്മഠത്തിലെ ചെറിയമ്മക്ക്
ഇന്നേക്കൊരു മൂന്ന് ദിവസായല്ലൊ
പ്രസവേദന കിട്ടിക്കളിക്കന്നല്ലൊ
കണക്കോലപ്പായി മടക്കി എട്ടത്ത്
പൊട്ടിക്കരയുന്ന് കഞ്ഞ്യനന്ത
മാളികക്കോണി കേറിച്ചെല്ലുന്നല്ലൊ
അതിളിച്ചല്ലോമന തമ്പുരാട്ടെ
പാന്നൂര്മഠത്തിലെ കഞ്ഞ്യനന്താ
എന്തിനു കരയുന്നേ കഞ്ഞ്യനന്താ
പകരം പറയുന്ന കഞ്ഞ്യനന്ത
കറ്റ്യാടി കൊയിലോത്തെ നാടുവാഴിച്ചു

1 ചൊമററിക്കടിക്കുക — ഇളക്കിക്കടിക്കുക
2 ബെമ്പപ്പെട്ടട — ബെമ്പപ്പെട്ട + ഇവിടെ
3 കണിക്കോലപ്പായ — പനയോലകൊണ്ടുണ്ടാക്കിയ പായ

അടിയൻറാടവയരൊന്ന പെണ്ണുള്ളത്
പ്രസവവേദന കിട്ടിക്കഞ്ഞനന്ത്
പാന്ത്ര് മഠത്തിലും പോണടിയന്
അരുളിച്ചെയ്യുന്നേരത്തന്യരായെ
പാന്ത്ര്മഠത്തിലെ കഞ്ഞ്യനന്താ
മൂന്നുവട്ടം നിന്നോട് ചോദിച്ചല്ലോ
നീയെല്ലന്നന്താ പറഞ്ഞന്നോട്
അടിയനെ പൊററിറുള്ളച്ചിതള്ള
വാഴ കൊലച്ചുത്തന വീണത്പോലെ
ഇപ്പെങ്ങനെ[1] പെണ്ണള് വന്നാനന്താ
ഇരിക്കെന്നന്താണതി[2] പോരന്താ
വേഗം പോയ് വേഗേണ്ട് പോരന്താ
മാളികക്കോണിഞ്ഞി പോനന്തെ
ഒന്ന പാഞ്ഞൊരോന്ന നടന്നുംകൊണ്ട്
പാന്ത്ര്മഠത്തിലഞ്ഞെത്തിക്കൊണ്ട്
ആര്യപ്പടി പോയ് കയര്ന്നേരം
പടിഞ്ഞാററകുത്തുന്നും കണ്ട മാറ്റു
അനന്തമ്പടി കയറി ചെല്ലുന്നത്
വിളിച്ചുപറഞ്ഞല്ലോ കഞ്ഞിമാളു
പാന്ത്ര്മഠത്തിലെ കഞ്ഞ്യനന്താ
പെണ്ണളെന്നിഞ്ഞ്[3] നെനക്കണോലോ
ഇന്നേക്കൊന്ന മൂന്ന ദിവസമായി
കഞ്ഞങ്ങള് മേല്ന്ന കളിച്ചോണ്ടിറ്റ്
മേലും കൈവേദനെനക്കന്താ
കഞ്ഞങ്ങള കൂട്ട്യനെ കഞ്ഞ്യനന്താ
കോമപ്പന എട്ടത്തിങ്ങ് ഉക്കല്വെച്ച്
നാമറെ കൈയും പിടിക്ക്ന്നല്ലോ
പറയുന്നെല്ലോമന കഞ്ഞിമാളു
കഞ്ഞങ്ങളൊറക്കീറ്റും വാ അനന്താ
കെണിതം[4] പറയാനുണ്ടനന്താ
ഓൻെറ പടിഞ്ഞാറേ കൊണ്ടുവന്ന
ഇടവും വലവും ഒറക്ക്യനെത
പിന്നെയും വിളിച്ചല്ലോ കഞ്ഞിമാളു
കഞ്ഞങ്ങളൊറങ്ങീല്ലേ കഞ്ഞ്യനന്താ
പടിഞ്ഞാറേക്കത്തിങ്ങ് വാ അനന്താ
പെണ്ണളെന്നിഞ്ഞ് നെനക്കണോലോ

1 ഇപ്പെങ്ങനെ = ഇപ്പോഴം എങ്ങനെ?
2 അനന്താ എന്തായാലും നീ പോരേണ്ടാള്
3 പെണ്ണളെന്നിഞ്ഞ് = പെണ്ണാം എന്ന നീ
4 കെണിതം = വർത്തമാനം

ഇന്റെ മടിയിത്തല വെക്കട്ടെ
പാന്തൂര്മഠത്തിലെ കുഞ്ഞിമ്മാതു
ഞന്റെ മടിയില് തലവെക്കന്ന്
പാന്തൂര്മഠത്തിലെ കുഞ്ഞിമ്മാതു
പറയുന്നുണ്ടെന്നേരം കുഞ്ഞിമ്മാതു
പാന്തൂര്മഠത്തിലെ കുഞ്ഞനന്താ
ചെവിട് തൊറന്നെല്ലാം കേക്കനന്താ
ഇന്നേക്കൊരു മൂന്നു ദിവസമായി
പ്രസവേദന കിട്ടീറാനക്കനന്താ
പാന്തൂര്മഠത്തിലെന്റമ്മായ്ക്കമ്മ
ആലസ്യക്കഞ്ഞ്യുണ്ട് തന്നാനെക്കെ
അക്കഞ്ഞി ഞാനോ കുടിച്ചോണ്ടേരെ
കഞ്ഞക്കരളേറി തുള്ളിപ്പോയി
എന്നി ഞാ പെറുവല്ലേ കുഞ്ഞ്യനന്താ
കരയല്ലനന്താ പറഞ്ഞോളട്ടെ
പെണ്ണുങ്ങളെ ബുദ്ധി ഇനിക്കനന്താ
ഊട്ത്ത തെക്കിനയിലാനന്താ
ഉമ്മളതന്റച്ഛന്റെ പൊന്നനന്താ
പതിനാല് ചെപ്പുടം പൊന്നുണ്ടല്ലോ
ആരിക്കം[1] അനന്താ ഞാനി കൊടുക്കണോലോ
നീതാനെടുത്തോള കുഞ്ഞ്യനന്താ
പിന്നെയും കേക്കണോ ഇനിക്കനന്താ
നാല്പത്തരക്കണ്ടിപ്പറമ്പ് ജന്മം
എണ്ണായിരം വിത്തിന്റെ ജന്മനെലം
ഉമ്മളതന്റച്ഛനോ തന്നിറ്റുണ്ട്
പതിനാല്ചെപ്പുടം പൊന്നനന്താ
കുഞ്ഞങ്ങളെ അപ്പന്റേതുണ്ടേ ഊട
നാല്പത്തരക്കണ്ടി പറമ്പോ ജന്മം
കുഞ്ഞങ്ങളെ അപ്പനോ തന്നിറ്റുണ്ടേ
മാല വിറ്റും മാലത്തുമ്പും വിറ്റും
മട്ടല് വിറ്റും ചിരട്ട വിറ്റും
എഴോളം ചെപ്പ് ഞാനേടീറ്റുണ്ട്[2]
അരികെട്ട നെല്ലറയിലുണ്ട്
നെറംവെച്ച പൊന്നുട പെട്ടിയില്ണ്ട്
കണ്ണ്കെട്ട തൊണ്ടയിന്റെ കൂടേലില്ലേ
എന്തിക്കൊറവ്കണ്ട് നേരത്തിന പോയനന്ത
ആർക്കം ഇന്നിഞ്ഞി[3] കൊടുക്കണോലോ

---

1 ആരിക്കം = ആർക്കം
2 ഞാനേടീറ്റുണ്ട് = ഞാൻ നേടിയിട്ടുണ്ട്
3 ഇന്നിഞ്ഞി = ഇന്ന് നീ

പായരിപക്കം കഴിക്കാറില്ല
തിരുമേനി അപ്പാലും കടിക്കാറില്ല
ഞാനെന്റെ നന്ദനെ കാണാതങ്ങ്
നീരാട്ടപക്കം കളിക്കയില്ല
ഓല തിരിച്ചും മറിച്ചും നോക്കി
കണ്ണ് നിറഞ്ഞതും കണ്ണനീര്
മാറത്തൊഴുകിയതും പോരുള്ളളി
അടുക്കളെപാത്തുക്കപ്പിന്നന്നെ
കരഞ്ഞി പറയുന്നേ കഞ്ഞ്യനന്തെ
പാനൂര്മാത്തിലെൻറമ്മോയ്യമ്മോ
കുററ്യാടി കൊയിലൊത്തെ തമ്പുരായെ
ഞാനക്കൊയിലൊത്തും ചെല്ല്യാഞ്ഞിറ്റ്
പായരിപക്കം കഴിക്കാറില്ല
നീരാട്ട വള്ളികളിയുമില്ല
ഞാനക്കൊയിലൊത്തും പോയരട്ടെ*
അമ്മയില്ല്യാതമ്പ കുഞ്ഞുങ്ങള
നല്ല്യോണം പോററിത്തരണേനക്ക്
പയിക്കമ്മം പയിക്കണം പോറു കൊടുക്കണം
ബെയിക്കമ്പോം ബെയ്ക്കമ്പോം നെയ്യു കൂട്ടാനും
ഒന്നരാടം തേച്ചി കളിപ്പിക്കണേ
ദിവസയിനാലെണ്ണ കളിപ്പിക്കണേ
പോറുണ്ടൊറക്കിന് പോന്നേരത്ത്
പാലും കറുക്കി കൊടുത്തേക്കണം
കുഞ്ഞങ്ങള കൂട്ടുന്ന കഞ്ഞ്യനന്തെ
കുഞ്ഞങ്ങക്ക് കഞ്ഞി കൊടുത്തനന്തെ
ഓന്റെ പടിഞ്ഞാറെ കൂട്ടുന്നല്ല്യോ
എടവും വലവും ഒക്യനന്തെ
അയന്റെ താക്കൊലെടുത്തിട്ടാണെ
പാടിക്കൊടുക്കണേമ്മായിക്ക്
കുഞ്ഞങ്ങളൊണരുമ്മേൻറമ്മോയ്യമ്മോ
ഇങ്ങള്ക്ക് പടിഞ്ഞാറയിലെത്ത വേണം
തോറത്ത്മുണ്ടുകൊണ്ട് കണ്ണുംപൊത്തി
അന്നേരനോ പടി കീഞ്ഞ് പോന്നല്ല്യോ
അന്നേരനോ പോയി പൊറം കഴിഞ്ഞേരെ
കുഞ്ഞങ്ങള് ഞെട്ടി ഒണരുന്നല്ല്യോ
രാമന് കുഞ്ഞേന കോമപ്പൻ കുഞ്ഞൻ കയി പിടിച്ച്
അമ്മമ്മന നോക്കി നടന്നിറ്റും കാണുന്നില്ല

* പോയരട്ടെ = പോയ് + വരട്ടെ

യോഗംപോലങ്ങനെ വന്നുംകൊണ്ടേ
പടികീച്ചയകന്നു് കണ്ണങ്ങള്
രണ്ടര വയസ്സുള്ള കോമപ്പനും
ഒന്നര വയസ്സുള്ള കണ്ണ്യാരും
രാവു്പകലായിപ്പോരുന്നല്ലോ
തെയ്യാന്തിരിപോരുന്നേ കണ്ണങ്ങള്
അന്നാടത്തോല് നടന്നൂട്ടിറ്റ്
അന്നാടുവാണുള്ള കെട്ടിലമ്മ
മാറെ പടിക്കലെല്ലോ നിപ്പുള്
കൊടക്'ന്ന്[1] കൈപണേടാന്നൊരു കാളക്കുട്ടൻ
കുട്ടന പടിക്കലു കെട്ടീക്കണ്ടു്
കുട്ടൻ കൊണിച്ചാട്ടം കണ്ടോട്ടിറ്റും
കുട്ടൻ മണിച്ചാട്ടം കണ്ടോട്ടിറ്റും
ആര്യപ്പടി പോയ് കയറുന്നോല്
കോണിക്കൊത്ത[2]യിലിരിക്കുന്നല്ലോ
പെട്ടീയും പൊന്നാട[3] താഴ്ത്തിവെച്ചു
ഒന്നര വയസ്സുള്ള രാമരയാന്
രാമനെയുള്ളും മടിയിൽവെച്ച്
കുട്ടൻ മണിനാദം കേട്ടോണ്ടിറ്റും
കുട്ടൻ കൊണിച്ചാട്ടം കണ്ടോണ്ടിറ്റും
കോണിക്കൊത്തയിലെറങ്ങിപ്പോയി
പൂവൻ തലക്കോഴി കൂവുന്നേരം
അന്നാട് വാണുള്ളടിക്ക[4]ന്നോള്
പാണോക്കലെവും ഒടിച്ചില്ലം
ഓളപ്പടിക്കലെത് ചെല്ലുന്നേരം
പാണോക്കലെവും[5] ഒടിച്ചില്ലം
വഴ്ള്യോട്ട്[6] പാടുന്നിരിക്കുന്നോള്
മാളിക കോണികേറി പായുന്നോള്
ഇന്നാടുവാണുള്ള കെട്ടിലമ്മോ
കെട്ടിലമ്മോറങ്ങുന്നോണന്ന്[7]ക്കോള്ളേ
ചോദിക്കുന്നനേരം കെട്ടിലമ്മ
എന്താണെന്റെ മിററാടിക്ക[8]ന്നോളെ

---

1 കൊടക്'ന്ന് = കുടകിൽനിന്ന്
2 കോണിക്കൊത്ത = കോണിയുടെ പടി
3 പൊന്നാട = പൊന്ന് + ആവട
4 അടിക്കുന്നോള് = മുററമടിക്കുന്നവൾ
5 പാണകക്കലെവും = അടിക്കുന്ന പുല്ലും
6 വഴ്ള്യാട് = പിന്നിലോട്ട്
7 കെട്ടിലമ്മ ഉറങ്ങുകയാണോ. അല്ല ഉണർന്നിരിക്കുകയാണോ
8 മിററാടിക്കുന്നോളെ = മുററം അടിക്കുന്നവളെ.

പറയുന്നല്ലുന്നേരമരിക്കുന്നോള്
എല്ലാന്നും കേക്കുന്നേരിക്കുന്നത്
ഇന്ന്മ്മളെ[1] കോണിക്കൊത്തയിന്നാനെ
കേക്ക് കതിരോരടിച്ചപോലെ
ആ വാക്ക് കേട്ടുള്ള കെട്ടിലമ്മ
കോണിക്കൊത്തയില് നോക്കുന്നേരം
രണ്ടാളും കണ്ണങ്ങളെ കാണുന്നുണ്ട്
താഴെ എട്ടത്തിങ്ങക്കലെ വെച്ച്
കോമപ്പനയുണര്ത്തി കയ്പിടിച്ച്
പടിക്ക കൊളക്കടവ് കൊണ്ടുവന്ന്
കണ്ണങ്ങള തേച്ച് കുളിപ്പിച്ചല്ലോ
പാലാലെ പാക്കഞ്ഞതി വെക്കുന്നല്ലോ
കണ്ണങ്ങക്ക് കഞ്ഞി കൊടുത്തോള്ന്ന്
പോരിക്കുന്നോനെ കെട്ടിലമ്മ
എട'ന്ന് പോര'ന്ന കണ്ണങ്ങളെ
പറയുന്നല്ലുന്നേരം കണ്ണോമപ്പൻ
പാന്ത്ര്മാത്തിന്നും പോന്നത് ഞാളെ
ഞാളെ തന്റമ്മ മരിച്ചുപോയി
അമ്മാമൻ കോയിലോത്തും പോറ്റുംചെയ്യ്
മാളിക കോണ്യറേറി കൊണ്ടോരന്ന്[2]
കണ്ണങ്ങളെയ്യാനെല്ലോ കെട്ടിലമ്മ
പാലിലും പഴത്തിലും പച്ചെണ്ണേലും
നിച്ച വളത്തുന്ന കെട്ടിലമ്മ
കോമപ്പനഞ്ചു വയസ്സായരെ
താമക്ക് മൂന്ന് വയസ്സുമായി
എഴുത്തുകളരീലും കൂട്ടുന്നല്ലോ
പാലിലും പഴത്തിലും പച്ചെണ്ണേലും
നിച്ചയിലും നിച്ച വളത്തുകയും
ഉച്ചതിരിയോളമാണോനിപ്പള്
എഴുത്ത്കളരിയിലെ കണ്ണങ്ങള്
ഉച്ചതിരിഞ്ഞാലങ്ങാനിപ്പള്
പയറ്റുകളരീല കണ്ണങ്ങള്
കോമപ്പന 'പതിനൊന്ന' വയസ്സായല്ലോ
താമ'ക്കൊമ്പത് വയസ്സും പോരും
പറയുന്നരോനെ കണ്ണോത്ത്യാമപ്പൻ
ഇന്നാട് വാണുള്ള പെറ്റോരമ്മേ
എനിക്കൊരു കനകം കൊതിനിക്കുന്ന

---

1 ഇന്ന്മ്മളെ — ഇന്ന് നമ്മളുടെ
2 കൊണ്ടോരന്ന — കൊണ്ടുവരുന്ന

ചെറിയൊരു കപ്പപ്പണി[1] തീരണം
ചോദിച്ചല്ലന്നേരം കെട്ടിലമ്മ
ഇന്നാട്ട വാണുള്ള കുഞ്ഞേപ്പാമപ്പാ
കപ്പപ്പണി ഞാനെടുപ്പിച്ചാലെ
കപ്പല് വെച്ചോടിച്ചിററാണേപാമപ്പാ
ഞാനെങ്ങനെ നിങ്ങള കാണേപാമപ്പാ[2]
നിങ്ങളുക്കാണെങ്ങിങ്ങാനിപ്പള്
എങ്ങിനെ ഞാനൂട[3] പാറത്തീരും
അന്നേരം പറഞ്ഞല്ലോ കുഞ്ഞ്യാമപ്പൻ
ഇത്തിരിപ്പോയത്തോ[4] പെററാരമ്മേ
അമ്മേയവിട്ട് ഞാള് പോവ്വല്ലാലോ
അന്നാട്ട് വാണുള്ള കെട്ടിലമ്മ
കപ്പപ്പണിയെല്ലെടുപ്പിക്കിന്ന്
മൂവാണ്ടുകൊണ്ട കപ്പപ്പണി
മൂന്നുമാസം ഇടവിട്ടും തീർക്കാന്നല്ലോ
പറയുന്നെല്ലോമന കുഞ്ഞ്യാമപ്പൻ
ഇന്നാട്ടുവാണുള്ള പെററാരമ്മേ
അമ്മേപ്പം[5] കപ്പലില് പോരവേണം
അമ്മേനക്കൂട്ടന്ന് കുഞ്ഞുങ്ങള്
അന്നാട്ട് വാണുള്ള കെട്ടിലമ്മ
കപ്പലില് പാലല്ലേ കാച്ചുന്നത്
കപ്പലിന്നമ്മേന കീക്കണെല്ലോ
പറയുന്നല്ലന്നേരം കുഞ്ഞ്യാമപ്പൻ
വേഗം പോയ് വേഗം വരട്ടെ അമ്മേ!
കപ്പല് നീരായം കൊള്ളിക്കിന്ന്
കപ്പല് വെച്ചോടിച്ചും പോരുന്നോല്
കോമപ്പനും നല്ല രാമനുമാണ്
ആട്ന്ന കപ്പല് വെച്ചോടിച്ചിററ്
കുററ്യാടികൊയിലോത്തെ തായ കീഞ്ഞി
കപ്പല് കരക്കൊണ്ടടുപ്പിക്കിന്ന്
കുററ്യാടി കൊയിലോത്തും ചൊല്ലുന്നല്ലോ
ആര്യപ്പടികാരി ചെല്ലുന്നേരം
കണ്ണാലെ കണ്ടല്ലോ തമ്പുരാനും
അരുളി ചെയ്യുന്ന തമ്പുരാനാ
എവിടുന്ന് പോന്നത് തമ്പാമ്മാരെ

---

1 കപ്പപ്പണി = കപ്പൽപ്പണി
2 കാണേപാമപ്പാ = കാണും + കോപ്പാ
3 ഞാനൂട = ഞാൻ ഇവിടെ
4 പോയത്തം = വിഡ്ഢിത്തം
5 അമ്മേപ്പം = അമ്മ ഇപ്പാം

പറയുന്നെല്ല്യന്നേരം കുഞ്ഞ്യാമപ്പൻ
മാമയെന്റാമന തമ്പുരാനെ
ഞാക്കൊര് നായര കാണാനുണ്ട്
ഏതൊരു നായരാ തമ്പാമ്മാരെ
പാന്തൂര് മഠത്തിലെ കുഞ്ഞ്യനന്തൻ
അങ്ങിനൊര് നായരെ കാണാന്ണ്ട്
അനന്തൻ കിടക്കം മുറിയാണെല്ല്യോ
മാലിക്ക് കാട്ടികൊടുക്കണ്ട്ണ്ട്
കുഞ്ഞങ്ങളകത്തേക്ക് ചെല്ല്യന്നേരം
പാന്തൂര്മഠത്തിലെ കുഞ്ഞ്യനന്തൻ
മാളുന്റെ പൂമണം മണക്ക്ന്ന്ണ്ട്
ചോദിക്കുന്നോമന കുഞ്ഞങ്ങള്
പാന്തൂര്മഠത്തിലെ കുഞ്ഞമ്മാമാ
പാഞ്ഞതിങ്ങണിയിറെ കുഞ്ഞനന്തൻ
കുഞ്ഞങ്ങളെ പൊത്തിപ്പിടിക്കുന്നല്ല്യോ.
പറയുന്നല്ല്യോമന കുഞ്ഞ്യാമപ്പൻ
പാന്തൂര്മഠത്തിലെ കുഞ്ഞമ്മാവാ
പാന്തൂര് മഠത്തിലും പോണോമ്മക്ക്
അത്തരം വാക്കൊന്ന് കേക്കുന്നേരം
വേഗം കൊപ്പാടൊത്തകപ്പാട്
കപ്പലിപ്പോയി കയറുന്നോല്
കപ്പല് വെച്ചോടിച്ചും പോര്ന്നല്ല്യോ.
കപ്പല് കരകപ്പങ്ങടിപ്പിച്ചല്ല്യോ
പാന്തൂര് മഠത്തിലും ചെല്ല്യന്നേരം
പാന്തൂര്മഠത്തിലൊളമ്മാളമ്മ
കുഞ്ഞങ്ങളെ കണ്ടിട്ടും കണ്ണാവുമ്മ
മാളൂട്ടെ പെൺമക്കളൊന്നിപ്പള്
എന്ന എന്ന മാലയിടണമെന്ന്
തമ്മില് പൊയ്യുന്ന് പെൺകുട്ട്യേള്
പാന്തൂര് മഠത്തിലെ കുഞ്ഞ്യനന്തൻ
അമ്മേമന്യേം മക്കളേം പിടിക്ക്ണല്ല്യോ
കണ്ണ്ല്ലാം ചുന്നിക്കട്ടത്തൊളുന്ന്
കണ്ണ്യാരെ പല്ലുട്ട്* ചട്ടവരെ
ഓട്ടത്താണിയില് വെച്ചുണ്ടാഴ്ക്കുട്ടല്ല്യോ
ആട്ന്ന് കപ്പല് വെച്ചോടിച്ചിറ്റ്
അന്നാട് വാണുള്ള കെട്ടിലമ്മ
മാളെ അരികുത്തും പോര്ന്നല്ല്യോ

---

* പല്ലുട്ട്=പല്ലും ഇട്ട്

# ചീരുവും പൊന്മകനും

കാവിലെ ചാത്തോത്തുള്ള കഞ്ഞിച്ചീരു
പറയുന്നല്ലോമന കഞ്ഞിച്ചീരു
എന്നപ്പോലെയൊരു ചങ്ങായ്ച്ച്യോള്[1]
ആറാട്ട് കാണാനും പോന്നുണ്ടല്ലോ
എൻറച്ഛൻ മാണിക്കൊള്ളുണ്ടെങ്കില്
എന്നക്കുംകൂട്യോപ്പരം[2] പോകത്താണെന്താ
ചെവിടാലെ കേട്ടല്ലോ കഞ്ഞിക്കന്നി
പറയുന്നല്ലന്നേരം കഞ്ഞിക്കന്നി
കാവിലെ ചാത്തോത്ത് കഞ്ഞിച്ചീരുവോ
എന്തൊരു സങ്കടപ്പാടേ ചീരുവോ
പകരം പറഞ്ഞല്ലോ കഞ്ഞിച്ചീരു
ആറാട്ട് കാണാനും പോണെനക്ക്
ആറാട്ട് കാണാനും പോവാനാവ്
എങ്ങിനെ ഒന്നിപ്പം പോകണത്
പൊന്ന് കെട്ടിയന്യങ്ങനെ പോവാനില്ല
പകരം പറഞ്ഞല്ലോ കഞ്ഞിക്കന്നി
എൻറൂടെ പൊന്നിഞ്ഞി[3] കെട്ടിക്കോളെ
പറയുന്നല്ലന്നേരം കഞ്ഞിച്ചീരു
നിങ്ങളെ പൊന്ന് ഞാൻ കെട്ട്യോണ്ടാല്
വന്നപ്പം പൊന്ന് തരണ്ടേക്ക്[4]
എൻറവ് പൊന്ന് കെട്ട്യാൻ[5] പോവല്ലാലോ
പോരുന്നല്ലന്നേരം കഞ്ഞിക്കന്നി
മാളികക്കോണ്യാറി[6] പോരുന്നല്ലോ
കങ്കൻറരികത്തും പോര്ന്നല്ലോ
പറയുന്നല്ലോമന കഞ്ഞിക്കന്നി
കാവിലെ ചാത്തോത്തിൻറ ബന്ധോ
കാവിലെ ചാത്തോത്ത് കഞ്ഞിച്ചീരു
ചീരു പറഞ്ഞതും കേട്ടോ ബന്ധോ
കാവിലെ ചാത്തോത്ത് കഞ്ഞിച്ചീരു
സങ്കടപ്പെട്ടും പറയുന്നോള്
ഓളപ്പോലെയൊരു ചങ്ങായ്ച്ച്യോള്

---

1 ചങ്ങായ്ച്ച്യോള് = ചങ്ങാതിമാർ
2 കൂട്യോപ്പരം = കൂടെ + ഒപ്പരം (ഒന്നിച്ച്)
3 പൊന്നിഞ്ഞി = പൊന്ന് + നീ
4 വന്നപ്പം = വന്ന ഉടനെ. തരണ്ടേക്ക് = നിങ്ങളാരും തരേണ്ടതില്ല
5 കെട്ട്യാൻ = കെട്ടി + ഞാൻ
6 കോണ്യാറി = കോണി + കയറി

ലോകനാറ്കാവിനഞ്ഞാനിപ്പള്
ആറാട്ടു കാണ്മാനും പോന്നതല്ലോ
എന്റച്ഛൻ മാണിക്കോത്തുണ്ടെങ്കില്
എനക്കുംകൂട്യോപ്പം പോകരുതാഞ്ഞോ
എന്നു പറഞ്ഞു കരയുന്നോള്
അന്നേരം ഞാനോ പറഞ്ഞോളോട്
ഇനിക്കൂടി[1]പ്പോകറേ കഞ്ഞിച്ചീരു
അന്നേരത്തോള് പറഞ്ഞന്നോട്
എങ്ങനെ ഞാനെങ്ങനെ പോവ്വാനാന്
പൊന്ന് കെട്ടിഞ്ഞാനങ്ങനെ പോവ്വാനില്ല
ഞാനിപ്പംതന്നെ പറഞ്ഞോളോട്
അതിനിപ്പോളെന്താണ് കഞ്ഞിച്ചീരു!
എന്റുടെ പൊന്നിഞ്ഞി കെട്ടിക്കോളെ
അന്നേരത്തോള് പറഞ്ഞ ബന്ധാ
നിങ്ങളെ പൊന്ന് ഞാൻ കെട്ട്യോണ്ടാല്
വന്നപ്പം പൊന്ന തരണ്ടേക്ക്
എറവുപൊന്ന കെട്ടി ഞാൻ പോവല്ല്യാന്
പകരം പറഞ്ഞല്ലോ കഞ്ഞിക്കൻ
അതിനിപ്പോളെന്താണെ കഞ്ഞിക്കണ്ണേ
കൈതേരി കഞ്ഞമ്പു കാര്യക്കാരൻ
ഓന വിളിച്ചും പറയുന്നല്ലോ
വട്ടത്ത്നാട്ടിലും പോയോണേറ്
വട്ടത്ത്നാട്ടിലരക്കൻ നമ്പി
മക്കള് മരുമക്കള് തട്ടാന്മാറ്
ഇതപത്തിരണ്ടെണ്ണം തട്ടാമ്മാറ്
ഓലെ പണിക്കൊപ്പെടുത്തിട്ടാന്
ഓലോടിവിട[2] വെരുവാൻ പറ
കേട്ടോണ്ടപോന്നല്ലോ കാര്യക്കാരൻ
വട്ടത്ത്നാട്ടിലും പോരുന്നല്ലോ.
വട്ടത്ത്നാട്ടിലരക്കൻനമ്പി
മക്കള് മരുമക്കള് തട്ടാമ്മാറ്
ഓലോടും തന്നെ പറയുന്നല്ലൊ
ഇങ്ങളെ പണിക്കൊപ്പെടുത്തിട്ടെടോ
എന്റുടെയൊപ്പരം പോരുവാനാന്
കാവിലെ ചാത്തോത്ത് കഞ്ഞിക്കൻ
എന്നുപ്പറഞ്ഞിററയച്ചതാന്
പോരുന്നല്ലോമന തട്ടാമ്മാറ്
കാവിലെ ചാത്തോത്ത്പോരുന്നല്ലൊ.

1 ഇനിക്കൂടി = നിനക്കുകൂടി
2 ഓലോടിവിട = അവരോട് ഇവിടെ

കാവിലെ ചാത്തോത്ത് വന്നോരെന്നെ
കണ്ണാലെ കണ്ടല്ലൊ കുഞ്ഞികങ്കൻ
ചോദിച്ചല്ലന്നേരൊതുക്കൻനമ്പി
എന്തിനടിയന ചെല്ലുന്നത്
പറയുന്നല്ലന്നേരം കുഞ്ഞിക്കങ്കൻ
കാവിലെ ചാത്തോത്ത് ചീരുവിന്
ലോകനാറ് കാവിലങ്ങാനിപ്പള്
ആറാട്ട് കാണാനും പോണംപോലും
കുറഞ്ഞൊരു പൊൻപണി എടുക്കാനല്ലേ
നിന്നെപ്പറഞ്ഞയച്ചി ഞാനോ!
പോരുന്നല്ലൊമനക്കുഞ്ഞിക്കങ്കൻ
പൊന്നിറപ്പോയ് ഉരക്കുന്നല്ലൊ
കുത്തുമുറത്തിന് പൊന്നെടുത്ത്
തട്ടാന്റെ കൊണ്ടക്കൊടുക്കുന്നല്ലൊ
പറയുന്നുണ്ടന്നേരൊതുക്കൻ നമ്പി
പൊന്നെല്ലുരുക്കി കരുപ്പാക്കാനെ
പൊന്നെയും തങ്ക ചീരുവേണം
പൊന്നല്ല് കത്ത്യുരമിയും[1] വേണം
അതിപ്പം കൊണ്ടക്കൊടുക്കുന്നല്ലൊ
വട്ടത്ത്നാട്ടിലൊതുക്കൻനമ്പി
മറയും മറച്ച് മറക്കെത്തായി
പറയുന്നല്ലന്നേരം കുഞ്ഞിക്കങ്കൻ
മൂവാണ്ടെടുക്കുന്ന പൊൻ പണിയാന്
മൂന്ന്സം[2] കൊണ്ടങ്ങ് തീരാവേണം
മൂവാണ്ടത്തന്നവും സമ്മാനവും
ഞാനിപ്പംതന്നെ തരുന്നുണ്ടല്ലൊ
വട്ടത്തുനാട്ടിലൊതുക്കൻനമ്പി
പൊന്നെല്ലുരുക്കി കരുപ്പാക്യല്ലൊ
പറയുന്നുണ്ടന്നേരൊതുക്കൻ നമ്പി
കാവിലെ ചാത്തോത്തു തമ്പുരാനെ
എന്നെല്ലാം പൊന്ന് പണിതീരണം
പറയുന്നല്ലന്നേരം കുഞ്ഞിക്കങ്കൻ
രണ്ടു കയിക്കൊട്ട് കൈകൾവള
ചെപ്പുവള്ളിക്കൊത്ത മണിക്കൊരണ്ട്[3]
പത്തു വിരൽക്കെട്ട് പൊൻമോതിരം
മാലയും മാലക്കൊളുത്തും വേണം

1 കത്ത്യുരമി = കത്തിയ ഉമി
2 മൂന്ന്സം = മൂന്നു ദിവസം മൂന്നു കൊല്ലത്തേക്ക് ആവശ്യമായ ചോറും (നെല്ലും).
3 കൊരണ്ട് = കാതിലണിയുന്ന ആഭരണം.

പടിഞ്ഞാറകത്തല്ലേ പോരുന്നത്
പൊന്നപ്പുവിടങ്ങനെ വെക്കുന്നല്ലോ
കാവിലെ ചാത്തോത്ത് പെരേരാത്ത
പറയുന്നുണ്ടന്നേരം പെരേരാത്ത
കാവിലെ ചാത്തോത്ത് കഞ്ഞിക്കങ്കാ
ലോകനാര്കാവിന്ന് പോണെങ്കില്
തച്ചോളിമാണിക്കോത്ത് പോയോണ്ടിറ്
മൂത്തച്ചൻ സമ്മതം വാങ്ങ വേണം
പോരുന്നെല്ലാന്നേരം കഞ്ഞിക്കങ്കൻ
തച്ചോളി മാണിക്കോത്ത് പോരുന്നല്ലോ
തച്ചോളി മാണിക്കോത്ത് വന്നോണ്ടിറ്റ്
പടിഞ്ഞാറകത്തല്ലേ പോരുന്നത്
തച്ചോളി മാണിക്കോത്ത് മൂത്തച്ചനോ
പടിഞ്ഞാറ പൊങ്ങു കട്ടിമ്മല്
കട്ടമ്മത്തന്നെ കിടന്നിട്ടുണ്ട
അരികത്ത് ചെന്നങ്ങിരുന്ന കങ്കൻ
അന്നേരം ചോദിച്ച മൂത്തച്ചനോ
എന്തായി വന്നത കഞ്ഞിക്കങ്കാ
കണ്പാൻ കൊതിച്ചിറ്റും ചെല്ല്യൂട്ടിറ്റും
ഇങ്ങ്ന്നിവിടങ്ങനെ വന്നില്ലാലോ
അന്നേരം കങ്കൻ പറയുന്നല്ലോ
കാവിലെ ചാത്തോത്ത് ചീരുവിന്
ലോകനാര്കാവിലങ്ങാനിപ്പള്
ആറാട്ട കാണ്വാനും പോണംപോലും
സങ്കടപ്പെട്ടു പറയുന്നോള്
മൂത്തച്ചൻ സമ്മതം വാങ്ങാനാന്
ഞാനിപ്പിവിടങ്ങനെ വന്നാണത്
ചോദിക്കുന്നന്നേരം മൂത്തച്ചനോ
ആരെല്ലാം പോണെന്റെ കഞ്ഞിക്കങ്കാ
പറയുന്നുണ്ടന്നേരം കഞ്ഞിക്കങ്കൻ
കാവിലെ ചാത്തോത്ത് പെരേരാത്ത
ചെന്താമരി കോട്ടലെ കഞ്ഞിക്കന്നി
കാവിലെ ചാത്തോത്ത് ചീരും ഞാനും
ഞാളെന്ന നാലാള് പോന്നാണല്ലോ
പകരം പറഞ്ഞല്ലോ മൂത്തച്ചനോ
കാവിലെ ചാത്തോത്ത് കഞ്ഞിക്കങ്കാ
ലോകനാര്കാവിലും പോയോണ്ടാല്
കാവുതിരുനടയിന്നാനിപ്പള്*

* തച്ചോളിവീട്ടുകാര്ക്ക് ഇരിക്കുവാൻ കാവിൽക്ഷേത്രത്തിൽ പ്രത്യേക് തറയുണ്ട്

ഇളേറച്ഛൻ പൂത്തറേ കൂടിക്കൊള്ളേ
മൂത്തച്ഛൻ സമ്മതം വാങ്ങുമാറാനേ
പോരുന്നല്ലോമന കുഞ്ഞിക്കങ്കൻ
അമ്മേട്യോടും ചെന്ന് പറയുന്നോനേ
കാവിലെ ചാത്തോത്ത് പെറേറാരമ്മേ
മൂത്തച്ഛൻ സമ്മതം കിട്ട്യനിക്ക്[1]
ആറാട്ടിന പോവ്വാനൊരുങ്ങിക്കൊള്ളെ
കാവിലെ ചാത്തോത്ത് കുഞ്ഞിച്ചീരു
കൊന്താമരികോട്ടേലെ കുഞ്ഞിക്കന്നി
കാവിലെ ചാത്തോത്ത് കുങ്കിയമ്മ
മൂന്നാളും[2] തേച്ച് കുളിക്കുന്നോല്
മൂന്നാളും തേച്ചു കുളിച്ചാണേറ്റ്
ചന്ദനം തൊച്ച് കുറി വരച്ച്
കുങ്കുമംകൊണ്ടവർ പൊട്ടുകുത്തി
അഞ്ജനംകൊണ്ടവർ കണ്ണെഴുതി
കാവിലെ ചാത്തോത്ത് കുഞ്ഞിക്കങ്കൻ
പൊന്നെല്ലെടുത്ത് കൊടുക്കുന്നല്ലോ
കാവിലെ ചാത്തോത്ത് കുഞ്ഞിച്ചീരു
പൊറിച്ചു പൊന്ന ചമയുന്നോള്
ആറാട്ടുതാലിയും കോമണിയും
മാലയും മാലക്കൊളുത്തുമിട്ട്
കോവയും കേവപ്പുരട്ടുംകെട്ടി
ചെറുവള്ളിക്കൊത്ത മണിക്കൊരണ്ട്
രണ്ടു കയ്ക്കെട്ടു കങ്കൻവള
പത്തുവിരൽക്കെട്ടു മോതിരവും
കണാതിന്തരക്കൊത്ത പൊൻതുടര്
കുഞ്ഞിക്കാല്ലോമരാന്ത പൊന്തണയും[3]
പൊറിച്ചു പൊന്ന ചമഞ്ഞവരെ
എല്ലാരുമൊരുങ്ങിപ്പുറപ്പെട്ടല്ലോ
കാവിലെ ചാത്തോത്ത് കുഞ്ഞിക്കങ്കൻ
കുളിയും കുറിയും കഴിഞ്ഞവനോ
കങ്കനും തന്നെ പുറപ്പെട്ടല്ലോ
ഓലിന്ന്[4] നാലാളും പോര്ന്നല്ലോ
ലോകനാറ്കാവിലും പോരുന്നോലെ
ലോകനാറ്കാവിലും ചെല്ലുന്നേരം
എത്താൻ പതിനായിരാളുണ്ടല്ലോ

1 കിട്ട്യനിക്ക് = കിട്ടി + എനിക്ക്
2 മൂന്നാളും = മൂന്ന + ആളും
3 പൊന്തണ = പൊൻ + തണ
4 ഓലിന്ന് = അവലിന്ന്

ഓലിന്ന് മൂന്നാളുണ്ടാനിപ്പള്
തിരുമുമ്പില് ചെന്നാട നിക്കണല്ലോ
കാവിലെ ചാത്തോത്ത് കത്തിക്കങ്കൻ
അപ്പൂന്റെ പൂത്തറേൽ പോരുന്നോനോ
അങ്ങിന്യവിടാട നിക്കന്നേരം
കതിരമണിപ്പീലും പൊന്മകനും
കതിരപ്പുറംകാരി വന്നവനോ
ലോകനാറ്കാവിലും വന്നവനോ
അച്ചോളിടിക്കം കളിത്തറേല്
ഓനകളിത്തറേൽ പോരുന്നല്ലോ
കങ്കന്റരികത്തും പോര്ന്നര്ണ്ട്
കാവിലെ ചാത്തോത്ത് കത്തിക്കങ്കൻ
പൂഞ്ചിരികൊണ്ടും കയ്യി പിടിച്ച്
കയ്യുപിടിച്ചായിരുന്നല്ലോ
അങ്ങിന്യവിടാട ഇരിക്കന്നേരം
കാവിലെ ചാത്തോത്ത് ചീരുവിന
കണ്ണാലെ കണ്ടല്ലോ പൊന്മകനോ
പറയുന്നുണ്ടന്നേരം പൊന്മകനോ
കാവിലെ ചാത്തോത്ത് കത്തിക്കങ്കാ
ഞാനൊര് കാരിയം ചോദിച്ചാല്
ഉള്ളവണ്ണം നേര് പറയാം കങ്കാ
പറയുന്നുണ്ടന്നേരം കത്തിക്കങ്കൻ
എന്തൊരു നേര് പറയാൻ ഞാനേ
പറയുന്നുണ്ടന്നേരം പൊന്മകനോ
കാവിലെ ചാത്തോത്ത് ചീരുവിന്
പട്ടുംവളയും കൊടുത്ത്യോല്ലേണോ?
അന്നേരം കങ്കൻ പറയുന്നല്ലോ
കാവിലെ ചാത്തോത്ത് ചീരുവിന്
പട്ടും വളയും കൊടുത്ത്യോലില്ല
ഞാനോ കൊടുക്കട്ടെ കത്തിക്കങ്കാ
അന്നേരം കങ്കൻ പറയുന്നല്ലോ
അമ്മേന്റരികത്തും പോരപ്പോള്
ചോല്ല്യ് കൈകെട്ടി*പ്പോരുന്നോല്
അമ്മേന്റരികത്തും പോരുന്നല്ലോ
പറയുന്നല്ലന്നേരം കത്തിക്കങ്കൻ
കാവിലെ ചാത്തോത്ത് പൊന്നോരമ്മേ
കതിരമണിപ്പീല്ലും പൊന്മകനോ
കാവിലെ ചാത്തോത്ത് ചീരുവിന്

* ചോല്ല്യ്കൈകെട്ടി = ചുമലിൽ കൈകെട്ടി (തോളിൽ കൈയിട്ട്)

പട്ടുംവളയും കൊടുക്കട്ടേന്ന്
അന്നേരത്തമ്മ പറയുന്നല്ലോ
കാവിലെ പാത്തോത്ത് കുഞ്ഞിക്കണ്ണാ
എന്നോടതെന്താ പറയുന്നത്!
എന്നാലതൊന്നും കഴിവില്ലാലോ
ഇൻറപ്പൻ മണിക്കോത്തുള്ള കാലം
അന്നാളെനക്ക് കഴിയും കണ്ണാ
ഇന്നാളെനക്ക് കഴിവില്ലാലോ
ചെവിടാലെ കേട്ടല്ലോ കുഞ്ഞിക്കണ്ണി
പറയുന്നതെണ്ടാമന കുഞ്ഞിക്കണ്ണി
എന്ത് പറയുന്നേ പെറ്റോരമ്മേ
കതിരമണിച്ചില്ലും പൊന്മകനോ
കാവിലും പാത്തോത്ത് ചേരും അമ്മ
മിന്നം മിന്നം സംബന്ധം വന്നെന്റമ്മേ
സംബന്ധം തുടക്കല്ലേ പെറ്റോരമ്മേ
അന്നേരത്തമ്മ പറയുന്നല്ലോ
എന്ത് പറയുന്നേ കുഞ്ഞിക്കണ്ണീ
അന്നാളെനക്ക് കഴിയായിരം
ഇന്നാളെനക്ക് കഴിയില്ലാലോ
അന്നേരം കന്നി പറയുന്നല്ലോ
കാവിലെ പാത്തോത്തതെന്റെ ബെന്ധ്വാ
ഊറ്റും കറിച്ചു കൊളക്കെ ബന്ധ്വാ
മേലിൽ വരുംമുമ്പ് തൊറാട്ടുള്ള്
ഊറ്റും കറിച്ച് കൊടുക്കെ ബന്ധ്വാ
കാവിലെ പാത്തോത്തു കുഞ്ഞിക്കണ്ണൻ
ഊറ്റും കറിച്ച് കൊടുക്കുന്നല്ലൊ
അങ്ങന്യവിടെ നിക്കുന്നേരം
കാവിൽ ഭഗവതി പൊന്നമ്പ്യാന്
ഒന്നാം മണിമാടം ചുറ്റിവന്ന്
ഒരായിരം തേങ്ങ മുട്ടിക്കൂട്ടി
കാവ് തിരുമുമ്പ്ന്നാനിപ്പള്
കാവിലെ പാത്തോത്ത് കുഞ്ഞിച്ചീരു
ചീരു മുഖത്തേക്ക് നോക്കുന്നേരം
ആറാട്ട് താല്യത്തന്നെ കാണുന്നല്ലോ
കാവിൽ ഭഗവതി പൊന്നമ്പ്യാന്
ചീരുൻറരികത്തും വന്ന്നിന്ന്
പറയുന്നെല്ലന്നേരം ചീരുവോട്
കാവിലെ പാത്തോത്ത് കുഞ്ഞിച്ചീരു
ആറാട്ട് താല്യാന്നെ കുഞ്ഞിച്ചീരു
എന്റെ മെയ്ക്കിട്ടിട്ടൂറും പൊന്ന്

ഇന്റെ മെയിക്കിട്ടിട്ടാററണ്ടാലോ
താലീരു തന്നേക്കെ കഞ്ഞിച്ചീരു
കേട്ടുളം കേട്ടവരാക്കീല്ലോള്ള്
കാവിൽ ഭഗവതി പൊന്നായ്യോന്ന്
രണ്ടാം മണിമാടം ചുററിവന്ന്
രണ്ടായിരം തേങ്ങ മുട്ടിക്കൂട്ടി
രണ്ടു കൈക്കൂട്ടി ഏറ്റക്കന്നല്ലൊ
ആറാട്ട താല്യാന്നെ കഞ്ഞിച്ചീരു
പറയുന്നെല്ലന്നേരം കഞ്ഞിച്ചീരു
പൊന്മകൻകൊട്ടേലെന്റെടത്ത്യമ്മേ
ദൈവമിന്നപ്പൊന്നിനൊക്കന്നല്ലൊ
പൊന്ന് കൊടുക്കണ്ടേന്റെടത്ത്യമ്മേ
പറയുന്നെല്ലന്നേരം കഞ്ഞിക്കന്നി
ഇനിക്കെന്റെ ആങ്ങള തന്ന പൊന്ന്
ദൈവം മെയിക്കിട്ടിട്ടാറവാനല്ല
ഇന്റെ മെയിക്കിട്ടിട്ടാറവാനാന്ന്
രണ്ടു കൈകൂട്ടീട്ടേറ്റന്നാണ്ടിററും
ഓളിന്ന് പൊന്ന് കൊടുത്തില്ലാലോ
മൂന്നാം മണിമാടം ചുററിവന്ന്
മൂന്നായിരം തേങ്ങ മുട്ടിക്കൂട്ടി
തിരുമുമ്പിൽ വന്നാട നിന്നോണ്ടിററ്
ചീരു മുഖത്തൊന്ന് നോക്കന്നേരം
ചോര പാറത്തിപ്പ വീണ ചീരു
കണ്ണാലെ കണ്ടല്ലൊ പൊന്മകനോ
താങ്ങിപ്പിടിച്ചാട നിന്നവനോ
കണ്ണാലെ കണ്ടല്ലൊ കഞ്ഞിക്കങ്കർ
കങ്കനും തന്നെ പറയുന്നല്ലൊ
ഏന്താര കളിയാനെ കഞ്ഞിച്ചീരു
നല്ല്യോണം കാവ്ന്ന് വന്നോണ്ടിററ്
തന്ന്യോണം കാവ്ന്ന് പോണം ചീരു
ഇതെല്ലാം ഏന്ത് പുതുമകഥ
അന്നേരം കന്നി പറയുന്നല്ലൊ
ആറാട്ട താലിക്കെന്റെ ബന്ധ്വാ
ദൈവമിന്ന പൊന്നിനൊന്നേ ബന്ധ്വാ
രണ്ടു കൈ കൂട്ടി ഏറ്റന്നോണ്ടിററ്
ഓളിന്നപ്പൊന്ന് കൊടുത്തില്ലാലോ
ഞാനോ പറഞ്ഞല്ലോ ഏന്റെ ബന്ധ്വാ
ദൈവത്തിനിഞ്ഞി കൊടുക്കണ്ടാന്ന്
ദൈവം മടങ്ങ്യങ്ങനെ പോയോണ്ടിററ്
ചീരുനങ്ങന്ന്യങ്ങനെ നോക്കന്നേരം

ചോര ചാറത്തിച്ച് വീണ ചീരു
അന്നേരം കങ്കൻ പറയുന്നല്ലോ
ഇത്തിര പൊന്നിന കൊതിയുണ്ടെങ്കി?
ചീരുവോടിപ്പൊന്നിനെക്കെണ്ടീനോ!
എന്നോടിപ്പൊന്നിന് ചോദിച്ചാല്
ഞാനിന്നിപ്പൊന്ന് കൊടുക്കല്ലേനോ
ലോകനാർകാവുതെളിപ്പിച്ചതും
കാവ് തിരുനട കെട്ടിച്ചതും
ദൈവത്തിന കാവിലൂടാക്കിയതും
തച്ചോളി മാണിക്കോത്തെൻറയച്ഛൻ
ഇത്തിര ഗതിയില്ലേ ദൈവത്തിന്
ദൈവത്തിന തവില് ഞാൻ വെകുല്ലാലോ
അരിശം പൊടിച്ചു പറഞ്ഞു കങ്കൻ
ആടക്കറേനേരം പാറത്തെരെ
ചീരുനൊരു ബോധം വന്നോണല്ലോ.
കാവിലെ ചാത്തോത്തു കത്തിക്കങ്കൻ
ചീരുന[2] കൂട്ട്യല്ലേ പോരുന്നത്
ഓലിന്നതെല്ലാറും പോരുന്നല്ലോ.
കാവിലെ ചാത്തോത്ത് പോരുന്നോല്
കാവിലെ ചാത്തോത്ത് വന്നോണീറ്റ്
കാവിലെ ചാത്തോത്ത് കത്തിക്കങ്കൻ
പടിഞ്ഞാറകത്തല്ലേ പോരുന്നത്
പടിഞ്ഞാറെപ്പൊള്ളു കട്ടേല്
കമ്പ്ട്ടുമക്കൊണ്ടേ വീണവനോ
അങ്ങന്യവിടെ പാറത്തല്ലോ
ഞാറാഴ്ചത്തിങ്ങളെത്തിപ്പായി
പറയുന്നുണ്ടന്നേരം കത്തിക്കന്നി
കാവിലെ ചാത്തോത്ത് പെറ്റോരമ്മേ
ഉറ്റ്യോരൊക്കല്ലൊരുക്കവേണേ
ആള് പോകുംനാട്ടിലെല്ലാള് പോണം
ഓല പോകുംനാട്ടിലെല്ലോല പോണം
പറയുന്നല്ലന്നേരം പെറ്റോരമ്മ
ഒന്നുണ്ടോ കേക്കണം കത്തിക്കന്ന്യ
ഇന്നോട്ട് ഞാനോ പറഞ്ഞിട്ടില്ലേ
എന്നാലിതൊന്നും കഴിവില്ലാന്ന്
അന്നേരം കന്നി പറയുന്നല്ലോ
ബന്ധുവോരും പൊന്ന പറയെൻറമ്മേ

---

1 ചീരുവിനോട് പൊന്നിന് യാചിക്കേണ്ട ആവശ്യമുണ്ടായിരുന്നോ?
2 ചീരുന = ചീരുവിനെ

കങ്കൻ്റരികത്തും പോരുന്നമ്മ
കങ്കനെ ചെന്നും വിളിക്കുന്നല്ലോ
ഉത്തരം പകരം പറഞ്ഞില്ലാലോ
എന്നൊരു കളിയാണെ കുഞ്ഞിക്കങ്കാ
ഞാറാച്ചൂട്ടത്തിങ്ങെത്തിപ്പോയി
ഊറ്റുത്തൊരുക്കെല്ലൊരുക്കവേണ്ടേ[1]
ഊറ്റു പറഞ്ഞ് നടക്കവേണ്ടേ
ആള്പോകും നാട്ടിലെല്ലാള്പോണം
ഓല പോകും നാട്ടിലെല്ലോലപോണം
കാവിലെ ചാത്തോത്ത് കുഞ്ഞിക്കങ്കൻ
ഉത്തരം പകരം പറയുന്നില്ലാ
കന്നീൻ്റരികത്തും ചെല്ലുന്നമ്മ
കന്ന്യോട്[2] ചെന്ന പറയുന്നല്ലോ
ഞാനെന്ത് മാണ്ട്യതേ[3] കുഞ്ഞിക്കന്ന്യേ
എന്നെല്ലാം ഞാനോ പറഞ്ഞൊണ്ടിറ്റും
കങ്കനുത്തരം പറയുന്നില്ല
പോരുന്നുണ്ടന്നേരം കുഞ്ഞിക്കന്നി
കങ്കൻ്റരികത്തും പോരുന്നല്ലോ
കങ്കൻ്റരികത്തും ചെന്നുനിന്ന്
പറയുന്നുണ്ടേരമേന കുഞ്ഞിക്കന്നി
എന്ത് കളിയാനിതെൻ്റെ ബന്ധോ
കതിരണിച്ചില്ലും പൊന്മകന്
ഊറ്റും കറിച്ചും കൊടുത്തോണ്ടിറ്റ്
മാനക്കേടായല്ല്യെൻ്റെ ബന്ധോ
മാണിക്കൊത്തന്ന തറവാട്ടില്,
മാനക്കേടെങ്ങിനെ വന്നുപോയി?
ഉത്തരം പകരം പറയുന്നില്ല
കങ്കനുത്തരം പറയാത്തിറ്റ്
പിന്നെയും കന്നി പറയുന്നല്ലോ
ബന്ധുബലമൊട്ടങ്ങനെ കഴിവില്ലേങ്കി
ഞാൻ നിന്ന് ഞാനോ കഴിപ്പിക്കവല്ലോ
ബന്ധൂങ്ങ് സമ്മതം തന്നെക്കട്ടെ
എന്നെല്ലാം കന്നീ പറഞ്ഞൊണ്ടിറ്റും
കങ്കനുത്തരം പറഞ്ഞില്ലാലോ
പോരുന്നല്ലോമേന കുഞ്ഞിക്കന്നി
കങ്കൻ ചമയം ചമഞ്ഞാള്
ആളുപോകും നാട്ടിലെല്ലാളയച്ചു

1 വിവാഹത്തിന വേണ്ട ഒരുക്കങ്ങളും എല്ലാം ചെയ്യേണ്ടതില്ലേ?
2 കന്ന്യോട് — കന്നിയോട്
3 മാണ്ട്യതേ — വേണ്ടിയത്

ഓലപോകംനാട്ടിലെല്ലോലയച്ചു
ഊവ്വത്തൊരുക്കല്ലൊരുക്കുന്നല്ലോ
നാലുവീടടക്ക മതില് കെളച്ച്
നാലുവീടടക്ക കിണറും തോണ്ടി
തോട്ടം മതിച്ചു കൊല കൊത്തിച്ച്
പതിനാല് കണ്ടു കല പൂക്കവെച്ചു
ഏലയും കലയുല്ലൊത്തൊത്തിച്ചേരെ
അതിനാമാണ്ടം സാമാനൊരുക്കിച്ചല്ലോ
ഞാറാഴ്ച വന്നു പുലന്നോണല്ലോ
ഊവ്വത്തൊരുക്കല്ലൊരുക്കിച്ചല്ലോ
ആയിരരിവെച്ച് ചോറാക്കിച്ച്
ഓലപോയനാട്ടിന്നാളൊളെത്ത്യല്ലോ
സന്ധ്യവിളക്കിന് നേരായാരെ
കതിരമണിച്ചില്ലം പൊന്നകനും
ഓനും അമ്മേന്റെയാളുംകൂടി
ഊവ്വത്തിനായിറ്റും പോരുന്നല്ലോ
കാവിലും ചാത്തോത്ത് പോരുന്നല്ലോ
ആര്യപ്പടിക്ക തായാതെഴുന്നോരം
കോണിക്കതലയില് വിളക്കണ്ടല്ലോ
ഇറ്റുംകൊരളില് വിളക്കണ്ടല്ലോ
ഊവ്വക്കാരത്തിന വന്നോണല്ലോ
മന്ത്ര്യ[1] തൊട്ടത്തിറങ്ങൊപ്പിക്കന്ന്
മുറുക്കാൻ കൊട്ടത്തിറങ്ങൊപ്പിക്കുന്നു
സദ്യ കൊടുക്കുകയും കൊടുപ്പിക്കയും
മുഹൂർത്തം നോക്കിക്കണിയാനുണ്ട്
നെയ്യോട്ടം[2] വെച്ചോണ്ട് വാര്യരുണ്ട്
രണ്ടും ഒരു രാശി ഒരു മുഹൂർത്തം
മുഹൂർത്തം വിളിച്ചു പറയുന്നല്ലൊ
കാവിലെ ചാത്തോത്ത് ചീരുനാറ്
പട്ടും വള കൊടുക്കാൻ രാശി കണ്ട്
ചെന്താമരി കോട്ടേലെ കുഞ്ഞിക്കന്നി
പാഞ്ഞ് പടിഞ്ഞാറെ ചെല്ലുന്നല്ലോ
പറയുന്നതുണ്ടോമന കുഞ്ഞിക്കന്നി
കാവിലെ ചാത്തോത്തരന്റെ ബന്ധാ
കതിരമണിച്ചില്ലം പൊന്നകനെ
കാവിലെ ചാത്തോത്ത് ചീരുവിന്
പട്ടും വളയും കൊടുക്കണ്ടെന്ന്

1 മന്ത്ര്യ — പുല്ലായ
2 നെയ്യോട്ടം — നാഴികവട്ടം

അതിനും പകരം പറഞ്ഞില്ല്യോനോ
കന്നി മടങ്ങ്യല്ല്യ പോരുന്നത്
കതിരമണിച്ചില്ല്യം പൊന്മകനോ
കാവിലെ ചാരത്തോത്ത് ചീരുവിന്
പട്ടും വളയും കൊടുക്കുന്നല്ല്യോ
അങ്ങിന്യവിടാടള്ളൂന്നോല്
പിറന്നാ പുല്ല് പുലർന്നോണേരെ
കാവിലെ ചാരത്തോത്ത് ചീരുവിന്
വേണ്ടുന്ന പൊന്നും ചമയിച്ചിറ്
കണ്ടാന പടികിച്ച്യക്കുന്നല്ല്യോ
കതിരമണിച്ചില്ല്യം പൊന്മകനോ
ഓനും ഓൻെറ തല്ല്യാളുംകൂടി
ഓലിന്നതെല്ലാറും പോകുന്നല്ല്യോ
അങ്ങിനെ സുഖമായി വാണവര്.

# അമ്പാടിയും പാലായിക്കോട്ടയിൽ രാജാവും

കററ്യാടി കോയിലോത്തെ തമ്പുരാനോ
അരുളി ചെയ്യുന്നത്തമ്പുരാനോ
കൈകത്തരി കണ്ടമ്പു കാര്യക്കാരാ
കേട്ട് ധരിക്കണേ കാര്യക്കാരാ
പാലായിക്കോട്ടേലെ രാജാവാന്
എന്നോട്ട് രാജാവ് ചെയ്യുംപോലെ
ആരോട്ടും ചെയ്യുല്ല്യ കാര്യക്കാരാ
വലിയമ്മാമൻ പോററീറ്റും ഞാ പോററീറ്റും
എത്താൻ പതിനായിരം പോററി ഞാള്
ഉയിതോളുള്ളോരു[1] നായര പോററീല്ല്യാലോ
പാലായിക്കോട്ടേലെ രാജാവാന്
എണ്ണായിരം നെല്ല് പാട്ടനെല്ല്
എണ്ണായിരം പണം പാട്ടപ്പണം
കററ്യാടികോയിലോത്ത് കെട്ടാറുണ്ട്
വലിയമ്മ സ്വർഗ്ഗത്തിൽ തീപ്പെട്ടേരെ
ഒരുമണി നെല്ലട[2] കിട്ടീല്ല്യാലോ

1 ഉയിതോളുള്ളോരു — ധൈര്യമുള്ളോരു
2 നെല്ലട — നെല്ല് ഇവിടെ

പലിശയായൊരിപ്പൈസ കിട്ടീല്ലാലോ
തന്നില്ലേനക്ക് വ്യസനല്ലാഞ്ഞു്
നാല്പത്തിനാലിന ഞാൻ പാടയച്ചു്
ഒന്നിനം മടക്ക്യാനയച്ചില്ലാലോ
പകരം പറഞ്ഞല്ലൊ കാര്യക്കാരൻ
ഓവ തിരുമേനി തമ്പുരാനോ
അടിയനൊരു നായര കണ്ടിറ്റുണ്ട്
എട്ട്യാനെൻറാണകാര്യക്കാരാ
പകരം പറഞ്ഞല്ലൊ കാര്യക്കാരൻ.

കടത്തുവൈനാട്ടുള്ളോൻ തച്ചോള്യനെ
അരുളിച്ചെയ്യുന്നേരം തമ്പുരാനോ
നീലകരിമ്പന കൂട്ടത്തിന്ന്
എന്തിത്തിരുളോല പിന്ത്യേടക്കെ
കൈതേരി കുഞ്ഞമ്പു കാര്യക്കാരൻ
നീലകരിമ്പനക്കൂട്ടത്തിന്ന്
എന്തിത്തിരുളോല കൊത്തുന്നല്ലൊ.
വെയിലത്തിട്ടോല നിറംവരുത്തി
മഞ്ഞത്തിട്ടോല പതംവരുത്തി
ചവിട്ടിത്തിരുളോല വാതനോനോ
ഓല മുറിച്ചല്ലെഴുതുന്നത്
തുളൈയ്യിൽ കൊണ്ട കൊട്ടമന്നല്ലൊ

തുളൈക്ക വിളയാടിട്ടൊപ്പംവെച്ച്
അരുളിച്ചെയ്യുന്നേരം തമ്പുരാനോ
ആരിത്തിരുവെഴുത്തോല കൊണ്ടെപോന്നത്
ചോനനെൻറലോല കൊടുത്തൂട്ടാല്
മുക്കെട്ടി നിക്കാരം ചോനകക്ക്
പട്ടൻറോലോല കൊടുത്തൂട്ടാല്
ഊട്ടുപുര നോക്കി കാരം[1] പട്ടർ
നായരെലോല കൊടുത്തൂട്ടാല്
തെങ്ങുംതലേറും[2] കടത്തനാട്ട്
കള്ള് പൊര നോക്കി കേറിക്കോളും
എങ്കിലും നല്ലത് പട്ടർതന്നെ
മുന്തിരിവെക്കുന്ന രാമാട്ടര്

പക്കം വെച്ചൂട്ടുന്ന കട്ട്യട്ടറ്
അരുളിച്ചെയ്യുന്നതമ്പുരാനോ

1 കാരം = കയറം.
2 തെങ്ങും തലേറും = തെങ്ങും തല + ഏറും. തെങ്ങ് ധാരാളമുള്ള.

ഓലമടക്കി എടുത്തോളീനേ
ഓല മടക്ക്യാലെടുത്തില്ലാല്ലോ
പട്ടമാറ് പടിയിള്ളി പറഞ്ഞൂട്ടല്ലോ
മനസ്സില നിനച്ചല്ലോ കറുപ്പനോറ്
ഇവിടത്തെയമ്പാടി വന്നോണെല്
എഴുവയസ്സുള്ള കഞ്ഞ്യമ്പാടി
കരുത്തും കറഞ്ഞ്യോന കഞ്ഞമ്പാടി
ഇന്നേക്കൊരു രണ്ടു ദിവസ്സായല്ലോ
താനിന്നവിടേക്കാ പോയിട്ടോളീ
എഴുത്ത്ന്നിവനൊട്ടും കാട്ടുന്നല്ലോ
മച്ചിന്റെയുത്തരക്കള്ളീലാന്
തിരുവെഴുത്ത് കൊണ്ടോയൊളിച്ചോള്ന്ന്
കാവിലെ ചാത്തോത്ത് കഞ്ഞമ്പാടി
കൊട്ടമല തെണക്ക് പോയിക്കല്ലോ
കൊട്ടമല വാഴുന്ന കഞ്ഞിക്കങ്കി
നേരത്തുകാലം നേരായെരെ
കങ്കിപ്പം കഞ്ഞന വിട്ടില്ലാലോ
ഇന്റപ്പൻ തെണക്ക് വന്നാ കങ്കാ
രണ്ടും മൂന്നും പാറത്ത് പോന്നുണ്ട്
അന്ന് വന്നിറന്നാത്തന്നെ പോന്നുണ്ട്
കൊട്ടമല കങ്കിന്റെ കട്ടമല്
എഴു കിടക്കയിലൊറങ്ങുന്നല്ലോ
റെക്കരെ അരികിനാ[1] കണ്ണമ്പാടി
കാവിലെ ചാത്തോത്ത് കഞ്ഞമ്പാട്യേ
ഇഞ്ഞരന്റെ മാണിക്കോത്ത് തീരുംകാലം
മാനക്കേട് വന്നും ദേവികപ്പുള്ള
ഞാനിന്നമാണിക്കോത്തുള്ളപോലെ
കറ്യാടിക്കൊരയിലൊക്കെ തമ്പുരാനോ
തിരുവെഴുത്തോല കൊട്ടുള്ളൂട്ടിക്ക്[2]
പെല്ല്യാണിരിക്കുന്നും മാനക്കേട്
എട്ടന്റെ പുള്ളുമ്മലൊറങ്ങിക്കോളെ
ഇഞ്ഞിന്നമാണിക്കോത്തില്ലാഞ്ഞിറ്റ്
എന്ന നിനച്ചും കരയുന്നേട്ടൻ
എണീറ്റ് പോടെന്റെ കഞ്ഞമ്പാട്യേ
ഞെട്ടിയൊണന്നല്ലോ കഞ്ഞമ്പാടി
ചാപ്പന പോയിറ്റൊറങ്ങുന്നല്ലോ
കങ്കിന പോയിറ്റൊറങ്ങുന്നല്ലോ

---

1 അരികിനാ = സ്വപ്നം
2 കൊട്ടുള്ളൂട്ടിക്ക് = കൊടുത്തയച്ചിരിക്കണ

കൊട്ടമലക്കുറി തരകത്തമ്മോ
ഓടപ്പൂട്ടൊന്ന് തരണേനക്ക്
എന്തു പറയുന്നേ കുഞ്ഞമ്പാട്യേ
ഉരും കരുനട്ട പാതിരാക്ക്
പാമണ്ടി സഞ്ചാരം പാതിരാക്ക്*
ഒന്നും പറയേണ്ട കുറിയമ്മോ
ഓടപ്പൂട്ടൊന്ന് തരണേനക്ക്
ചൂട്ടുകൊടുത്തല്ലോ കുഞ്ഞിക്കുറി
ചൂട്ട് ഒറത്ത്യല്ലോ കുഞ്ഞിച്ചാപ്പൻ
അന്നടത്താലെ നടന്നവര്
പുള്ളിയാപ്പുള്ളിമലക്കെത്ത്യല്ലോ
പറയുന്നല്ലോമന്ന കുഞ്ഞമ്പാടി
ഇഞ്ഞ്യെട ഇരുന്നേ കുഞ്ഞിച്ചാപ്പാ
ഓക്കാനം വരുന്നെനക്ക് ചാപ്പാ
മടി എനക്ക് നടന്ന്യാലോ
ചാപ്പനവിടെയിരിക്കുന്നല്ലോ
ചാപ്പൻമടിയിൽ തലയുംവെച്ച്
ആടക്കിടന്നല്ലോ കുഞ്ഞ്യമ്പാടി
ആടക്കിടന്നങ്ങൊറങ്ങിപ്പോയി
ഒരക്കത്തരികിനം കാണുന്നല്ലോ
കാവിലെ പാരത്തോത്ത് കുഞ്ഞ്യമ്പാടി
ഇഞ്ഞെന്റെ മാണിക്കോത്ത് തീരുംകാലം
എന്റെ തന്റെല്ലോല്ലും കെട്ട്യോളായല്ലോ
ഇന്റെകൊത്തത്തിലെൻ ബാല്യത്തില്
മഞ്ഞുകൊണ്ടെന്റെ തല കനത്ത്
വെയില്കൊണ്ടെന്റെ പൊറം കറത്ത്
ഇരുന്തിറയ്യ് ഒന്നിക്കില്ല്യമ്പാടി
കെടന്നിറങ്ങക്കെനക്കില്ല്യമ്പാടി
ഞെട്ടിയെണീറ്റല്ലോ കുഞ്ഞമ്പാടി
പറയുന്നല്ല്യന്നേരം കുഞ്ഞ്യമ്പാടി
ഓടപ്പൂട്ടിങ്ങ് നീറത്ത ചാപ്പാ
അന്നടത്താലെ നടന്നൂട്ടിറ്റ്
മാണിക്കോത്തും തന്നെ എത്തുന്നേരം
പൂവൻതലക്കോയി കൂവിപ്പോയി
പടിഞ്ഞാറെ വാതുക്കം പോയിറ്റ്
മുത്തപ്പാന്നെന്ന് വിളിക്കുന്നല്ലോ
ഒരുവിളിക്കൊമ്പത് വിളിയാകുന്ന
പാഞ്ഞിങ്ങെണീറ്റ് കറപ്പാനല്ലോ

* പാമണ്ടി — പാഷണ്ഡി

കണ്ണനെടുത്തോണ്ട് പോരുന്നല്ലൊ
കറ്റപ്പ് കിടക്കാനങ്ങ്യാല്
പള്ളക്കുള്ളക്കൊണ്ടകെട്ടിട്ടുന്നല്ലൊ
പാഞ്ഞിരിഞ്ഞെണീറ്റല്ലൊ കണ്ണമ്പാടി
മുത്തപ്പൻ കാല് മടിയില്വെച്ച്
മുത്തപ്പൻ കാല് തടവുന്നല്ലൊ
മുത്തപ്പൻ കാല് തടവുന്നേരം
മച്ചിന്റെല്ലത്തൊക്കള്ളിന്നാത്
തിരുവെഴുത്തു പാറിട്ട് വീണോണ്ടല്ലൊ
മുത്തപ്പൻ കാലോട[1] താഴ്ത്തിവെച്ച്
കട്ടമന്നം തായ കീഞ്ഞവനോ
ഓല കനിഞ്ഞിരിക്കുന്നേരം
കണ്ണാലെ കണ്ടല്ലൊ മുത്തപ്പനൊ

വഴ്യെന്നെ[2] പറയുന്നു് മുത്തപ്പനോ
ഓലേങ്ങ് ചാടിട്ടെ കണ്ണമ്പാടി
നാലുപൊര നാല് വലത്തുവെച്ച്
എട്ടു പൊരയെട്ട് വലത്തുവെച്ച്
തിരുവെഴുത്തോല കൊടുക്കന്നില്ല
ഓലയിലെ വാചകം കണ്ടോറച്ച്
ഓലയിലെ വാചകം കണ്ടോണ്ടെ[3]
ഓലങ്ങ് പാടിക്കൊട്ടക്കന്നോനെ
ചിരിച്ചും കളിച്ചോണ്ട് ചെന്നമ്പാടി
മുത്തപ്പനക്കൊള്ള[4] പെല്ലുന്നല്ലൊ
ചിരിച്ചും കളിച്ചോണ്ടും ചെന്നിറ്റാന്
അമ്പാടിതന്നെ പറയുന്നല്ലൊ
ഒന്നാണൊ കേൾക്കണം മുത്തപ്പനോ

ഓലയിലെ വാചകം കണ്ടു ഞാനോ
നാടാലും പാതിങ്ങ് കിട്ടുംപോലും
വീടാലും പാതിങ്ങ് കിട്ടുംപോലും
പതിനെട്ട് ചെപ്പടം പൊന്നുള്ളത്
അതിററാലും പാതിങ്ങ കിട്ടുംപോലും
പകരം പറഞ്ഞു കറപ്പാനല്ലൊ
ഞാനിന്ന് പൊന്നിന് കൊതിച്ചിക്കില്ല
ഇണ്ണിറ്റ്യച്ചൻ പൊന്ന്യത്താഴിഞ്ഞനാളെ

---

1 കാലോട — കാല് + അവിടെ
2 വഴ്യെന്നെ — പിന്നാലെ
3 കണ്ടോണ്ടെ — കണ്ടതിനുശേഷം
4 മുത്തപ്പനക്കൊള്ള — മുത്തപ്പന്റെ അടുക്കലേക്ക്

ഞാനും നിനച്ചീനെ കണ്ണമ്പാട്യേ
ഇന്നക്കണ്ടേക്കും[1] മരിക്കായെന്ന്

പറയുന്നെല്ലോമന കണ്ണമ്പാടി
ഇത്തിരപ്പോയത്തോ മുത്തച്ഛന്
പാലായിക്കോട്ടക്ക് ഞാൻ പോവല്ലാലോ
കൊയിലോത്തോളം പോയി പോരും ഞായെ
റലമടക്ക്യാലും മനക്കേട്
ചെല്ലാണ്ടിരുന്നാലും മനക്കേട്
പകരം പറഞ്ഞല്ലോ മുത്തച്ഛനോ
കൊയിലോത്തോളം പോയി പോരുവാനോ
തിരുമേന്യക്കണ്ട് തൊഴുകുന്നത്
ഇനിക്കൊട്ടറിഞ്ഞൂടെ[2] കണ്ണമ്പാട്യേ
പകരം പറഞ്ഞല്ലോ കണ്ണമ്പാടി
ഇത്തിര പോയത്തോ[3] മുത്തച്ഛന്
തിരുമേനിക്കെന്തോ അറിഞ്ഞുംകൂടെ
പുത്തിയില്ലാത്തുള്ള[4] കിടാവാണെന്ന്

പറയുന്നെല്ലോമന കണ്ണ്യമ്പാടി
അമ്മേനക്കണ്ടും വരട്ടെ ഞാനോ
കാവിലെ പാത്തോള്ളും പോരുന്നല്ലോ
കാവിലെ പാത്തോള്ളും ചെല്ലുന്നേരം
കാവിലെ പാത്തോരത്ത് കണ്ണിക്കി
പുത്തൻ കിളച്ച മതിലിമ്മലെ
വയറും തിരുമ്മി നടക്കുന്നല്ലോ
അമ്പാടീന പൊത്തിപ്പിടിച്ചിറ്റാന്
നിലംകൊള്ള വീണ്ണ് കണ്ണിക്കി
ചോദിക്കുന്നോമന കണ്ണിക്കി
കാവിലെ പാത്തോരത്ത് കണ്ണമ്പാടിയെ
ഇൻെറപ്പൻ തൻെറ നടത്തമ്പാടി
അന്നേരം ചോദിച്ചു കണ്ണമ്പാടി
എന്നെക്കൊണ്ടെന്തു കരയലമ്മേ
കനാഴ്യ്[5] എന്നങ്ങനെ കണ്ടില്ലെങ്കി
എന്ന നിനച്ച് കരയുന്നമ്മേ
മുത്തച്ഛനാണല്ലോ പെറ്റോരമ്മേ
അന്നേരം കങ്കി പറയുന്നല്ലോ

---

1 ഇന്നക്കണ്ടേക്കും = നിന്നെ കണ്ടെങ്കിലും
2 ഇനിക്കൊട്ടറിഞ്ഞൂടെ = നിനക്ക് ഒട്ടുംതന്നെ അറിഞ്ഞുകൂട
3 ഇത്തിര പോയത്തോ = ഇത്ര വിഡ്ഢിത്തമോ?
4 പുത്തിയില്ലാത്തുള്ള = ബുദ്ധിയില്ലാത്ത
5 കനാഴ്യ = കൺ നാഴിക

ഏട്ടന്റെ യോഗംകൊണ്ടായിരിക്കും
അത്തിരെങ്കും[1] ഞാനങ്ങനെ കാണുന്നത്
മുത്തപ്പന്റെ പള്ളള്ള കുടിക്കൊള്ളെ
കുഞ്ഞനെട്ടത്തൊണ്ടും പോരുന്നോള്
കുഞ്ഞന തേച്ചു കുളിപ്പിക്കുന്ന്
കുഞ്ഞന് കഞ്ഞി കൊടുക്കുന്നല്ലോ
കുഞ്ഞനകഞ്ഞി കുടിച്ചോണ്ടരെ
കുഞ്ഞിമ്മുകാരൊന്നിങ്ങെടുപ്പിക്കുന്ന്
കുഞ്ഞിമ്മുണ്ടൊന്ന തലയിക്കെട്ടി
പറയുന്നെല്ല്യന്നേരം കുഞ്ഞിക്കങ്കി
നാട്ടുള്ള് കടിക്കല്ലേ കുഞ്ഞമ്പാടി
പയ്ക്കള്[2] കുത്തല്ലേ കുഞ്ഞമ്പാടി

മുത്തപ്പൻ പള്ളക്കുന്നാനിപ്പള്
വെയില്കൊള്ളാൻ പോകല്ലേ കുഞ്ഞമ്പാട്യേ
ആയെന്നുമ്പാകം മൂളിക്കൊണ്ട്
മഞ്ഞത്ത് കന്നി പറക്കംപോലെ
ഓമനാ പറന്നോടി പോരുന്നല്ലോ

മുത്തപ്പൻ കാല് പിടിച്ചോള്ന്ന്
ഒന്നുണ്ട് കേക്കണം മുത്തപ്പനേ
പാലായ്ക്കോട്ടക് ഞാൻ പോവല്ല്യാലോ
കൊയിലോത്തോളും പോയി പോരും ഞാനെ
കാവിലെ പാതത്തൊത്ത് കുഞ്ഞമ്പാടി
തെക്കിനവാളുക്കൽ ചെന്ന നിന്ന്
മനസ്സില് നിനച്ചല്ലോ കുഞ്ഞമ്പാടി
ഏന്റെച്ചൻ നെന്റ്യാടൃത്തുണ്ടെങ്കില്
അടച്ചോരു വാതില് തുറന്ന് കാണും
പറഞ്ഞിറവ്വായ്ക്കട്ട് ചേരുംമുമ്പെ
അടച്ചോരു വാതില് തുറന്നത് കണ്ട്
തെക്കിനേലങ്ങ് കടന്നമ്പാടി
തെക്കിനയിലങ്ങ് കടക്കുന്നേരം
അയല്നാരി പിടിക്കുന്നല്ലോ
പെടക്കുന്നരുമീങ്ങ് തുള്ളിവീണെ
അമ്പാടി മുമ്പിലും തുള്ളിവീണെ
തെക്കിനെന്നിപ്പുറം കടന്നോളുന്ന്
തെക്കിനകൊന്ന് തൊഴുതമ്പാടി
മനസ്സില് നിനച്ചല്ലോ കുഞ്ഞമ്പാടി
ഏന്റെച്ഛനെന്റാടി പോരുങ്കില്

1 അത്തിരെങ്കും = അത്രയെങ്കിലും
2 പയ്ക്കള് = പശുക്കൾ

തുറന്നൊരു വാതിലടച്ചു കാണും
പറഞ്ഞിററവാറ്റൂട്ട് പോരുംമുമ്പെ
തുറന്നൊരു വാതിലടച്ചു കണ്ട്
പറയുന്നരണ്ടോമന കണ്ണമ്പാടി
ഒപ്പരം[1] പോരുന്നാളെ കഞ്ഞിച്ചാപ്പം
അന്നേരത്താലെ നടന്നൂട്ടിററ്
കററ്യാടി കൊയിലൊരത്ത താമകീഞ്ഞത്
കണ്ണാലെ കണ്ടല്ലോ കെട്ടിലമ്മ

ചോദിക്കുന്നോമന കെട്ടിലമ്മ
കൈകേരി കഞ്ഞമ്പു കാര്യക്കാരാ
അമ്പെരുന്നതാരാണെ[2] കാര്യക്കാരാ
പകരം പറഞ്ഞല്ലോ കാര്യക്കാരൻ
കടത്തുവൈനാട്ടെ പടനായര്
അത്തരം വാക്കൊന്ന കേക്കുന്നേരം
തൊടകടിച്ചങ്ങിനെ ചിരിക്കുകയും
വളരെ പരിഹാസംകൊള്ളുകയും
എന്ത് പറയുന്നേ കാര്യക്കാരാ
പയ്യക്കളെ മേക്കുന്ന കിടാവല്ല്യോ
പാലായിക്കോട്ട പിടിക്കാവോളീ
രാജാവിനെക്കൊന്നേ പോരവോളീ
നാല്പത്തിനാലിന കൊന്നിക്കില്ലേ
നാടാലും പാതീവൻ[3] വാങ്ങല്ലുള്ളൂ
വീടാലും പാതിയവൻ വാങ്ങല്ലുള്ളൂ
പതിനെട്ടു ചെപ്പുടം പൊന്നുള്ളത്
പകുതി പകുതീവൻ കൊണ്ടോവുല്ലേ
കിഴക്കം പടിഞ്ഞാറും രണ്ടു കൊയിലോം
പോതിച്ച കൊയിലൊപ്പം[4] കൊണ്ടോവുല്ലേ
പാലായിക്കോട്ടേലെ രാജാവാന്ന്
കണ്ണു തുറന്നൊന്ന നോക്ക്യാണ്ടാല്
കിടാവിന്നാവിട മറിച്ചുപോകും
പയ്യക്കളെ മേക്കം കിടാവല്ലീത്
ഒക്കെയും കേട്ടോണ്ട് പൊന്നമ്പാടി

ഉശിരേറുള്ളിക്കണ്ണമ്പാടിക്കെ
മാളിക കോണ്യാരി പോരുന്നോരന

1 ഒപ്പരം = ഒന്നിച്ച്
2 അമ്പെരുന്നതാരാണെ = ആ വരുന്നതാരാണ്
3 പാതീവൻ = പാതി + ഇവൻ
4 കൊയിലൊപ്പം = കോവിലകം + ഒപ്പം (ഒന്നിച്ച്)

കുറ്റ്യാടി കോയിലോത്തെ കെട്ടിലമ്മ
പിന്നെം പരിഹാസം കൊള്ളുന്നോള്
തിരുമേനി കണ്ടു തൊഴുവാനോ ഇപ്പോൾപോകുന്നത്
കേട്ടുള്ളം കേട്ടവരാക്കാതെന്റെ
തിരുമേനി കണ്ടു തൊഴുതവനോ
അടികളും മുടികളും തിരുമേനികളും
വളരെക്കൈകൂടി തൊഴുതവനോ
കുറ്റ്യാടി കോയിലോത്തെത്തമ്പുരാനെ
വളരെത്തെളിഞ്ഞു ചിരിച്ചോളുന്ന്
കനകം തെളിഞ്ഞുള്ളത്തമ്പുരാന്
അരുളിച്ചെയ്യുന്ന തമ്പുരാനോ
കടുത്തു വയനാട്ടുള്ള്യോൻ തച്ചോളിയെ
താമസം സൊല്ലം[1] തരണെനിക്ക്
പാലായിക്കോട്ടേലെ രാജാവാണ്
എണ്ണായിരം നെല്ല് പാട്ടനെല്ല്
ആറായിരം പണം പാട്ടപ്പണം
കുറ്റ്യാടി കോയിലോത്തെ നാട്യാലേല്[2]:
കാലൊന്നിന് കെട്ടിവരുവാറുണ്ട്
വലിയമ്മോമൻ സ്വർഗ്ഗത്തിൽ തീപ്പെട്ടേരെ
നെല്ലാലൊരുമണി കിട്ടീല്ലാലൊ
പൈസ്യാലൊരു പയി കിട്ടീല്ലാലൊ
തന്നില്ലേ സങ്കടേനിക്കില്ലാത്തു
നാല്പത്തിനാലിന ഞാൻ പായച്ച്
ഒന്നിന മടക്ക്യോനയച്ചീല്ലാലേ,
അയ്യോരു സങ്കടം തച്ചോളിയെ
കോട്ടപിടിച്ചാരാൻ വന്നെങ്കില്
നാടാലും പാതി കൊടുക്കും ഞാനെ
വീടാലും പാതി കൊടുക്കും ഞാനെ
കിഴക്കും പടിഞ്ഞാറും രണ്ടു കോയിലോം
പോതിപ്പു കോവിലകം കൊടുക്കുന്നുണ്ട്
പതിനെട്ടു ചെപ്പ്ടം പൊന്നുള്ളത്
അതിനാലും പാതി കൊടുക്കും ഞാനെ
പിന്നേം അരുളി ചെയ്യുന്നല്ലൊ
മാണ്ടുന്നോരാളെയും കൂട്ടിക്കൊളെ
മാണ്ടുന്നതൊക്കെയെടുപ്പിച്ചോളെ.

പകരം പറഞ്ഞല്ലൊ കണ്ണമ്പാടി
മാണിക്കോത്തുന്നും ഞാനോ പോരുന്നേരം

1 സൊല്ലം = അല്പം
2 നാട്യാലേല് = പത്തായപ്പുരയിൽ

വേണ്ടും മരുന്ന് ഞാൻ എടുപ്പിച്ചിടക്
എന്റോടിപ്പാരങ്ങനെ പോരുന്നോലോ
ചെമ്പോല കണ്ടും തരുവാനുണ്ടോ
ഉണ്ടെങ്കില് വേഗം തരേണ്ണനക്
കുറ്റ്യാടി കോയിലോത്ത തമ്പുരായൻ
ഒക്ക പെറുക്കിക്കൊടുക്കുന്നല്ലോ
രണ്ടു കയ്യും കൂട്ട്യത് വാങ്ങുന്നല്ലോ
മടക്ക . തൊഴുതല്ലോ കണ്ണമ്പാടി
മാളിക കോണി കീഞ്ഞി പോരുന്നല്ലോ
പിന്നേയും പറഞ്ഞല്ലോ കെട്ടിലമ്മ
പാലായിക്കോട്ട പിടിച്ചിറ്റാത്
മടങ്ങിയിവിട വരുന്നേരത്ത്

തിരുമേനീന്റെല്ലവിട അടപ്പുണ്ടേ
നാനായ്[1] പുലിപ്പാല് കിട്ടാഞ്ഞിറ്റ്
എണ്ണ ഇപ്പം കാച്ചി അരിച്ചിറ്റില്ല
നാനായ് പുലിപ്പാല് കൊണ്ടുവരണം
കേട്ടതും കേട്ടവറക്കുന്നത്
മാളികകോണി കീഞ്ഞി പോന്നവനാ
മനസ്സില് നിനച്ചല്ലോ കണ്ണമ്പാടി
എന്റച്ഛൻതന്റെ കൊതിയല്ലിത്
പെണ്ണുങ്ങള് മാനം കെടുക്കണമെന്ന
മടങ്ങി ഞാൻ മാണിക്കോത്ത് പോവൂല്ലാലോ
എന്റെ ഉറുമിയങ്ങാനിപ്പള്
എന്റെ കഴുത്തിന് വെകപ്പുള്ള
കാവിലെ പാതത്തോത്ത് കണ്ണമ്പാടി
കണ്ണോച്ചേരി ഓതന ചാപ്പനമ്മ
ഓലച്ചുരം കേറി[2] പോകുന്നല്ലോ
നാടുമണികണ്ട കയറുന്നല്ലോ
ചുള്ളിയാൻ ചുള്ളിമലയും കേറി
മാരികച്ച മലങ്കാട്ടില്
ഓലമല കാട്ടിലെത്തുന്നേരം
നല്ലോതറക്ക് വരുന്നല്ലോ
പറയുന്നല്ലന്നേരം കണ്ണമ്പാടി

കണ്ണോച്ചേര്യോതന കുഞ്ഞിച്ചപ്പ്പാ
ഇവിട ഒരിത്തിരിയിരിക്കവേണം

1 നാനായ് = നാലുനാഴി
2 ഓലച്ചുരം കേറി = അവർ ആ ചുരം കയറി

ഞാനിന്നൊരിത്തിരി കിടക്കട്ട്യെ[1]
ചാപ്പൻമടിയിൽ തലയും വെച്ച്
ആടകിടന്നല്ലോ കണ്ണപ്പാടി
ഉറക്കത്തൊരികിനാ കാണുന്നുണ്ട്
ഇത്തിര ധൈര്യല്ലേ കണ്ണപ്പാടി
ഇന്നോല്ല[2] മാനം കെടുത്തിക്കത്
എന്നോല്ലേ മാനം കെടുത്തിക്കത്
പൊന്ന്യത്ത്ന്നും ഞാനോ വന്നേരത്ത്
പത്തുംവെള്ളി പറാപ്പന്നെ കണ്ണപ്പാടി
ഇന്ന ഏട്ടത്തിനെ കണ്ണപ്പാടി
ഇന്റെ ചെപ്പിട്ടിലെ കണ്ണപ്പാടി

ഞാനൊരുപദേശം തന്നിക്കില്ലേ
അയ്യൊരുപദേശങ്ങളന്നപ്പാടി
മന്ത്രം ജപിച്ചാലെ കണ്ണപ്പാടി
എല്ല് പുലിയും പുലിക്കളും
ഇന്നക്കൊള്ളങ്ങനെ പാടിവരും
ഇന്നക്കൊള്ളച്ചാടി വന്നാലോല്
ഇന്റുടയിലെ കണ്ണപ്പാടി
ഏലസ്സുറുക്ക് ഞാൻ കെട്ടിച്ചിക്ക്
ഏലസ്സുറുക്കിന്റെ മൂട്ടെത്ത്
പച്ചമരുന്നിങ്ങെടുത്തപ്പാടി
കൈയടിച്ചൂട്ടിത്തിന്നപ്പാടി
പുലിക്കത്ത് തന്ന്യങ്ങനെ കാട്ടേണം

മച്ചിലോട്ട് പൂച്ച ഉത്തരംപോലെ
ഇന്ന് ഉത്തക്കിളിക്കപ്പാടി
നന്നായ് പുലിപ്പാല് കറന്നെടുത്ത്
പുലിയംഗം കൊത്തിയെടുക്കപ്പാടി
കന്ന്യാടി കൊയിലൊത്തെങ്ങപ്പാടി
പുലിപ്പാല് കൊണ്ടെകൊടുക്കേണം
പാലയികൊയിലോം പൊഴ കടക്കണ
ഞെട്ടി ഞണ്ണല്ലോ കണ്ണപ്പാടി
കാടൊന്ന് തച്ചുതെളുക്കണല്ലോ
മന്ത്രം ജപിച്ചിറും കാടെളക്കി
പെരുത്തി പുല്ല് തരവും മാടി
പെരുത്തി പുല്ലിന്റെരിയും തിന്ന്
പുലിയും നരിയുമിപ്പകണ്ടണ്ട്

1 കിടക്കട്ട്യെ : കിടക്കട്ടെ ; ഇവിടെ
2 ഇന്നോല്ല : നിന്നെ അല്ല

അമ്പാടീനക്കൊള്ള[1] ചാടുന്നല്ലോ
അമ്പാടീനക്കൊള്ള ചാടുന്നേരം
ഏഴുലപ്പുറത്തിന്റെ മുടെട്ടത്തു്
പച്ചമരത്തു് ചാരിനെട്ടത്തു്
കൈയടി കൂട്ടിത്തിമിർത്തുന്നോമനോ
നാനായു് പുലിപ്പാലു് കറന്നെടുത്തു്
പുലിയംഗം കൊത്തിത്തെടുക്കുന്നോമനോ
ഓന്തന്നേലു് നോക്കിയിരിക്കുന്നല്ലോ
ഓനിന്നവിട ഇരിക്കുന്നേരം
പാലക്കോട്ടുള്ളൊരു പട്ടമ്മാറു്
ഊട്ടുമരം നോക്കി പോരുന്നോലു്
കണ്ണാലെ കണ്ടല്ലോ കണ്ണമ്പാടി

ചോദിക്കുന്നോമന കണ്ണമ്പാടി
പാലക്കോട്ടുള്ളൊരു പട്ടമ്മാരെ
എവിടുന്നു് പോന്നതേ പട്ടമ്മാരെ
പകരം പറഞ്ഞല്ലോ പട്ടമ്മാറു്
ഊട്ടുപൊര നോക്കി പോന്നു് ഞാളു്
പകരം പറഞ്ഞല്ലോ കണ്ണമ്പാടി
ഊട്ടുപുര ഞാനോ കാണിച്ച്യേരാം[2]
കന്ന്യാടി കൊയിലോത്തൊരു ഊട്ടുണ്ടല്ലോ
അവിട്ട്യേ പോളൊന്ന കൊടുക്കാനുണ്ടു്
നാനായു് പുലിപ്പാലു് കൊടുക്കാനുണ്ടു്
പുലിയംഗം കൊണ്ടുകൊടുക്കാനുണ്ടു്
തിരുമേനി മുമ്പീന്നു് പട്ടമ്മാരെ
മാള്യ്യകളീന്നു് കൊടുക്ക വേണം

കെട്ടിലമ്മേനിങ്ങു് വിളിക്ക വേണം
തിരുമേനി കേക്കെ പറയ്യ വേണം
അമ്മിത്തൊട്ടീന്നു് കൊണ്ടേപോന്ന കെട്ടിലമ്മ്യോടു്
തിരുമേനീന്റെണ്ണയപ്പത്തുണ്ടു്
എണ്ണയിപ്പം കാച്ചി എടുക്ക വേണം
കണ്ണുവൈനാട്ടുള്ള്യാൻ അച്ചോള്യാരു്
പാലായിക്കോട്ടക്കു് പോന്നപോലെ
യോഗം വിധിയവനുണ്ടെങ്കിലും
പാലായിക്കോട്ട പിടിച്ചെങ്കിലും
പടച്ചവൻ കല്പനയുണ്ടെങ്കിലും

1 അമ്പാടീനക്കൊള്ള = അമ്പാടിയുടെ നേരെ
2 കാണിച്ച്യേരാം = കാണിച്ചുതരാം

കുറ്റ്യാടി കോയിലോത്തെത്തമ്പുരാനോ
നാലാള് കെട്ട് പണം കൊടുത്ത്
കണ്ണിക്കരിയും കരിച്ചുള്ളവെ
വേഗം കൊടുപ്പിച്ചുത്തമ്പുരാനോ

അരുളിച്ചെയ്യുന്നത്തമ്പുരാനോ
ചങ്ങലനമ്പിനല്ലാനക്കാരാ
കടത്തുവൈനാട്ടുള്ള തച്ചോള്യോടെ
ആനപ്പുറത്തിട്ട് പോരുവാൻ പറ
ചൊല്ലിയതൊക്കെ കൊടുക്കം ഞാനോ
പാലായിക്കോട്ടക്ക് പോകണോന്ന്
ചെന്ന് പറഞ്ഞേക്കെയാനക്കാരാ
ചങ്ങലനമ്പി നല്ലാനക്കാരൻ
ആനകയിച്ചല്ലേ പോരുന്നത്
ഒന്നമ്പലകാരി ചെല്ലുന്നേരം
ചോദിച്ചല്ലോനെ കണ്ണമ്പാടി
എന്തിനേ വന്നതെയാനക്കാരാ

പറയുന്നല്ലുന്നേരള്യാനക്കാരൻ
കടത്തുവൈനാട്ടുള്ളോൻ തച്ചോളിയെ
പാലായിക്കോട്ടക്ക് പോകണ്ടാന്നേ
ചൊല്ലിയതൊക്കെത്തമ്പുരാനെന്നോ
കാലുട നടന്നിഞ്ഞി പോരണമെന്നേ
ആനപ്പുറത്തിട്ട് പോരുവാനും
കുറ്റ്യാടി കോയിലോത്തെത്തമ്പുരായൻ
തമ്പുരാൻ കല്പിച്ചയച്ചിന്നെ
പകരം പറഞ്ഞല്ലോ കണ്ണമ്പാടി
കുറ്റ്യാടി കോയിലോത്തെയാനക്കാരാ
നിന്റെയവകള്ക്ക് ഞാൻ മുമ്പേ കൊടുത്തും
ആന നടനാലും കൊടുത്തും ഞാനോ
തുമ്പിക്കൈ കൊത്തി വള തട്ടല്ലോ
ആനമടക്കിയിപ്പം പോയില്ലേകി
പേടിച്ചു വിറക്കുന്നാള്യാനക്കാരൻ
ആനമടക്കുല്ലേ പോരുന്നത്
ആനമടക്കുന്നനെ ചെല്ലുന്നേരം
പിന്നും പറയുന്നത്തമ്പുരാനോ
അമരിഞ്ഞാട്ട്"ന്ന്" കൊണ്ടോരോ കെട്ടിലമ്മേ
ഇഞ്ഞിന്റതിഞ്ഞാട്ട് പോയിക്കോളൂ
എല്ലാരെല്ലാം ജാതി പറഞ്ഞോണിറും
ഓളുത്തിഞ്ഞാട്ട് പോയില്ലാലോ

പാലായിക്കോട്ടക്ക് ചെല്ലുന്നേരം
പതിനെട്ട് ചില്ലേല് കാവക്കാറ്
പതിനെട്ട് കച്ചേര വാതിലുണ്ട്
ഒറ്റച്ചുരടൊത്ത വാതിലിന്
ചരട് മുറുക്ക്യാലിങ്ങാനിപ്പള്
പതിനെട്ട വാതിലടഞ്ഞുപോകും
ചരടങ്ങയച്ചാലിങ്ങാനിപ്പള്
പതിനെട്ട വാതല് തൊറന്ന പോകും
പതിനെട്ട ചില്ലേലെ! കാവക്കാറ്
കൈ മതികെട്ടറങ്ങുന്നല്ലോ
ചരടങ്ങയച്ചിട്ടെ കണ്ണമ്പാടി
പതിനെട്ട വാതില് തുറന്നുപോയി
പതിനെട്ട ചില്ലേലെ കാവക്കാറ
കൈയും കൊത്തി ടെക്കിക്കൊണ്ടു
പതിനെട്ട നല്ലായുധക്കോപ്പുള്ളത്
ഉണ്ട്യം മരുന്നും പെരിഞ്ഞൊളുന്ന
ആയുധത്തില് വെള്ളം നിറച്ചമ്പാടി
പള്ളിയറവാതുക്കൽ ചെന്നമ്പാടി
പള്ള്യറവാതുക്കൽ ചെല്ലുന്നേരം
പള്ള്യറ കാക്കണനാരാനക്കെട്ടി
ആന മറന്തിരിഞ്ഞ് നിക്കണല്ലോ
ആന ഉരംതിരിഞ്ഞു് നിക്കകയും
വട്ടക്കണ്ണിട്ടാന ഓടക്കകയും
കാവിലെ പാത്തോത്ത് കണ്ണമ്പാടി
ആനമത്തും പിടിച്ചുവനോ
ആനനട നാലും കൊത്തുന്നുണ്ടു
തുമ്പിക്കൈ കൊത്തി വളത്തുന്നു
തുമ്പിക്കൈ കൊത്തി വളത്തുമ്പം
തമ്പുരാൻ പള്ള്യറേല്: കേട്ടോയല്ലോ
വിളിച്ചുപറയുന്ന പള്ള്യറേന്ന്
പാലായി കോട്ടയിലാനിപ്പള്
കോട്ടേല് കള്ളറ് പൊക്കീറ്റുണ്ട്
പതിനെട്ട ചില്ലേലെ കാവക്കാരെ
കല്ലരി തിന്നിറ്റൊറങ്ങ്യോ മത്ത്യോ
കാവിലെ പാത്തോത്ത് കണ്ണമ്പാടി
പകരം വിളിച്ചുപറയുന്നല്ലോ
പാലായിക്കോട്ടേലെ രാജാവോള്ള്യ

---

ചില്ലേലെ :- മാളത്തെ
പള്ള്യറേൽ :- പള്ളിയറയിൽ

# നാദാപുരം കുട്ടി കുഞ്ഞിക്കണ്ണൻ

നാദാപുരം കുട്ടി കുഞ്ഞിക്കണ്ണൻ
എഴുത്തിന്നെഴുന്നള്ളി പോകുന്നല്ലോ
കണ്ണനവിട എഴുത്തുംകാലം
എഴുത്തച്ഛൻതന്നെ പറയുന്നല്ലോ
കഞ്ഞികുടിക്കാനും പോണെനക്ക്
എഴുതുന്ന കുട്ടികളെ എഴുതിക്കേണം
ചൊല്ലാത്ത കുട്ടികളെ ചൊല്ലിക്കേണം
ചൂരലെടുത്തും കൊടുക്കുന്നല്ലോ
കഞ്ഞികുടിക്കാനും പോകുന്നല്ലോ
എഴുത്തച്ഛൻതന്നെയും പോയനേരം
എഴുതുന്ന കുട്ടികൾ എഴുതുന്നില്ല
ചൊല്ലുന്ന കുട്ടികളും ചൊല്ലുന്നില്ല
ചൂരൽ വലിച്ചിട്ടടിച്ച് കണ്ണൻ
അന്നേരം കുട്ടികൾ പറയുന്നല്ലോ
ഞങ്ങളെ അടിപ്പാൻ വിരുതൻ നീയ്യ്
എഴോളം അമ്മാമന്മാരുണ്ടായിട്ട്
പൊന്നിയംപുറത്തങ്കം മുതലായിട്ട്
അമ്മാമന്മാരാറിനെ കൊന്നുംപോയി
ഒന്നിനെയടിമ പിടിച്ചുംപോയി
ഈങ്ങമലവീട്ടിൽ കൊണ്ടുംപോയി
അതിനടശേഷം* നീ ചോദിച്ചില്ല
ഞങ്ങളെയടിപ്പാൻ വിരുതൻ നീയ്യ്
അങ്ങനെയവിട ഇരിക്കുന്നേരം
എഴുത്തച്ഛൻതന്നെയും വന്നോളുന്നു
എഴുത്തച്ഛന് ചൂരൽ കൊടുത്തു കണ്ണൻ
കഞ്ഞികുടിക്കാനും പോകുന്നല്ലോ
കാരകളിക്കും പറമ്പിലൂടെ
പോകുമ്പോളും കണ്ടല്ലോ കുഞ്ഞിക്കണ്ണൻ
കാര കളിക്കണ കുട്ടികളും
കാരകളിയിലും ചേർന്ന് കണ്ണൻ
കാരകളിയിൽ ജയിച്ചു കണ്ണൻ
അന്നേരം കുട്ടികൾ പറയുന്നല്ലോ
കാരകളിയിൽ വിരുതൻ നീയ്യ്
അമ്മാമന്മാരെഴോളുണ്ടായിട്ട്
ആറാളെ ഗുരിക്കള് കൊന്നുംപോയി
അതിനടശേഷം നീ ചോദിച്ചില്ല

* അതിനടശേഷം – അതിനു പകരം (പ്രതികാരം)

അതുതന്നെ കേട്ടുള്ള കണ്ടിരികള്ളൻ
നാദാപുരംവീട്ടിൽ പോരുന്നല്ലോ
നാദാപുരംവീട്ടിൽ ചെല്ലുന്നേരം
നാദാപുരംവീട്ടിൽ പെറ്റോരമ്മ
മാർവെച്ച് വെള്ളം വലിക്കുന്നല്ലോ
കിണറ്റുംകരക്കലും ചെന്ന കള്ളൻ
അമ്മയോട് ചെന്നല്ലെ ചോദിക്കുന്ന്
നാദാപുരംവീട്ടി പെറ്റോരമ്മെ
ഞാനൊന്നുകാരിയം ചോദിച്ചാലും
പട്ടാങ്ങം നേര് പറയുകവേണം
എന്നൊരു നേരന്റെ പൊന്മകനോ
ഞാനൊന്നുകാരിയം ചോദിക്കുന്ന്
നേരുപറയണേ പെറ്റോരമ്മേ
എനിക്കെന്റയമ്മാമന്മാരില്ലേയമ്മേ
നിനക്കിന്നമ്മാമന്മാരുണ്ട് മോനേ
ഏഴുപേരും അമ്മാമന്മാരുണ്ടായിട്ടും
ആറിനെ ഗുരിക്കള് കൊന്നുംപോയി
പിന്നെയൊർമ്മാമനുണ്ട് മോനെ
ഇടത്തലവീട്ടിൽ തനിയൊന്നാണ്
അന്നേരം കള്ളൻ പറയുന്നല്ലോ
കളിച്ച് ഞാൻ കണ്ണികടിക്കണേങ്കി
പൊന്നിയം ഗുരിക്കളെ കൊന്നല്ലാതെ
എന്തുംപറഞ്ഞുകൊണ്ടാണ് കള്ളൻ
ഓരെന്റ ചമയം ചമയുന്നല്ലോ
മാപ്പിളത്തോണം പൊന്ന് പുടികൊണ്ട്
ഓമനയുറമി പരിചയെടുത്ത്
ഓമനപ്പുറപ്പാട് തെരുപ്പാട്
അന്നൊരമ്മ പറയുന്നല്ലോ
നാദാപുരംകട്ട! കണ്ടിരികള്ളാ
ഇടത്തലവീട്ടിൽ പോകവേണം
ഇടത്തലവീട്ടിൽ മാച്ചുക്കണ്ണൻ
നിനക്ക് പറഞ്ഞുള്ള പെണ്ണുണ്ടല്ലോ
അവിടെ നീയൊന്ന് കയറുകവേണം
അങ്ങിനെ പോരുന്ന കണ്ടിരികള്ളൻ
അന്നാടമാടാലെ നടന്നോണ്ടിറ്റ്
അന്നാട് വിട്ട് മറുനാടായി
മറുനാടും വിട്ട് പുറംനാടായി
അങ്ങിനെ കുറേവഴി നടന്നനേരം
ഒരുനല്ല ആൽത്തറ കാണുന്നല്ലോ
ആൽത്തറയുംകീഴിലിരിക്കുന്നല്ലോ

അങ്ങിനെയവിടെ ഇരിക്കുന്നേരം
ഒന്നാന്തവാറോല തുങ്ങിക്കണ്ട്
വാറോല തുള്ളി പിടിക്കുന്നല്ലോ
വാറോലേൽ കണ്ണനും നോക്കുന്നേരം
നല്ലചിത്തമെല്ലാം കാണുന്നല്ലോ
ഓടമലവാഴും തമ്പുരാന്റെ
ഏഴ്വാല കന്നും കറവുള്ളത്*
ഏഴിനേം പുലി പററിക്കൊണ്ടുപോയി
നന്നാഴികറക്കുന്ന പുള്ളിച്ചിന
അരയോളം കണ്ണുവെപ്പുഴയുംകൂട്ടി
അതിനേം പുലികൊണ്ടു തിന്നുപോയി
പുലികളെക്കൊല്ലുന്നൊരാളുകൾക്ക്
ഒന്നേ മരക്കാം കഞ്ഞിക്കന്നിന
വെളിക്കഴിച്ചു കൊടുക്കാമെന്നും
പകുതിയോളം നാട് കൊടുക്കാമെന്നും
പകുതിയോളം വീട് കൊടുക്കാമെന്നും
എന്നല്ലേ ഓലയിൽ കാണുന്നത്
പുഞ്ചിരികൊണ്ടു ചിരിച്ചോണ്ടിറങ്ങ്
വേഗത്തിൽ പോകുന്നു കുഞ്ഞിക്കണ്ണൻ
തിങ്ങോറ കന്നും തിരുളൻ കന്നും
അത്താഴക്കന്നും അതിരുംകന്നും
നാലുകന്ന് ഒന്നായി നായാട്ടുന്നു
അവിടെ പുലികളെ കണ്ടില്ലാല്ലോ
ഓടമലക്കല്ലേ നായാട്ടുന്നു
ഓടമലക്കല്ലും നായാട്ടുമ്പോൾ
കണ്ണനെ കണ്ടു പുലികൾ രണ്ടും
പുലികൾ മാളത്തിൽ പായുന്നല്ലോ
അതുതാനെ കണ്ടുള്ള കുഞ്ഞിക്കണ്ണൻ
പുലിക്കോട്ട് നേരായും പറയുന്നല്ലോ
പയ്ത്തിന്നിപനായ പുലിതന്നെയോ
നേരിട്ടിട്ടെന്നോടെതിരിട്ടോള
അതുതാനെ കേട്ടു പുലികൾ രണ്ടും
കണ്ണനോട് വന്നിട്ടെതിരിട്ടല്ലോ
അന്നേരം കണ്ണൻ പറയുന്നല്ലോ
ഞാനിങ്ങൊരുവനാകുന്നല്ലോ
മററവിട്ടെന്നോട് വെട്ടിക്കോളിൻ
അതുതാനെ കേട്ടുള്ള പെൺപുലിയും
പെൺപുലി തുള്ളിയല്ലേ ചാട്ടുന്നു

* ആലയിലുള്ള ഏഴ് കന്നും (പശുക്കളും)

എന്ന മനസ്സിൽ നിനക്കുന്നേരം
അങ്ങനെ കരച്ചാട നിൽക്കുന്നേരം
ഒന്നോ മരുമക്കൾ കുഞ്ഞിക്കണ്ണി
മാളികമുകളിൽനിന്നു നോക്കുന്നേരം
ആൽത്തറമുകളിലും കാണുന്നുണ്ട്
ഒന്നൊരു നായന്മാരുന്നത്
പുലിവാല് കയ്യിൽ പിടിച്ചിട്ടുണ്ട്
ഒന്നുണ്ട് കേൾക്കണം എന്റമ്മാവാ
മാളികമുകളേറി വരികവേണം
ഇന്നാട്ടിലുള്ളോരു ഓടായികൾ
അവരിന്ന് പുലികളെ കൊന്നിട്ടില്ല
പുലിക്കുണ്ട് 'വാല്'മില്ലമ്മാവാ
നമ്മുടെ ആൽത്തറ മുകളിലാണ്
ഒത്തൊരു നായറ് കാണുന്നുണ്ട്
പുലിവാലും കയ്യിൽ പിടിച്ചിട്ടുണ്ട്
അതുതാനെ കേട്ടുള്ള തമ്പുരാനും
മാളികമുകള്ന്ന് കീഞ്ഞ്‌വന്ന
ഓടായികളോട് പറയുന്നല്ലോ
നിങ്ങളിപ്പുലികളെ കൊന്നിട്ടില്ല
പുലിക്കെന്തോ വാലില്ലേ ഓടായികളേ
അതുതാനെ കേട്ടുള്ള ഓടായികൾ
പുലികളെ കെട്ടി വലിക്കുന്നല്ലോ
ഓടമല കോയിലോത്ത് നായിമ്മാരെ
നമ്മുടെ ആൽത്തറ മുകളിലുണ്ട്
ഒന്നുറ നായരിരിക്കുന്നുണ്ട്
അവരേയുംകൂട്ടി വരികവേണം
അതുതാനെ കേട്ടുള്ള നായിമ്മാരും
കാററത്തുണങ്ങില പാറുംപോലെ
ആൽത്തറ മുകളിലും ചെല്ലുന്നല്ലോ
എന്നിട്ടവര് പറയുന്നല്ലോ
ഒന്നിതാ കേൾക്കണം നിങ്ങളോട്
നിങ്ങളെ തമ്പുരാൻ വിളിക്കുന്നുണ്ട്
അതുതാനെ കേട്ടുള്ള കുഞ്ഞിക്കണ്ണൻ
അവരോട് കൂടീട്ടും പോരുന്നല്ലോ
ഓടമലവാഴും തമ്പുരാന്റെ
കോയിലോംപടി കേറിനിന്നു കണ്ണൻ
അടിക്കും മുടിക്കും തിരുമേനിക്കും
നിന്ന സഭക്കും കോയിലോത്തിനും
വാളേറിഞ്ഞോറം തൊഴുതു കണ്ണൻ
വലഭാഗത്തായിട്ട് തേറിനിന്ന്

ഓടമലവാഴും തമ്പുരാനോ
മനസ്സിൽ നിനക്കുന്നു തമ്പുരാനും
കണ്ണറി അമ്മാവൻ പോററീട്ടും ഞാ പോററീട്ടും
മൂവായിരം നായരെ പോററീട്ടുണ്ടു
ഇങ്ങിനെ ഒരു നായര് തൊഴുതിട്ടില്ല
ഇതുര നല്ലൊരു നായരുണ്ടോ
അന്നേരം തമ്പ്രാൻ പറയുന്നല്ലോ
മാളിക കേറെടോ നായരുകുട്ടി
അന്നേരം കണ്ണൻ പറയുന്നല്ലോ
ഞാനൊരു നായരൊട്ടല്ലതാനും
ഞാനൊരു തീയനാകുന്നല്ലോ
നാദാപുരംകുട്ടി കണ്ണനാണ്
അന്നേരം തമ്പ്രാൻ പറയുന്നല്ലോ
നാദാപുരംകുട്ടി കണ്ണതിക്കണ്ണാ
തീയനിൽ നീതാൻ ജനിച്ചെങ്കിലും
തീയത്തി നിന്നത് പെററെങ്കിലും
രാജാവിൻ ജന്മം നിനക്ക് കണ്ണാ
മാളിക കയറാൻ മടിക്കവേണ്ട
അന്നേരം കണ്ണൻ പറയുന്നല്ലോ
ഞാനൊട്ടും മാളിക കയറുകില്ല
എന്നുടെ തമ്പ്രാനറിയുപോയാൽ
എനിക്കൊരു കുററം പറയുമല്ലോ
അന്നേരം തമ്പ്രാൻ പറയുന്നല്ലോ
നിന്നുടെ തമ്പുരാനേതാകുന്നു
അന്നേരം കണ്ണൻ പറയുന്നല്ലോ
കടത്തതിനാട്ട്* നടുവട്ടത്ത്
തച്ചോളി മേപ്പയിലുള്ളതാണു
നിന്നുടെ തമ്പ്രാൻെറ പേരെന്താണു
ഉദയനൻ കുറുപ്പെന്നു പേരാകുന്നു
ഞാനെൻെറ തമ്പ്രാനും വന്നോണ്ടാല്
എന്നെങ്കിലും നിങ്ങള് തന്നുകൊള്ളിൻ
എന്നുടെ കല്ല്യാണത്തിനാകുന്നു
വേണ്ടും ചിലവൊക്കെ തന്നുകൊള്ളിൻ
വേണ്ടുന്ന പൊന്നു തരുവൻ ഞാനും
യാത്രപറഞ്ഞു നടന്നു കണ്ണൻ
ഓടമലകോലോത്ത് കന്യകണ്ടറി
വിധിപോലെനിക്കത് വന്നോണ്ടെത്തും
വിധിപോലെ കണ്ണനും പോരയൊണ്ടല്ലോ

* കടത്തതിനാട്ട് = കടത്തനാട്

അറവക്കഴകെട്ടി തേകീന്നല്ലോ
അന്നിന്നിവിടേക്ക് കൊണ്ടുംപോന്നു
പട്ടിക്ക് വെള്ളം വലിപ്പിക്കാലോ
അന്നേരം തണ്ടാത്തി പറയുന്നല്ലോ
അന്തിക്കം[1] വെള്ളം വലിപ്പിക്കാലോ
അതിനേതും മിണ്ടില്ലെരപ്പക്കോരൻ
തണ്ടാനും പിന്നെ പറയുന്നല്ലോ
ഇന്നത്തെ വെള്ളം വലിച്ചും പോയി
നാളെയോ വെള്ളം വലിപ്പിക്കാലോ
പറഞ്ഞു പറഞ്ഞങ്ങിരിക്കുംനേരം
നേരമൊട്ടു സന്ധ്യമയങ്ങിയല്ലോ
ഈണമലവീട്ടിലെ തണ്ടാത്തിയോ
അത്താഴച്ചോറു കൊടുക്കുന്നല്ലോ
മൂടയരിച്ചോറും പുളിച്ച മോരും
ഊണുമുമ്പിൽച്ചെന്നങ്ങിരുന്നു കണ്ണൻ
വെളുകളിന്റെ വെട്ടേലിൽ വലിച്ചുവെച്ച്
മൂന്നുപിടി വാരിട്ടാശ കാട്ടി
വടക്കയിൽ കപ്പയിൽ കൊണ്ടു ചാടി
ഈണമലവീട്ടിലെ തണ്ടാനല്ലേ
കിടക്കാനൊരു പായും കൊടുക്കുന്നല്ലോ
പായയിലൊട്ടേനും കിടന്നതില്ല
പുല്ലൂട്ടേൽ[2] പോയി കിടക്കുന്നല്ലോ
പിറ്റേന്ന് പുല്ല പുലർന്നനേരം
പട്ടിക്ക് വെള്ളം വലിക്കുന്നല്ലോ
കണ്ണനു ചോറ് കൊടുക്കുന്നല്ലോ
മൂന്നുപിടി വാരിട്ടൊന്നാശകാട്ടി
വടക്കയിൽ കപ്പയിൽ കൊണ്ടുചാടി
പിറ്റേന്ന് വെള്ളം വലിക്കാനായി
ഈണമലവീട്ടിലെ ചിരുതക്കണ്ണൻ
കിണററിൻകരക്കലും വന്ന കണ്ടാൻ
പാളയെടുത്തിട്ടൊളിപ്പിച്ചല്ലോ
കത്തനൊളിവിലും പോയിനിന്ന്
കിണററിങ്കരക്കലും നോക്കിക്കൊണ്ടു
കണ്ണനും പട്ടിക്കതാകുന്നത്
തീയും കൊടുക്കുന്ന കണ്ടതിക്കണ്ണൻ
പട്ടിയും തന്നെയും കായുന്നല്ലോ
ചെപ്പുകുടം രണ്ടുമെടുത്തു കണ്ണൻ
കിണററിൻകരക്കലും വന്നു നോക്കി

1 അന്തിക്ക് = രാത്രിയിൽ
2 പുല്ലൂട്ടേൽ = പുൽത്തൊട്ടിയിൽ

പാള അവിടെയും കാണുന്നില്ല
പാള അവിടെയും കാണാഞ്ഞിട്ട്
കിണററിലും ഉള്ളന്ന കുഞ്ഞിക്കണ്ണൻ
ചെപ്പുകുടത്തിൽ വെള്ളമെടുത്ത്
മേലോട്ടരയാസം പൊത്തുന്നല്ലോ
ചട്ടിയിൽ വെള്ളവും കൊണ്ടൊഴിച്ച്
ഈങ്ങമലവീട്ടിൽ ചിരുതക്കുഞ്ഞൻ
കൈയും നോക്കി മനസ്സിലാക്കി
കുഞ്ഞൻ മനസ്സിൽ നിനക്കുന്നല്ലോ
ഇവനിരിപ്പുകൊരെന്നല്ലേയല്ല
ഇവനൊര് പാറ്റിപ്പുള്ളാനാകുന്നത്
ഇവനയിന്ന് മാളികകേറവേണം
അങ്ങിനെ സാധ്യ മാക്കിയപ്പോൾ
ഈങ്ങമലവീട്ടിലെ തണ്ടാത്തിയും
കോരന് ചോറ് കൊടുക്കുന്നല്ലോ
വിളക്കിന്റെ വെട്ടത്ത് വലിച്ചുംവെച്ച്
മൂന്നുപിടി ചോറിനോളം കാട്ടി
ഈങ്ങമലവീട്ടിൽ ചിരുതക്കുഞ്ഞൻ
കൈയും നോക്കീട്ട് കണ്ടു കുഞ്ഞൻ
നാദാപുരം കട്ടി കുഞ്ഞിക്കണ്ണൻ
പുല്ലരശൻ ചെന്നു കിടക്കുന്നല്ലോ
ഈങ്ങമലവീട്ടിൽ ചിരുതക്കുഞ്ഞൻ
മെരളാറി ചോറൊള്ള് വാങ്ങിക്കൊണ്ടും*
കറിച്ചിരുതണിയിത്തുള്ള പാലെടുത്തും
ചിങ്ങൻപഴവും മലപ്പൊടിയും
കട്ടിലിന്നരികത്തും കൊണ്ടുവെച്ച്
തണ്ടാനെറിയുണം കഴിയുന്നല്ലോ
തണ്ടാത്തിയുണം കഴിയുന്നല്ലോ
നാലുപുറമൊക്കെ അടച്ചുപൂട്ടി
തണ്ടാനും തണ്ടാത്തിയും കിടക്കുന്നല്ലോ
ഈങ്ങമലവീട്ടിൽ ചിരുതക്കുഞ്ഞൻ
കണ്ണനുറക്കം വരുന്നില്ലാലോ
അച്ഛനമ്മയുറങ്ങിപ്പോയി
ഈങ്ങമലവീട്ടിൽ ചിരുതക്കുഞ്ഞൻ
അച്ഛനമ്മയുമറിയാതെ
മാളികകോണിയിറങ്ങുന്നല്ലോ
പപ്പൂട്ടിത്തണ്ടാനെയും വരുന്നോളുന്ന
കോരനെത്തന്നെയും വിളിക്കുന്നല്ലോ

* അവളുടെ മെഹറി ചോറ് അവരും വാങ്ങി

ഏണിയിക്കേണിയിക്ക് നിങ്ങളോട്
കോരനെന്ന് പറഞ്ഞനേരം
അയ്യോ വിധിയെന്റെ തമ്പുരാനെ
പുല്ലൂരേൽ കിടന്നങ്ങിരിക്കെ
അങ്ങിനെയുറക്കെപ്പറഞ്ഞനേരം
മെല്ലെ പറയണേ നിങ്ങളോട്
മെല്ലെ ഞാനെന്ന് പറയാനാണ്
ഇവിടെ കിടക്കൻ തൊഴിനല്ലല്ലോ
ഇങ്ങാമലവീട്ടിൽ ചിന്തക്കണ്ണൻ
കള്ളനെ കൂട്ടിയല്ലേ പോരുന്നത്
കിണററിൻകരക്കലും വന്നാളുന്ന
കള്ളനെ നല്ലോണം കളിപ്പിച്ചല്ലോ
കള്ളനെ മാളിക കേററുന്നല്ലോ
ഉടുക്കാനും പട്ട് കൊടുത്തു കണ്ണൻ
പട്ടും വാങ്ങിട്ടുടുത്തു കള്ളൻ
ഇങ്ങാമലവീട്ടിൽ ചിന്തക്കണ്ണൻ
കള്ളന്റെ മേനിയെ നോക്കുന്നേരം
പൊന്നുവിളക്കത്ത് കത്തുംപോലെ
കള്ളന് ചോറ് കൊടുക്കുന്നല്ലോ
പകുതിയായ ചോറുതിന്നു കള്ളൻ
പകുതിയക്കണ്ണനും തിന്നനേരം
വായയും കൈയും സുഖംവരുത്തി
പിന്നെൻപഴവും മലർപ്പൊടിയും
കണ്ണനും കൊണ്ടുകൊടുക്കുന്നല്ലോ
പകുതിയക്കള്ളൻ കടിക്കുന്നല്ലോ
പകുതിയക്കണ്ണനും കടിക്കുന്നല്ലോ
ചോദിച്ചല്ലോമന ചിന്തക്കണ്ണൻ
ഞാനിന്നൊരു കാരിയം ചോദിച്ചാലും
പട്ടാങ്ങം നേര് പറകവേണം
അന്നേരം കള്ളൻ പറയുന്നല്ലോ
ആരെന്ന് ചെല്ലി മാളികയേററി
പിന്നെയും കള്ളൻ പറയുന്നല്ലോ
നാരാപുരം കണ്ടിക്കള്ളൻ ഞാനോ
കണ്ണന് നന്നേ തെളിഞ്ഞ്പോയി
എന്നുടെ ബന്ധുവനാകുന്നത്
എന്നുടെയമ്മ പറഞ്ഞിട്ടുണ്ട്
പിന്നെയും കള്ളൻ പറയുന്നല്ലോ
ഇങ്ങാമലവീട്ടിൽ ചിന്തക്കണ്ണാ
പൊന്നിയംപുരികളെ കൊല്ലുവാനും
അതിനായിതന്നെ ഞാൻ വന്നതാണ്

കോരനേയുംതന്നെ പഠിപ്പിക്കുന്ന്
ഇടംകാലെടുക്കാ ഇരിപ്പുകോരാ
വലംകാലെടുക്കന്നിരിപ്പുകോരൻ
രണ്ടു കാലുമെടുക്കന്നിരിപ്പുകോരാ
പന്തികതിരിക്കോരനും വീഴുന്നല്ലോ
കുട്ടികളെല്ലാം ചിരിക്കുന്നല്ലോ
ഗുരിക്കള്താനും ചിരിച്ച് പോയി
പൊന്നിയംഗുരിക്കളുതാനന്നേരം
ചൂരല് വലിച്ചിട്ടടിക്കുന്നല്ലോ
അടികൊണ്ടു കോരൻ പറഞ്ഞന്നേരം
പൊന്നിയംഗുരിക്കളെ കേൾക്കവേണം
നിങ്ങളിന്നെന്നെയും തല്ലിടേണ്ട
നിങ്ങളും ഞാനും പകകരിക്കിൽ
എന്നാൽ കരിച്ചൂൻ്റപ്പകോരാ
നാളെ വരും കുംഭം ഞായറാഴ്ച
പടവും കരിച്ചോരു നേരത്താണ്
പൊന്നോല എഴുതി പകരം വേണം
ഓല കൊണ്ടുപോരുന്നല്ലോരപ്പക്കോരൻ
ഇടത്തല വീട്ടിലെ കുട്ടികളും
ഇടത്തലവീട്ടിനും പോകുന്നല്ലോ
തണ്ടാൻെറ കുട്ടികളാകുന്നതും
അച്ഛനോടും വന്നു പറയുന്നല്ലോ
നാളെ വരും കുംഭം ഞായറാഴ്ച
അന്നേയും വന്നു പുലന്നോണമേല്
കോരനെതന്നേയും കൊന്നപോക്കും
അതു കേട്ടു തണ്ടാൻ ചിരിച്ചുപോയി
അന്നേരം വെള്ളം വലിച്ചു കോരൻ
ഇടത്തലവീട്ടിലെ തണ്ടാത്തിയും
നേരമൊട്ടു സന്ധ്യ മയങ്ങുന്നേരം
കൂടയരിച്ചോറും പുളിച്ച മോരും
കോരന് കൊണ്ടെ കൊടുക്കുന്നല്ലോ
വിളക്കിന്റെ വെട്ടത്ത് വലിച്ചുവെച്ചു
മൂന്നു പിടി വാരീട്ടുനാശകാട്ടി
വടക്കേലെ കുപ്പേലും ചാരുന്നല്ലോ
പുല്ലേട്ടിൽ പോയി കിടക്കുന്നല്ലോ
തണ്ടാനും തണ്ടാത്തിയുമാകുന്നത്
വാതിലടച്ചും കിടക്കുന്നല്ലോ
അവരിക്ക് നല്ലോരുറക്കായപ്പോൾ
ഇടത്തലവീട്ടിലെ ചിരുതക്കഞ്ഞൻ
വാതിൽ തുറന്നു പുറത്തു വന്നു

പുല്ലൂട്ടേൽ വന്നു വിളിക്കുന്നല്ലോ
നാദാപുരം കട്ടി കള്ളനെയാണ്
കിണററിൻകരക്കലും കൊണ്ടുവന്നു
നല്ലോണം കള്ളനെ കളിപ്പിച്ചല്ലോ
അവളുടെ മാളിക കേറുന്നല്ലോ
അവനാണ് ചോറു കൊടുത്തവള്
വേണ്ടുന്നൊരത്താഴമുണ്ട് കള്ളൻ
വെററില മുറുക്കം കഴിക്കുന്നല്ലോ
ചെമ്പോല എടുത്തങ്ങ് കാട്ടുന്നല്ലോ
കാട്ടിപ്പറയുന്നു കള്ളനാണ്
നാളെയും വന്നു പുലർന്നകൊണ്ടാൽ
എന്നെ ഇവിടൊട്ടും കാണുകയില്ല
ഗുരുക്കളെ ഞാനങ്ങ് കൊല്ലും കുഞ്ഞാ
എന്നിട്ടു വീട്ടിന് പോകും ഞാനും
പിന്നെ ഞാൻ കല്യാണം നിശ്ചയിച്ച്
കല്യാണംകഴിച്ച് നിന്നെ കൊണ്ടുപോകും
എന്നു പറഞ്ഞുകൊണ്ടാണ് കള്ളൻ
പുലരാനൊരേഴരവുള്ളപ്പം
കുഞ്ഞനോട് യാത്രപറഞ്ഞുകൊണ്ട്
കള്ളനവിടുന്നും പോകുന്നല്ലോ
പൊട്ടക്കിണററിലും ചെന്നിറങ്ങി
അവന്റെയൊരു എടുത്താകെയും
തണ്ടാന്റെ വീട്ടിലും വന്നൊളുന്നു
പടിപ്പുരയിൽ വന്നങ്ങിരിക്കുന്നല്ലോ
കള്ളനിരിക്കുന്നത് കാണുന്നല്ലോ
തണ്ടാനോട് ചെന്നു പറയുന്നല്ലോ
നമ്മുടെ പടിക്കലിന്നാകുന്നത്
താമ്പൂരിപ്പാടെല്ലെഴുന്നള്ളീത്
നമ്മുടെ പടിപ്പുരയിലുണ്ടിരിപ്പോരം
അതുതാനെ കേട്ടുള്ള തണ്ടാനാണ്
പടിപ്പുരയിൽ വന്നങ്ങു നോക്കുന്നേരം
താമ്പൂരിപ്പാടിനെ കണ്ടതില്ല
നാദാപുരം കട്ടി കുഞ്ഞിക്കള്ളൻ
പൊന്നിയംകളരിക്ക പോകുന്നല്ലോ
പൊന്നിയംകളരിക്ക് ചെന്നനേരം
പൊന്നിയംഗുരുക്കളെ കാണുന്നല്ലോ
നാലു വാരം വെട്ടിപ്പൊഴിക്ക വേണം
അന്നേരം ഗുരുക്കളും പറയുന്നല്ലോ
നിന്നോട് പൊള്ള് കളിച്ചിട്ടില്ല
ചെമ്പോലയെടുത്തിട്ടും കാട്ടുന്നല്ലോ

നാലെട്ട നാഴിക പൊലുന്നേരം
ഗുരിക്കളെത്തന്നെയും കൊണ്ടു കണ്ണൻ
പിന്നെയവിടുന്നും പോന്നു കണ്ണൻ
നാദാപുരം വീട്ടിന്ന് വന്നൊള്ന്നു
വർത്തമാനമൊക്കെ പറയുന്നല്ലോ
തച്ചോളി മേപ്പയിൽ ചെല്ലുന്നല്ലോ
മേപ്പയിൽ കണ്ണനും ചെല്ലുന്നേരം
തച്ചോളി ഉദയനനുണ്ടവിടെ
ആചാരത്തിൽവണ്ണം നില്ലുന്നല്ലോ
ഉദയനൻതന്നെയും ചോദിക്കുന്നു
എന്തായി വന്നെടോ കഞ്ഞിക്കണ്ണാ
എനിക്കൊരു കല്യാണം കറിക്കവേണം
എന്നു പറഞ്ഞല്ലോ കഞ്ഞിക്കണ്ണൻ
എന്നാൽ കറിക്കാൻ ഞാൻ പോകാമല്ലോ
നിങ്ങളും കറിക്കാനും പോയേണമല്ലം
തമ്പ്രാൻെറ കോലോത്തും പോകവേണം
വർത്താനമൊക്കെപ്പറകവേണം
കണ്ണനും തന്നെ മടങ്ങുന്നല്ലോ
ഉദയനൻതന്നെയുമൊരുകുന്നത്
പയ്യമ്പള്ളി ഓമന കുറാതിച്ചുന്ത
രണ്ടാളും വേഗത്തിൽ പോകുന്നല്ലോ
ചാപ്പനും കൂടെയുണ്ടന്നേരം
തണ്ടാൻെറ വീട്ടിലും ചെല്ലുന്നല്ലോ
തണ്ടാനുമായിട്ട് കാണുന്നല്ലോ
മേലിൽ വരും കുംഭം ബുധനാഴ്ച
കല്യാണം കറിച്ചുണ്ട പോരുന്നല്ലോ
ഓടമലവാഴും തമ്പുരാൻെറ
കോവിലകത്തങ്ങു ചെല്ലുന്നല്ലോ.
തമ്പ്രാനെക്കണ്ടു പറഞ്ഞൊക്കെയും
ഓടമലവാഴും തമ്പുരാനെ
കണ്ണൻെറ കല്യാണച്ചിലവൊക്കെയും
ഞാനിന്നിവിടുന്നു തന്നുകൊള്ളാം.
അങ്ങുതാനെ കേട്ടുള്ള കഞ്ഞ്യാതേനൻ
കണ്ണനോടു ചെന്നു പറഞ്ഞൊക്കെയും
പന്തൽപ്പണിയും തുടങ്ങുന്നല്ലോ
നാദാപുരത്തങ്ങിട്ട പന്തൽ
തമ്പ്രാൻെറ കോയിലോംപടിക്കവോളം.

പൂവൻകോഴിപോലെ നിറന്നവനും
കന്നത്ത് വെച്ച വിളക്ക്പോലെ
കന്നത്തിളാവ് പൂത്തപോലെ
പൊന്നിട്ട പെട്ടിയടച്ചപൂട്ടി
പടകളിയൂറത്ത് വന്ന് കീഞ്ഞത്
അമ്മ്യേടെയപ്പിച്ച്[1] പോര്ന്നല്ലോ
പോയി വരട്ടെന്റെ പെറ്റോരമ്മേ
പോകുന്നല്ലോമന കേളപ്പനോ
ഇരുപത്തിരണ്ടാന്റെ നായന്മാറും
അന്നടത്തോല്[2] നടക്കുന്നല്ലോ
കന്നമ്മൽ തെങ്ങല്ലും തെങ്ങിയല്ലോ
തെങ്ങല് തെങ്ങി വഴി കിട്ടാതെ
തോട്ടത്തിലോമന കേളപ്പനോ
വെള്ളത്തിനും പാരം ഒഴിച്ചിറ്റ്
കന്നമ്മൽ നാലീട്ടിൽ കേറിയല്ലോ
കന്നമ്മൽ കഞ്ഞാമൻ നമ്പിയാറ്
കേളപ്പനത്തന്നെ കാണുന്നേരം
തെളിഞ്ഞൊരാതിരിയാട്ടും തക്കാരവും
പൂമന്തിരിയയിട്ടിരുത്തുന്നല്ലോ
ചോദിക്കുന്നോമന നമ്പിയാറ്
ഇവിടുയ്യി വന്നതോ കഞ്ഞേളപ്പാ
വേറെങ്ങാൻ പോയതോ കഞ്ഞേളപ്പാ

പകരം പറയുന്നു കഞ്ഞേളപ്പൻ
കന്നമ്മൽ കഞ്ഞാമൻ നമ്പിയാരെ
കന്നമ്മൽ തെങ്ങക്കം പോയി ഞാനും
തെങ്ങല്ലും തെങ്ങി മടക്കത്തിന്
വെള്ളത്തിനും പാരം മാറിച്ചിറ്റ്
കന്നമ്മൽ നാൽവീട്ടിൽ കേര്യതാണ്[3]
അത്തരം വാക്കത് കേക്കുന്നേരം
കന്നമ്മൽ കഞ്ഞാമൻ നമ്പിയാറ്
പടിഞ്ഞാറകത്തല്ലേ പോകുന്നത്
പാലൂരി കിണ്ടിയൊന്നെടുക്കുന്നല്ലോ
കാച്ചിത്തണിഞ്ഞൊരു പാലെടുത്ത്
കിണ്ടിനിറമാനം പാലെടുത്ത്
പാലിനടുത്തുള്ള പഞ്ചസാര
പാലിലുംതന്നെയും ചേക്കുന്നല്ലോ

---

1 അമ്മ്യേടെയപ്പിച്ച് = അമ്മയോട് അനുവാദം വാങ്ങി
2 അന്നടത്തോല് = ആ നടത്തം അവർ
3 കേര്യതാണ് = കയറിയതാണ്

കന്നമ്മൽ കണ്ണാമൻ നമ്പിയാറ്
തോട്ടത്തിലോമന കേളപ്പനു്
ഇരുപത്തിരണ്ടാണെൻ്റെ നായന്മാർക്കും
വേണ്ടുന്ന ഊണും കൊടുക്കുന്നുണ്ടു്
ഞാനിന്നു് മാളേ്യത്തലും കൂടിയല്ലോ
കന്നമ്മൽ നാൽപ്പീട്ടിൽ മാളേ്യത്തന്നു്
കേളപ്പൻ പടിതാണ്ടി പോരുന്നുണ്ടു്
പറയുന്നുണ്ടോമന കേളപ്പനും
ഇരുപത്തിരണ്ടെൻ്റെ നായന്മാരെ
നിങ്ങളു് തോട്ടത്തി പോവുകവേണം
തോട്ടത്തിലോമന പെറ്റോരമ്മ
എന്നെയും കാണാഞ്ഞുഴക്കംകൊണ്ടു്
അമ്മ മരിച്ചോന്നറികയില്ല
ഇരുപത്തിരണ്ടെൻ്റെ നായന്മാരെ
നിങ്ങളു് തോട്ടത്തി പോയിറ്റാന്നു്
വർത്താനം പോലെ പറകവേണം
കന്നമ്മൽ നാലു കൊയിലോം കിട്ടി
കേളപ്പനമ്മാരേയും കിട്ടി
ഇരുപത്തിരണ്ടാണെൻ്റെ നായന്മാരെ
ഓലപ്പറഞ്ഞയച്ചേളപ്പൻ
തോട്ടത്തിലോമന കുഞ്ഞ്യേളപ്പൻ
കന്നമ്മൽ നാൽപ്പീട്ടിൽ മാളേ്യത്തന്നു്
കൈപ്പട തപ്പും കളിച്ചുകൊണ്ടു്
ഒന്നമവിടാട കൂടുന്നല്ലോ
ആട ഒരുപ്പ്യാണ്ടു് പറഞ്ഞാരെ
തോട്ടത്തിലോമന കേളപ്പനോ
പറയുന്നുണ്ടോമന കുഞ്ഞ്യേളപ്പൻ
കന്നമ്മൽ കണ്ണാമയി കുഞ്ഞമ്മനെ കേക്ക
കാലം പതിറ്റാണ്ടല്ലേറ്റായല്ലോ
ഞാനിന്നീ മാളേ്യത്തലു് കൂടുന്നല്ലോ
തോട്ടത്തിലോമന പെറ്റോരമ്മ
എന്നേയും കാണാഞ്ഞുഴക്കംകൊണ്ടു്
അമ്മ മരിച്ചോന്നറിയില്ലാലൊ
എനിക്കെൻ്റെ തോട്ടത്തി പോവുകവേണം
എനിക്കെൻ്റെ തോട്ടത്തിൽ പോകണെങ്കിൽ
ഇഞ്ഞിക്കൂടേ്യാപ്പും പോരവേണം
കന്നമ്മൽ കണ്ണാമൻ കുഞ്ഞ്യമ്മാമൻ
അമ്മാമൻ സമ്മതം വാങ്ങണമി
അമ്മാമൻ സമ്മതം വാങ്ങ്യെങ്കിലു്

ഇനിക്കുംകൂട്യോപ്പരം പോരാതായി[1]
ആ വാക്ക കേട്ടുള്ള കണ്ണാതായി
കേളപ്പനുള്ളൊരു മാളേര്യമന്ന്
മാളികപടിതാണ്ട പോര്ന്നെ്
അമ്മാമൻമുമ്പാകെ വന്ന്നിന്ന്
മോതിരക്കയ്യാലെ വായുംപൊത്തി
പിന്തിരിഞ്ഞുന്ന് മൊഴിപറഞ്ഞ്
അത്താനെ കാണുന്ന കണ്ണ്യമ്മാമൻ
ചോദിക്കുന്നന്നേരം കണ്ണ്യമ്മാമൻ
കന്നമ്മൽ കണ്ണാതായി കണ്ണനെ കേക്ക
കേളപ്പനുള്ളോര് മാളേര്യമന്ന്
മൂവാണ്ടേല്ലേറെക്കാലായല്ലോ
അന്നൊന്നും പടിതാണ്ട് വന്നില്ലാലൊ
ഇന്നെന്ത് പടിതാണ്ട് പോന്നാതായി[2]
അപ്പോഴം പറയുന്ന കണ്ണാതായി
കന്നമ്മൽ കണ്ണാമ്മാ കണ്ണ്യമ്മാമാ
തോട്ടത്തിലോമനയിന്നെൻറ ബന്ധു
ബന്ധു പറഞ്ഞൊരു വാക്ക് കേട്ടോ
ബന്ധുന് തോട്ടത്തിൽ പോണംപോലും!
പകരം പറഞ്ഞല്ലോ നമ്പിയാറ്
അയിന്നിപ്പോളെന്താണെ കണ്ണാതായീ

കേളപ്പൻ തോട്ടത്തി പോട്ടാതായി[3]
അപ്പോഴം പറയുന്ന കണ്ണാതായീ
ബന്ധു പറഞ്ഞതും കേട്ടമ്മാമാ
ബന്ധുനത്തോട്ടത്തിൽ പോണേങ്കില്
ഞാനുംകൂട്യോപ്പരം പോണംപോലും!
അപ്പോഴം പറയുന്ന കണ്ണമ്മാമൻ
കന്നമ്മൽ കണ്ണാതായി കണ്ണനെ കേക്ക്
ഞാനിത് പണ്ടും പറഞ്ഞിക്കില്ലേ
തോട്ടത്തി പെണ്ണിനായുള്ളല്ലെന്ന്
കേളപ്പൻ തോട്ടത്തിൽ പോട്ടാതായി
അമ്മാമൻ മുമ്പ്ന്ന് പോരുന്നോള്
കേളപ്പൻ മുമ്പിലും ചെന്നിട്ടാന്
വർത്താനംപോലെ പറയുന്നോള്
കന്നമ്മൽ കണ്ണാമൻ കണ്ണമ്മാമൻ
അമ്മാമൻ പറഞ്ഞത് കേട്ടോ ബന്ധോ

1 പോരാതായി = പോരാം + മാതായി
2 പോന്നാതായി = പോന്നത് + മാതായി
3 പോട്ടാതായി = പോകട്ടെ + മാതായി

ബന്ധുന്ന് തോട്ടത്തി പോകുന്നെങ്കി
ബന്ധുന്ന് തോട്ടത്തി പോയിക്കോട്ടെ
എന്നെയൊട്ടുംതന്നെയയച്ചുകൂടാലൊ
അന്നേരം പറയുന്നു കുഞ്ഞ്യുളപ്പൻ
കുന്നുമ്മൽ കുഞ്ഞാതയി കുഞ്ഞനെ കേക്ക
ഇതൊന്നില്ലാതെ ഞാനും ചെല്ലുന്നോരം
തോട്ടത്തിലോമന പെറ്റോരമ്മ
അമ്മോറടിക്കോട്ടം ചാടുംപോലെ
എന്റെ മുഖത്തമ്മ ചാട്ടമല്ല്യോ
ഇന്നേയുംകൂട്ടി ഞാൻ ചെല്ലുന്നേരം
തോട്ടത്തിലോമന പെറ്റോരമ്മ
ഏടച്ചേരി കെട്ടുമ്മലാണ്പതയി
നൂറ് വെടിക്കാറും പൊറമയും
ഏടച്ചേരികെട്ടുമ്മലുണ്ടോവെടോ
നിന്നെ എതിരേറ്റു കൊണ്ടുപോവാൻ
അത്തുതാനെ കേക്കുന്നു കുഞ്ഞാതയി
മാളികപ്പടിതാണ്ട് പോര്ന്നോള്
മാതയിപ്പടികീഞ്ഞ് പോന്ന പിന്നെ
നേറച്ച നേരുന്നു കുഞ്ഞ്യുളപ്പൻ
വടക്ക്തിരിഞ്ഞാട നിന്നോളപ്പൻ
നെഞ്ചത്ത് കയ്യുംപിടിച്ചോണ്ടിറ്റ്
വടക്ക് പെരുമാള് തമ്പായിക്ക്
നേറച്ച പാടീന്ന് കുഞ്ഞ്യുളപ്പൻ
കുന്നുമ്മൽ കുഞ്ഞാമൻ നമ്പിയാറ്
എന്റോടി കുഞ്ഞനയച്ചെങ്കില്
വടക്ക് പെരുമാള്തമ്പായിക്ക്
പൊന്നുകൊണ്ടാനേനെത്തുന്നും ഓനെ
ഓനേനിരത്തി തെളിഞ്ഞില്ലെങ്കി
രണ്ടിനേരത്തി കൊടുക്കും ഞാനും
രണ്ടാനേനിരത്തി തെളിഞ്ഞില്ലെങ്കി
നാലാനേനിരത്തിക്കൊടുക്കും ഞാനും
കുന്നുമ്മൽ കുഞ്ഞാമൻ നമ്പിയാറ്
എന്റോടിക്കുഞ്ഞനയച്ചെങ്കില്
വടക്ക് പെരുമാള് തമ്പായിക്ക്
പ്പൂരം കൈക്കോഴാൻ കൊണ്ടോയിറ്റ്
തൊഴുത്മടങ്ങി ഞാൻ വന്നെങ്കിലെ
കുഞ്ഞൻ മെയി ഞാൻ തൊട്ടുകയുള്ളു
ആറ്റൂടം* മാറ്റി പോയിറ്റാന്ന്

---

* ആറ്റൂടം — ആറു പ്രാവശ്യം

ആറ്റൂടും സമ്മതം കിട്ടീല്ലാലൊ
ഏഴാമളും മാതയീനായക്കന്നല്ലോ
മാതയിപടികീഞ്ഞ് പോയോണലൊരെ
നേരച്ച പാട്ന്ന് കുഞ്ഞേളപ്പൻ
കന്നമ്മൽ കുഞ്ഞാമൻ നമ്പിയാറ്
എന്റോടി കുഞ്ഞനായച്ചെങ്കില്
കാവിൽ ഭഗവതി പൊന്നമ്മക്ക്
ആറൊറ്റന പവന്റെ പൊന്മണിമാല
കോലത്തിന്മേൽ പൊന്മാല ചാർത്തും ഞാനോ
ഏഴ്കളം പാട്ടും കഴിപ്പിക്കും ഞാൻ
ഒട്ടേന്നൂട്ടും കഴിപ്പിക്കും ഞാൻ
ഏട്ടും സമ്മതം കിട്ടീല്ലാലൊ
മാളിക പടിത്താണ പോന്നേളപ്പൻ
നമ്പ്യാരെ മുമ്പിലും ചെന്നനിന്ന്
വർത്താനംപോലെ പറയുന്നുണ്ട്
കന്നമ്മൽ കുഞ്ഞാമൻ കുഞ്ഞ്യമ്മാമാ
കാലം പതിററാണ്ടല്ലേയ്യായല്ലോ
ഞാനിന്നി കന്നമ്മൽ വന്നിട്ടാണ്
തോട്ടത്തിലോമന പെറെറാരമ്മ
എന്നെ കാണാതെ ഉത്കണ്ഠംകൊണ്ട്
അമ്മ മരിച്ചോന്നറിഞ്ഞീല്ലാലൊ
എനക്കെന്റെ തോട്ടത്തി പോകണീനും
പകരംപറഞ്ഞല്ലോ നമ്പിയാറ്
ഇഞ്ഞിന്റെ തോട്ടത്തി പോടേളപ്പാ
ഇന്നോട് ഞാൻ പണ്ടും പറഞ്ഞിക്കില്ല്യേ
ഞാനെന്റെ പെണ്ണിനായക്കല്ലാന്ന്
തോട്ടത്തിലോമന കുഞ്ഞ്യേളപ്പാ
നിന്നടെ തോട്ടത്തിലാണേളപ്പാ
പൊട്ടിക്കണ്ണേറ്റും നിന്റെ തോട്ടത്തില്
ഞാനെന്റെ കുഞ്ഞനായക്കല്ല്യാലൊ
പറയുന്നതന്നേരം കുഞ്ഞ്യേളപ്പൻ
കന്നമ്മൽ കുഞ്ഞാമൻ നമ്പിയാറെ
കുഞ്ഞാതയിന ഞാനിന്ന് കൂട്ടാഞ്ഞാല്
തോട്ടത്തിലോമന പെറെറാരമ്മ
അമ്മാനാടിക്കൊട്ടും ചാട്ടുംപോലെ
എന്റെ മുഖത്തമ്മ ചാട്ടുമല്ലോ
മാതയീനക്കൂട്ടി ഞാൻ ചെല്ലുന്നേരം
നൂറ് വെടിക്കാറും പെറമ്മയും
എതിരേറ്റ് ഞങ്ങളെ കൂട്ടുവാനായ്
എടച്ചേരി കെട്ടമ്മൽ വന്ന്നിക്കും

കണ്ണനെവെട്ടും കൂട്ടന്നല്ലോ
കണ്ണന്റെ കണ്ണിക്കടയെടുത്ത്
കണ്ണന്റെ കയ്യിൽ കൊടുക്കുന്നുണ്ട്
കന്നമ്മൻ കണ്ണാത്തയി കണ്ണനെ കേക്ക്
പടിക്കലോളം പോയിററ് വാതായി
പൊന്ന് കെട്ടിയ ഓമന ഞാൻ കണ്ടുംകോളട്ടെ
കന്നമ്മൽ കണ്ണാത്തയി കണ്ണൻതാനും
കണ്ണിക്കടയും വാങ്ങിയിട്ട്
ആര്യപ്പടിക്കലും പോരുന്നുണ്ട്
പറയുന്നല്ലന്നേരം നമ്പിയാറ്
തോട്ടത്തിലോമനകണ്ണെത്തുള്ളപ്പാ
ഏഴ് ഓരം പൊന്നും ഒരു മാതയീനം
ഇന്നിക്ക് തരുന്ന് ഞാൻ കണ്ണെത്തുള്ളപ്പാ
കണ്ണനൊരാനീയും പറേറ്യക്കറ്
കണ്ണിനൊരാനീയും പറേറ്യകില്ല്
എനക്കെന്റെ പെണ്ണിനെ തരാവേണം
കന്നമ്മൽ പടികിച്ച് കൂട്ടേപ്പാ
തോട്ടം പടികൊണ്ട് കാററ്യല്ലോണ്ട്
എടവീട്ടിലെങ്ങും കയറേറ്യകററ്
ഇന്നാണെ എന്നാണെ നമ്പിയാരെ
കന്നമ്മൻ കോണി ഞാൻ കീച്ചപ്പാണോല്
തോട്ടം പടികൊണ്ട് കയറാ ഉള്ളൂ
തക്കാരം* എന്നൊരു കര്യാതെന്ന്
എട്ന്ന് തക്കാരം വന്നോണോലും
തോട്ടം പടികിച്ചയച്ചേക്കറ്
തോട്ടത്തിലോമന കണ്ണെത്തുള്ളപ്പൻ
കണ്ണന കൂട്ടീറ പോരുന്നല്ലോ
അന്നടത്താലെ നടന്നവര്
കന്നരിക്കുളലില്ലപ്പടിക്ക് താഴെ
കണ്ണാലെ കാണുന്ന നമ്പൂരിയും
പത്തിറ് വള്ളപ്പാട് കണ്ടതില്ല
പൂത്തരിക്കണ്ടം നരിവാകയും
പയ്യേരിക്കണ്ടം വാളിവാകയും
കണ്ണാലെ കാണുന്ന നമ്പൂരിയും
നൂറല്ല നൂറൊന്ന് നായന്മാരെ
കന്നരിക്കുളലില്ലപ്പടിക്കൂടി
എത്തോര് കൂട്ടം വരുന്നാണ്ടന്ന്
പറയുന്നാണന്നേരം നായന്മാറ്

---

* തക്കാരം — സൽക്കാരം.

കുഞ്ഞങ്ങക്ക് കഞ്ഞി കൊടുക്കുന്നുണ്ട്
കുഞ്ഞങ്ങള് കഞ്ഞി കുടിക്ക്ന്നുണ്ട്
അമ്മോമനോട് യാത്രപറയുന്നുണ്ട്
യാത്രപറഞ്ഞു പുറപ്പെട്ടു
അന്നടത്തോല് നടന്നോണ്ടിറ്റ്
തോട്ടംപടിപ്പായ് കയറുന്നുണ്ട്
തോട്ടത്തിലോമന കുഞ്ഞ്യേളപ്പൻ
മാതയി ചെല്ലും വരവും നോക്കി
ആറ്റുപ്പടിക്കല് നിക്കുന്നുണ്ട്
ചോദിച്ചല്ലന്നേരം കുഞ്ഞ്യേളപ്പൻ
കന്നമല്ല്നാല്വീട്ടിൽ കുഞ്ഞ്യാതയി
കന്നമല്ല്നാൽവീട്ടിൽ പോരയോണ്ടിറ്റ്
അമ്മോമൻ സമ്മതം കിട്ട്യാതയി*
പക്ഷം പറഞ്ഞല്ലോ കുഞ്ഞാതയി
തോട്ടത്തിലോമനയിങ്ങനിര ചെന്ധ്യാ
ഞാനിള്ള പണ്ടും പറഞ്ഞിക്കില്ല്യേ
അമ്മോമൻ സമ്മതം കിട്ടല്ല്യന്ന്
കന്നമ്മൽ കുഞ്ഞാമൻ കുഞ്ഞ്യമ്മാമൻ
എന്നോട്ടുംതന്നെ പറഞ്ഞിട്ടുണ്ട്
ഇക്കൊല്ലം പോകണ്ട കുഞ്ഞാതയി
വരുംകൊല്ലം കാലത്തെ പോവ്വാമക്ക്
ഞാനുംകൂടെപ്പിന്നും പോരന്ന്ണ്ട്
അത്രയും വാക്കൊന്നു കേട്ടോണ്ടാരെ
അരിശം ചൊടിച്ചല്ലോ കുഞ്ഞേളപ്പൻ
മാതയ്യോടല്ലേ പറയുന്നത്

എന്നാലും മയക്കില്ല്യ കുഞ്ഞാതയി
ഞാനിന്നുംകൂടി പോട്ടാതയി
അത്രയും വാക്കൊള്ള് കേക്കന്നേരം
കന്നമ്മല് നാൽവീട്ടിൽ കുഞ്ഞാതയി
കന്നമ്മല്നാൽവീട്ടിൽ പോര്ന്നോള്
അമ്മോമന് വെററില വെച്ചോണ്ടിറ്റ്
അമ്മോമൻ വെററില എടുത്തില്ലാലൊ
മാതയി മടങ്ങിയല്ലേ പോരുന്നത്
തോട്ടത്തിലോമന കുഞ്ഞ്യേളപ്പൻ
മാതയി വരു്ന്ന വരവും നോക്കി
ഒന്നപ്പടിക്കല് നിന്നിറ്റല്ലോ
ചോദിച്ചല്ലോമന കുഞ്ഞ്യേളപ്പൻ
കന്നമ്മൽ കുഞ്ഞാമൻ കുഞ്ഞമ്മാമൻ

* കിട്ട്യാതയി = കിട്ടിയോ, മാതയീ?

കന്നാമല് കണ്ണാമൻ കഞ്ഞ്യമ്മാമൻ
പടിഞ്ഞാറാകത്തന്നെ പോ ന്നത്
പടിഞ്ഞാറെപ്പാതില് പൂരട്ടുളപ്പൻ
കന്നാമല് കണ്ണാമൻ കഞ്ഞ്യമ്മാമൻ
നെഞ്ഞാരത്തടിച്ചും നിലം ചോന്ന
വിളിച്ചു പറയുന്ന നമ്പിയാറ്
ഞാനിത് പണ്ടും പറഞ്ഞീക്കില്ലേ
തോട്ടത്തില് പെണ്ണ് കൊടുത്തോണ്ടാല്
ഒരലോടെ പെണ്ണിനെ കിട്ടൂല്ലാന്ന്
തോട്ടത്തിലോമന കുഞ്ഞ്യളപ്പൻ
കന്നാമല് നാൽവീട്ടിൽ മാറിയിന
പടിക്കെമെറ്റ്യാട വെച്ചോണ്ടിറ്
കേളപ്പൻ പടി കിഞ്ഞി പോരുന്നുണ്ട്.

# അമ്പാടിയും വെള്ളൂരടത്തിൽ ചിരുതയിയും

താമൂരിക്കോവിലോമന തമ്പുരാൻ
താമൂരിക്കോവിലോമന പന്തള്ളല്
കളിച്ചോണ്ടോട കപ്പൂപ്പണിയെടുത്തിറ്[2]
കപ്പല് നിലോട്ടിലോറച്ചുപോയി
അരുളിച്ചെയ്യോമന തമ്പുരാൻ
താമൂരിക്കോവിലോരെമ്പ നായന്മാരെ
കപ്പല് പാലരാൻ കഴിച്ചുകില്
നാടാല്യംപാതി കൊടുക്കയ്യിനും
വീടാല്യംപാതി കൊടുക്കയ്യിനും
പകരം പറഞ്ഞല്ലോ നായന്മാറ്
ഞാളൊരു നായരെ കണ്ടിക്കണ്
അരുളിച്ചെയ്യുന്നേരം തമ്പുരാൻ
ഏതൊരു നായരെ നായന്മാരെ
പകരം പറയുന്ന നായന്മാറ്
കാവിലും പാത്തോത്ത് കണ്ണമ്പാടി
കപ്പല്ല് പാല് ഓനത്[3]കാച്ചും

1 താമൂരി = സാമൂതിരി
2 കപ്പു = കപ്പൽ
3 ഓനത് = അവൻ + അത്

പറയുന്നല്ലുന്നേരം തമ്പുരായൻ
താഴൂരിക്കൊയിലോത്തെ നായന്മാരെ
കാവിലും ചാത്തോത്തമ്പാടിക്ക്
തിരുവെഴുത്തോലോന്ന്[1] കൊണ്ടുപോണം
ഓലകണ്ടൊപ്പരിവിടെത്തുവാൻ[2]
താഴൂരിക്കൊയ്‌ലോത്ത് നായന്മാറ്
അപ്പുറം വാക്കേല് കേക്കുന്നേരം
മുറത്തിളംപന തണ്ട്മന്ന്
കുമ്പുന്നോരോല മുറിച്ചെടുത്ത്
കുറുവംകൊണ്ടോല മുറിച്ചെടുത്ത്
വെയിലത്തിട്ടോല നിറംവരുത്തി
മഞ്ഞത്തിട്ടോല പതംവരുത്തി
തൃക്കയ്യിക്കൊണ്ടുകൊടുക്കുന്നല്ലോ
താഴൂരിക്കൊയിലോത്തെ തമ്പുരായൻ
വാചകംവെച്ചങ്ങ് ഓലെഴുതി
തൃക്കയ്യിവിളയാടിട്ടൊപ്പുംവെച്ച്
നായന്മാരെയോല കൊടുക്കുന്നല്ലോ
താഴൂരിക്കൊയിലോത്തെ നായന്മാറ്
വാങ്ങിയണമോല[3] തലയില്വെച്ച്
തലയിന്നും താഴ്ത്തി മടിയില്വെച്ച്
കാവിലും ചാത്തോത്ത് പോരുന്നല്ലോ
അന്നടത്തോല് നടന്നോണ്ടിറ്
കാവിലും ചാത്തോത്ത് ചെല്ലുന്നല്ലോ
ആര്യപ്പടികേറി ചെല്ലുന്നേരം
കാവിലും ചാത്തോത്ത് കുഞ്ഞിക്കമ്പ്യമും—
വെള്ളൂരെടത്തില് കുഞ്ഞിരുതയ്യും
ആര്യപ്പടിക്കന്നൊന്നിപ്പുള്
പൊള്ളുഞ്ചലാടലും[4] പാടുകയും
നായന്മാരെ കണ്ണാലെ കാണുന്നേരം
പൊഞ്ചലാടലും തണ്ടും താഴ്ത്തിവെച്ച്
ചോദിച്ചുല്ലുന്നേരം കുഞ്ഞിക്കമ്പാ—
താഴൂരിക്കൊയിലോത്ത് നായന്മാരെ
എന്തായി വന്നത് നായന്മാരെ
പകരം പറഞ്ഞല്ലോ നായന്മാറ്
തച്ചോളിക്കമ്പ ഇളംപൈതലേ
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി

---

1 തിരുവെഴുത്തോലോന്ന്—തിരുവെഴുത്ത് + ഓല + ഒന്ന്
2 ഓല കണ്ട് നിങ്ങളുടെ ഒന്നിച്ച് ഇവിടെ എത്തുവാൻ
3 വാങ്ങിയശേഷം ഓല
4 പൊള്ളുഞ്ചലാടുക—ഊഞ്ഞാലാടുക

അമ്പാടി എവിടുത്താൻ പോയെൻറമ്മോ
പകരം പറഞ്ഞല്ലോ കുഞ്ഞിക്കമ്പാ
കാവിലും ചാത്തോത്തിങ്ങതെൻറയേട്ടൻ
ഏട്ടൻ പടിഞ്ഞാററകത്തുണ്ടല്ലോ
പകരം പറഞ്ഞല്ലോ നായമ്മാറ്
താമൂരിക്കൊയിലോത്തെ തമ്പുരായൻ
തിരുവെഴുത്തോലണ്ട് തന്നിക്കല്ലോ
തച്ചോളിക്കമ്പ കളിപ്പൈതല്
തിരുവെഴുത്തോലത്ത് വാങ്ങുന്നല്ലോ
ഏട്ടൻറൽ കൊണ്ടക്കൊടുക്കുന്നല്ലോ
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
തിരുവെഴുത്തോലത്ത് വാങ്ങ്യോണ്ടിററ്
ഓല തിരിച്ചും മറിച്ചും നോക്കി
ഓലേലെ വാചകം കാണുന്നല്ലോ
പകരം പറഞ്ഞല്ലോ കുഞ്ഞമ്പാടി
താമൂരിക്കൊയിലോത്തെ നായമ്മാറെ
ഞാനക്കൊയിലോത്തത്തെത്തിക്കോളും
താമൂരിക്കൊയിലോത്ത് നായമ്മാറ്
ഓലിപ്പും പോയി പൊറം കയിഞ്ഞേരം—
വിളിച്ചുപറഞ്ഞല്ലോ കുഞ്ഞമ്പാടി
തച്ചോളിക്കമ്പകളിപ്പൈതലേ
താമൂരിക്കൊയിലോത്ത് തമ്പുരാൻറെ
തിരുവെഴുത്തോല പിടിച്ചീന ഞാൻ
ഞാനോ കളിച്ചുവരുമ്പളക്ക്
കഞ്ഞി കട്ടയിൽ വെക്കവേണം
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
ഓൻറെ പടിഞ്ഞാററൽ പോരുന്നുണ്ട്
ഓൻ കാച്ച്യ എണ്ണ എടുത്തമ്പാടി
എണ്ണ നിറവിന് തേച്ചമ്പാടി
തോറത്ത്യുണ്ട് കയിക്കലാക്കി
താഴെ മണിക്കളം പോരുന്നല്ലോ
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
വേഗം കളിച്ച് കയറിത്തോർത്തി
കഞ്ഞിസ്ഥലത്തല്ല്യ പോരുന്നത്
കഞ്ഞിസ്ഥലത്തന്നെ ചെല്ലുന്നേരം
കാവിലും ചാത്തോത്ത് പെറ്റോരമ്മ
കഞ്ഞിസ്ഥലത്തോരിലയും വെച്ച്
തുമ്പപ്പൂപോലത്തെ ചോറാനല്ലോ
ചോറിപ്പംതന്നെ വിളമ്പുന്നല്ലോ
പൊൻപോലെയഞ്ചു കറി വിളമ്പി

മഞ്ഞുവെള്ളംപോലെയുരുക്കനെയ്യും
ചോററിൽ നനച്ചുകൊടുത്തോളുന്നു
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
വേണ്ടുന്ന ചോറ് വാരിററ്റോളുന്നു
വേണ്ടാത്ത ചോറിന് കൈകടഞ്ഞ്
വെള്ളോട്ടുകിണ്ടിലെ വെള്ളംകൊണ്ട്
വായും കയ്യും സുഖം വരുത്തി
കാവിലും ചാത്തോത്ത് കുഞ്ഞിക്കമ്പ
വെള്ളരെടത്തിലെകുഞ്ഞിരുതയും
എളേക്കിരുന്നും കുഞ്ഞി കടിച്ചി
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
കുഞ്ഞികടിച്ചും സുഖം വന്നാരെ
ഓന്റെ പടിഞ്ഞാറെ പോര്ന്നല്ലൊ
ഓന്റെ ചമയം ചമഞ്ഞൊരുങ്ങി
പടിഞ്ഞാറെന്നിപ്പം പോര്ന്ന്ണ്
എടവട്ടത്തേക്കൊന്നൊ പോര്ന്ന്ണ്
പറയുന്നുണ്ടോനെ കുഞ്ഞമ്പാടി
പോരയിവരട്ടെ ഞാൻ പെറേറാരമ്മേ
അമ്മയോടയപ്പിച്ച് പോര്ന്ന്ണ്
അന്നടത്തൊന്നൊ നടന്നോട്ടിററ്
താഴത്തിക്കൊയിലോത്തും ചെല്ലുന്നുണ്ട്
ആര്യപ്പടികേറി ചെല്ലുന്നേരം
താഴത്തിക്കൊയിലോത്ത് തമ്പുരായൻ
തൃക്കണ്ണാ കണ്ടല്ലോ തമ്പുരായൻ
പറയുന്നുണ്ടന്നേരം തമ്പുരായൻ
ഒന്നൻ പൊന്നുണ്ണിയായിത്ത്യയെന്ന്
ആരൊരു പൂളം* നടത്തിവോളി
നമ്പ്യാരല്ല്യാതെന്നൻ വര്ന്നത് കണ്ടോ
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
ആര്യപ്പടികേറി ചെന്നോണ്ടിററ്
നിന്ന സകലം കൊയിലോത്തിന്നും
വളരെ കൈകൂട്ടിതൊഴുതമ്പാടി
തൊഴുതിട്ടിടലോഗം മാറിനിന്ന
ചോദിച്ചുല്ലന്നേരം കുഞ്ഞമ്പാടി
എന്തിനിടിയനെ ചെല്ലൂട്ടത്?
പകരം പറഞ്ഞല്ലൊ തമ്പുരായൻ
കാവിലും ചാത്തോത്ത് കുഞ്ഞമ്പാടി
മറെറാന്നല്ല ഞാൻ ചെല്ലൂട്ടത്

* പൂളം = കളവ്.

താമൂരി കൊയിലോത്തെ പന്തള്ളല്
കളിച്ചോണ്ടൊര് കപ്പപ്പണി ഏളുത്തിട്ടുണ്ട്
കപ്പല് പാലാരും കാച്ചീട്ടില്ല
കപ്പല് നിലയിലെറച്ച്പോയി
കപ്പല്നിരയംകൊണ്ടില്ലല്ലൊ
കപ്പലപ്പാലങ്ങനെ കാച്ചുന്നൊടോ
നിന്റെ കയ്യാലെ പൊരുത്തംവേണം
പകരം പറഞ്ഞല്ലോ കണ്ണമ്പാടി
താമൂരികൊയിലോത്തെ തമ്പുരാനെ
കപ്പല്പാല് ഞാൻ കാച്ചുണ്ടെങ്കി
ഒരുകിണ്ടി പാലും തരണൊനക്ക്
പൊന്നെണ്ണും തേങ്ങ ചിരട്ടി വേണം
അത്തരം വാക്കങ്ങനെ കേക്കുന്നേരം
താമൂരികൊയിലോത്ത് തമ്പുരായൻ
ഒര്കിണ്ടി പാലും കൊടുക്ക്ന്ന്ണ്ട്
പൊന്നെണ്ണും തേങ്ങ ചിരട്ടികൊടുത്തു
താമൂരികൊയിലോത്ത് പന്തള്ളല്
കപ്പലിലങ്ങനെ ചെല്ലുന്നോരനേ
കപ്പല്പാലലൊനെ കാച്ച്ന്നല്ലൊ
കപ്പല്പാലങ്ങനെ കാച്ച്നേരം
പാലിന്നിളവെക്ക തട്ടുന്നേരം
കപ്പല് നിലയിന്നിളകിപ്പോയി
കാവിലും ചാത്തോത്ത് കണ്ണമ്പാടി
കപ്പല്വെച്ചോടിച്ചും പോരുന്നുണ്ട്
കപ്പല് വെച്ചോടിച്ചും പോരുന്നൊണ്ടിറ്
പാറെ പുതിയൊട്ട് താഴ പന്തള്ളല്
ആട ഇന്നകപ്പല് താഴുന്നല്ലൊ
കാവിലും ചാത്തോത്ത് കണ്ണമ്പാടി
പാറെ പുതിയൊട്ട് പോരുന്നുണ്ട്
പടിയെന്നും ചൊല്ലി പടിഞ്ഞാറേല്
പടിഞ്ഞാറെന്നും ചൊല്ലി കട്ട്മേല്
കട്ട്മച്ചെന്നാടിത്തന്നമ്പാടി
കട്ട്മച്ചെന്നാടിരിക്കുന്നേരം
പാറെ പുതിയൊട്ട് കണ്ണ്യാത്തയി
വിളിച്ച്പറഞ്ഞല്ലൊ കണ്ണാത്തയി
പാറെ പുതിയൊട്ടിൽ പെറോരമ്മേ
ഇമ്മളെ പടിഞ്ഞാറെലാണെ അമ്മെ
ഏതൊര് നായര് വന്നിട്ടുണ്ട്
പാറെ പുതിയൊട്ട് പെറോരമ്മ
പടിഞ്ഞാറകത്തങ്ങനെ ചെല്ലുന്നേരം

കാവിലും ചാത്തോത്ത് കണ്ണമ്പാടി
കട്ട്മ്മത്തന്നെ ഇരിക്കുന്നല്ലോ
അപ്പോൾ പറയുന്ന പെരേറാരമ്മ
കാവിലും ചാത്തോത്ത് കണ്ണമ്പാടി
അച്ഛൻ പതിനാറ് പാടിയപോലെ
ഇനിക്കും പതിനാറ് പാടാനുണ്ടോ
പകരം പറഞ്ഞല്ലോ കണ്ണമ്പാടി
പാറെ പുതിയോട്ടിൽ കണ്ണ്യാതയി
പാട്ട്യാരും പിന്നെ പറയാമെക്ക്
ഏഴ്‌വട്ടം വെത്തില പുത്തുപ്പാതയി
പാറെ പുതിയോട്ടിൽ കണ്ണ്യാതയി
അത്തരം വാക്കെന്നെ കേൾക്കണന്നേരം
പകരം പറഞ്ഞല്ലോ കണ്ണ്യാതയി
പാറെ പുതിയോട്ടിൽ പെരേറാരമ്മ
കാവിലും ചാത്തോത്ത് കണ്ണമ്പാടി
അമ്പാടി പറഞ്ഞത് കേട്ട് അമ്മേ
പകരം പറഞ്ഞല്ലോ പെരേറാരമ്മ
പാറെ പുതിയോട്ട് കണ്ണാതയി
ഇനിക്കൊത്താണായിക്കൊ[1] കണ്ണാതയി
പാറെ പുതിയോട്ട് കണ്ണാതയി
കാവിലും ചാത്തോത്തമ്പാടിക്ക്
ഏഴ്‌വട്ടം വെററില പുത്തന്നാള്
അഞ്ചിനവിടാട പാറക്ക്മ്പാടം
അവിടെ കണ്ടെത്താന്ന് പാറത്തറ
കാവിലും ചാത്തോത്ത് കണ്ണമ്പാടി
പകരം പറഞ്ഞല്ലോ കണ്ണ്യമ്പാടി
പാറെ പുതിയോട്ടിൽ കണ്ണാതയി
കാലം പതിനാണല്ലെനായല്ലൊ
പാറെ പുതിയോട്ടില് വന്നോണിററ്
കാവിലും ചാത്തോത്ത് പെരേറാരമ്മ
അമ്മക്കിന്നേതാം വന്നതാരായന്ന്[2]
തച്ചോളിക്കമ്പു കളിപ്പൈതല്
ഓക്കിപ്പോളെന്താം വന്നതായോന്ന്
ഞാനിപ്പോളൊന്നും അറിക്കയില്ല
കാവിലും ചാത്തോത്ത് പോരുന്നനക്ക്
പാറെ പുതിയോട്ട് പെരേറാരമ്മ
അമ്മയോടും ചെന്ന് പറയാതല്ലെ

---

1 ഇനിക്കൊത്താണായിക്കൊ = നിന്റെ ഇഷ്ടംപോലെ ആയിക്കൊ
2 വന്നതാരായോന്ന് = രോഗമായോ എന്ന്

ആര്യപ്പടിക്കന്നതാനിപ്പള്
വിളിച്ചുപറഞ്ഞല്ലൊ കണ്ണമ്പാടി
കാവിലും ചാത്തോത്ത് പെററാരമ്മേ
കപ്പല്‌വെച്ചോടിക്കാൻ പോയിററാണ്
അമ്മാറേയുംകൊണ്ട് ഞാൻ വന്നിട്ടുണ്ട്
കയിപിടിച്ചു കയററതേതാ പെററാരമ്മേ
പകരം പറഞ്ഞല്ലൊ പെററാരമ്മ
കാവിലും ചാത്തോത്ത് കണ്ണമ്പാടി
ഇൻറച്ഛൻ കണ്ടിററ് കൊണ്ടോന്നത്
വെള്ളരെടത്തിലെ കണ്ണിരുതയി
ഇവിട്ടത്തെ പടിഞ്ഞാറേല്ലണമ്പാടി
കാവിലും ചാത്തോത്ത് കണ്ണമ്പാടി
അങ്ങിനെവിടാട പാറക്കമ്പോറം
പാറപ്പുതിയോട്ട് കണ്ണിരുതയി
ആര്യപ്പടിക്കലും നിന്നിററാണ്
കണ്ണിക്കാല്കൂട്ട് കടഞ്ഞുപോയി
കാവിലും ചാത്തോത്ത് കണ്ണമ്പാടി
പടിഞ്ഞാററകത്തല്ലെ പോരുന്നത്
പറയുന്നല്ലുന്നേരം കണ്ണമ്പാടി
വെള്ളരെടത്തിലെ കണ്ണിരുതയി
പാറപ്പുതിയോട്ട് കണ്ണാത്തയി
ഇന്നപ്പോലത്തോരു പെണ്ണല്ലെ ഒള്
കൈപിടിച്ചുകയററതേതാ കണ്ണിരുതയി
വെള്ളരെടത്തിലെ കണ്ണിരുതയി
അത്തരം വാക്കത്തന്നെ കേക്കുന്നേരം
അമ്മയോട് ചെന്നല്ലെ ചോദിക്കുന്ന്
കാവിലും ചാത്തോത്ത് പെററാരമ്മേ
ബന്ധു ഇന്നൊരമ്മാറെ കൊണ്ടോന്നിട്ട്
കൈപിടിച്ചുകയററാതെ പെററാരമ്മേ
അപ്പോറം പറയുന്ന പെററാരമ്മ
വെള്ളരെടത്തിലെ കണ്ണിരുതയി
ഇന്നീക്കൈപിടിച്ചും കയററിക്കില്ലെ
ഇനിക്കൊത്തണായിക്കൊ കണ്ണിരുതയി
വെള്ളരെടത്തിലെ കണ്ണിരുതയി
ഉപ്പും നിറനാഴി വെക്കണ്ടണ്ട്
അരിയും നിറനാഴി വെക്കണ്ടണ്ട്
വിളക്ക് നിറനിറെ കത്തിക്കുന്ന്
അരിയും നിറച്ചു ഗുണംപരത്തി
മുത്തെറിഞ്ഞത്തിരൊറു കൂട്ടുന്നുണ്ട്
കണ്ണനെ പടിഞ്ഞാററ കയററുന്നുണ്ട്

കഞ്ഞന്ന് പാലും പഴം കൊടുത്തു്
അങ്ങിനവിടാട പാറക്കമ്പോറം
വെള്ളൂരെടത്തിലെ കഞ്ഞിത്തായിക്ക്
കഞ്ഞോനൊരാറ കെറുപ്പമായി[1]
ഏഴാംമാസം പിറന്നോണമാരെ
കാവിലും പാലത്തോത്ത് പെറോറാരമ്മ
കണിയാനെ വാരിയരെ തേടുന്നൊണ്ട്
പുളികുടിമുഹൂർത്തം കൊള്ളിക്കുവാൻ
നല്ല മുഹൂർത്തം കാണുന്നൊണ്ട്
മേലില് വരും കുംഭം ഞാറാഴ്ച
പുളികുടിമുഹൂർത്തം കൊള്ളുവാനെ
കാവിലും പാലത്തോത്ത് പെറോറാരമ്മ
ഓല പോണ[2]ദിക്കില് ഓല പോയി
ആള് പോണ ദിക്കില് ആളും പോയി
പതിനാല്കണ്ട് കല പൂകവെച്ചു
അങ്ങിനവിടാട പാറക്കമ്പോറം
ഞാറാഴ്ച വന്ന പിറന്നപ്പോയി
കാവിലും പാലത്തോത്ത് പെറോറാരമ്മ
ആര്യപ്പടിക്കുന്നുണ്ടാനിപ്പള്
ആയിരംകഞ്ഞീച്ചോറിക്കുന്ന്
പാറെ പുതിയോട്ട് കഞ്ഞാത്തായി
പകരം പറഞ്ഞല്ലൊ കഞ്ഞാത്തായി
കാവിലും പാലത്തോത്ത് പെറോറാരമ്മേ
വെള്ളൂരെടത്തിലെ കഞ്ഞിത്തായിക്ക്
കഞ്ഞികുടിക്കാത്ത തളച്ച്കൊണ്ട്
ക്ഷീണം പെരുത്തുള്ളൊരു പെറോറാരമ്മേ
ആലസ്യകഞ്ഞികൊടുക്കട്ടെ ഞാൻ
പാറെ പുതിയോട്ട് കഞ്ഞാത്തായി
ആലസ്യകഞ്ഞി വെക്കുന്നൊണ്ട്
കഞ്ഞിവെച്ച് തണിക്കുന്നൊണ്ട്
മുവക്ക് മൂർക്കൻനെയ്യുള്ളത്
മുവക്ക് നെയ്യും കഞ്ഞിലൊഴിക്കുന്നൊണ്ട്
കഞ്ഞന്ന് കഞ്ഞി കൊടുക്കുന്നൊണ്ട്
പാറെ പുതിയോട്ട് കഞ്ഞാത്തായി
പകരം പറഞ്ഞല്ലൊ കഞ്ഞാത്തായി
ഇനിക്കിരിപ്പാളെത്തും വരുന്നതല്ലെങ്കിൽ
പള്ളേലെ പിള്ളക്ക് വരുന്നതുണ്ട്

---

1 കെറുപ്പമായി — ഗർഭമായി
2 പോണ — പോകുന്ന

വെള്ളൂ് രെടത്തിലെ കുഞ്ഞിരുതയ്യേ
എന്തൊരു് വരുന്നതാണേ കുഞ്ഞിരുതയ്യേ
അന്നേരം പറയുന്ന കുഞ്ഞിരുതയ്യേ
കാവിലും ചാത്തോത്തിന്റെ ബന്ധോ
എന്തൊരു് വരുത്താന്നറിഞ്ഞു് ടാലോ
വെള്ളൂരെടത്തിലെ കുഞ്ഞിരുതയി
വിളിച്ചും പറയുന്ന കുഞ്ഞിരുതയ്യി
കാവിലുംചാത്തോത്തിന്റെ ബന്ധോ
വെള്ളൂ് രെടത്തിലെൻറാങ്ങളാ
ഞങ്ങനോക്കെനിക്കാലേ കാണുവേണം
പന്ത്രണ്ടാങ്ങളാരെയിന്ന കാണുവേണം
പറയുന്നല്ലന്നേരം കുഞ്ഞമ്പാടി
കാവിലും ചാ ത്തോത്തു് നായന്മാരെ
വെള്ളൂ് രെടത്തിലും പോയോണിറ്റു്
വെള്ളൂ് രെടത്തിലെ നമ്പ്യാന്മാരോടു്
ഓലോടിവിട* വരുവാൻ പറ
കാവിലും ചാത്തോത്തു് നായന്മാറു്
വെള്ളൂ് രെടത്തിലും പോരുന്നല്ലോ
വെ ള്ളൂ് രെടത്തിലും ചെന്നോണിറ്റു്
ചോദിച്ചല്ലോമന നമ്പ്യാന്മാറ്
എന്തായി വന്നതെ നായന്മാരെ
പറയുന്നല്ലോമന നായന്മാറ്
വെള്ളൂ് രെടത്തിലെ ചിരുതയിക്കു്
എന്തൊരു് വരുത്താന്നറിഞ്ഞു് ടാലോ
എന്തൊരു് വരുത്താന്നറിഞ്ഞു് ടാലോ
പന്തിരണ്ടാങ്ങളമാരേം കാണുവാനായ്
ഞങ്ങളെ പറഞ്ഞയച്ചിക്കല്ലോ
അയ്യോരു വർത്താനം കേൾക്കുന്നേരം
പന്ത്രണ്ടാളുങ്ങളിന്ന പോരുന്നല്ലോ
കാവിലും ചാത്തോത്തു് വന്നോണിറ്റു്
ചോദിക്കുന്നോമന നായന്മാറ്
കാവിലും ചാത്തോത്തു് കുഞ്ഞിക്കേളോ
വെള്ളൂ് രെടത്തിലെ ചിരുതേയിക്കു്
എന്തൊരു് വരുത്താണേ കുഞ്ഞിക്കേളോ
പറയുന്നല്ലോമന കുഞ്ഞിക്കേളൻ
എന്തൊരു് വരുത്താന്നറിഞ്ഞു് ടാലോ
എന്തൊരു് വരുത്താന്നറിഞ്ഞു് ടാലോ
പോരുന്നല്ലോമന നമ്പ്യാന്മാറ്

---

* ഓലോടിവിട = അവരോടു് + ഇവിടെ.

ആശാരേ്യളത്തേടി കൊണ്ടോന്നിട്ട്
ഇരുപത്തിരണ്ടാണല്ലൊരാശാരേ്യള്
മാലയിന്നുട വന്നത്ത്യാണേററ്
കഥമാനപ്പെട്ട്യോന്ന് തീറ്‌ത്തേററ്
പെട്ടിപ്പൊറത്താണെ കുഞ്ഞിക്കേളോ
ഇന്നതെ കയ്യോപ്പതക്കാരവും
പെട്ടിപ്പൊറത്തങ്ങനെഴുത വേണം
ഓളുടെ പൊന്നും പതയിക്കേണം
ഓളുടെ പട്ടും പതയിക്കേണം
എന്നിട്ടൊഴക്കിക്കോ കുഞ്ഞിക്കേളോ
ഒന്നും മറക്കാ കുഞ്ഞിക്കേളോ
അമ്പാടി ഉറക്ക് തെളിയുന്നല്ലൊ
നാലു പുറമെല്ലാം നോക്കണേരം
ആളെ മനിച്ചനെ[1] കാണാനില്ല
കാവിലും പാത്തോത്ത് കുഞ്ഞമ്പാടി
അച്ഛന്റരികത്തും പോകുന്നല്ലൊ
വർത്താനംപോലെ പറയുന്നല്ലൊ
കാവിലും പാത്തോത്ത് കുഞ്ഞമ്പാടി
കാവിലും പാത്തോത്ത് കാര്യക്കാരെ
നീളെ ഒരു വിളി വിളിക്കുന്നോന്
കാവിലെ പാത്തോത്ത് കാര്യക്കാരൻ
വെട്ടത്ത്നാട്ടിലും പോയിററടാ
ആശാരേ്യളത്തേടിക്കൊണ്ടേണം
ഇരുപത്തിരണ്ടുള്ളോരാശാരേ്യളൊ
അയ്യോര്‌വാക്കൊന്നേ കേക്കുന്നേരം
പോരുന്നല്ലോന കാര്യക്കാറ്
വെട്ടത്ത്നാട്ടിലും വന്നോണേററ്
ഇരുപത്തിരണ്ടുള്ളോരാശാരേ്യള
മാലോകംതന്നെ പറയുന്നല്ലൊ
ആശാരേ്യളത്തേടിക്കൊണ്ടോന്ന്
കാവിലും പാത്തോത്ത് വന്നോണല്ലൊ
കാവിലും പാത്തോത്ത് വന്നോണേററ്
പറയുന്നതാണേ കുഞ്ഞിക്കേളൻ
വെട്ടത്ത്നാട്ടിലെ ആശാരേ്യളെ
ഇവിടെങ്ങും ആശാരേ്യളില്ലാഞ്ഞല്ല
ഇങ്ങളെ തേടി വന്നത്ത്യാണത്
മൂവാണേക്കളെല്ലാരു[2] പെട്ടിപ്പണി

1 മനിച്ചനെ = മനുഷ്യനെ
2 മൂവാണേക്കളെ = മൂന്ന് കൊല്ലത്തേക്കളെ

മൂന്നീസം[1] കൊണ്ടിറെറടുക്കപ്പ വേണം
കഥമാനപ്പെട്ട്യോന്ന് തീറപ്പ വേണം
കഥമാനപ്പെട്ട്യോന്ന് തീറതാലെ
ഏളെൻറ ഒരു കയ്യൊപ്പും വെക്കപ്പ വേണം
വെട്ടത്ത്നാട്ടിലെയാശാരേള്ള്
പെട്ടിപ്പണി പോരെടുക്കനാല്ലൊ
മൂന്നീസംകൊണ്ടെടുത്ത [illegible]തും
പെട്ടിപ്പണിയങ്ങിനെ തീറ്ത്തരെ
കങ്കനോടെല്ലെ പറയുന്നത്
അതുതാനെ കേട്ടുള്ള കുഞ്ഞിക്കങ്കൻ
കാവിലും പാതെതാത്ത് കാര്യക്കാരൻ
ഓനോടും തന്ന്യല്ലെ പറയുന്നത്
വെള്ളൂരെടത്തിലെ ചിരുതയീന
ഓളുടെ പൊന്നും ചമയിച്ചിട്ട്
ഓളുടെ പട്ടും ചമയിച്ചിട്ട്
പെട്ടീലും തന്നങ്ങനെ വെക്കപ്പ വേണം
വെട്ടത്ത്നാട്ടിലെ ആശാര്യേക്ക്
ഓലിക്ക് കൂലി കൊടുത്തോണല്ലൊ
ഓല നല്ലപോലയടച്ചോണല്ലൊ
കാവിലും പാതെതാത്ത് കാര്യക്കാറ്
പെട്ടിയെടുത്തോണ്ടും പോറ്ന്നല്ലൊ
കങ്കൻറരികത്തും കൊണ്ടവെച്ച്
കങ്കൻെറ കൈയൊപ്പും വെച്ചോണല്ലൊ
പോരുന്നല്ലോമന കുഞ്ഞിക്കങ്കൻ
ചിരുതയ്യരികത്തും പോരുന്നല്ലൊ
ചിരുതയീനതന്നെയെടുത്തോണല്ലൊ
ഓളുടെ പട്ടും ചമയിച്ചല്ലൊ
ഓളുടെ പൊന്നും ചമയിച്ചല്ലൊ
പെട്ടീലും തന്നങ്ങനെ വെക്കുന്നല്ലൊ
പെട്ടീലും തന്നങ്ങനെ വെച്ചോണ്ടോരെ
പെട്ടിയടച്ചോട് പൂട്ടുന്നല്ലൊ
ഓനെടെ[2] പുഴക്കൽ താഴ്ത്ത്യോണല്ലൊ
പെട്ടിയൊലിച്ചോണ്ടും പോരുന്നല്ലൊ
കാവിലും പാതെതാത്ത് കുഞ്ഞിക്കങ്കൻ
ഓൻെറ പടിഞ്ഞാററൽ പോറ്ന്നല്ലൊ
അമ്പാടും കെട്ടോട വീണോണല്ലൊ
അങ്ങിനവിടെ കയറിഞ്ഞോണ്ടോരെ

1 മൂന്നീസം — മൂന്ന് ദിവസം
2 ഓനെടെ — അവൻെറ

പെട്ടിയൊലിച്ചോണ്ടും വന്നോണ്ടിറ്റ്
സാമൂതിരി കോയിലോത്തെ തമ്പുരാന്റെ
പന്തള്ളത്തന്നെയാണെ വന്ന താണ്
സാമൂതിരികോയിലോത്ത് കാര്യക്കാറ്
കണ്ണാലെ കണ്ടുള്ള കാര്യക്കാറ്
പറയുന്നല്ലോമന കാര്യക്കാറ്
എന്തൊര് പെട്ടി ഇവിട വന്നോണ്ടത്
എന്തൊര് പെട്ട്യ[1]ടി വന്നോണ്ടത്
പോര്ന്നല്ലോമന കാര്യക്കാറ്
തമ്പുരാന്റരികത്തും പോര്ന്നല്ലോ
സാമൂതിരികോയിലോത്തെ തമ്പുരാനെ
ഇരട്ടത്തെ പന്തള്ളലാതിപ്പോള്
ഒന്നര് പെട്ട്യത്തന്നെ വന്നിട്ടുണ്ട്
എന്തൊര് പെട്ട്യന്നറിഞ്ഞൂടാലോ
എന്തൊര് പെട്ട്യന്നറിഞ്ഞൂടാലോ
പോര്ന്നല്ലോമന തമ്പുരായൻ
ഓറുടെ പന്തക്കൽ പോര്ന്നല്ലൊ
പെട്ടിയരികത്തും പോര്ന്നല്ലൊ
പെട്ടിയും തന്നങ്ങിനെ നോക്കുന്നേരം
കരവിലും പാത്തോത്ത് പേര്കാണന്ന്
കങ്കെന്റെ കയ്യൊപ്പും കാണുന്നല്ലൊ
വിളിച്ചുപറഞ്ഞല്ലൊ തമ്പുരായൻ
സാമൂതിരികോയിലോത്ത് കാര്യക്കാരാ
പെട്ടിയെടുപ്പിച്ചും പോരവേണം
നടുമിറ്റംതന്നിലും വെക്കവേണം
താമൂതിരികോയിലോത്തെ കാര്യക്കാറ്
ഇതുപത്തിയൊന്നുള്ള കാര്യക്കാറ്
പെട്ടിയെടുത്തൊണ്ടും പോരുന്നല്ലൊ
നടുമിറ്റംതന്നിലും കൊണ്ടുവെച്ച്
ആട്ന്ന് പോര്ന്ന് തമ്പുരായൻ
മാളികമൊകളിലും പോര്ന്നല്ലൊ
ഓറ്ടെ[2] പെട്ടി തുറന്നോണ്ടിറ്റ്
പനിനീറില് മുക്കിയൊരു മുണ്ടെടുത്ത്
വെത്തവർ ചുണ്ടെടുത്തോണ്ടിറ്റ്
പോര്ന്നല്ലോമന തമ്പിരായൻ
പറയുന്നല്ലോമന തമ്പിരായൻ
സാമൂതിരി കോയിലോത്തെ കാര്യക്കാറെ

---

1 പെട്ട്യേടെ — പെട്ടി ഇവിടെ
2 ഓറ്ടെ — അയാളുടെ

നടുമിറ്റംതന്നിലിരിക്കാനിപ്പോള്
ഏഴയി കളവും വരക്കവേണം
ഏഴയി കളവും വരച്ചോണ്ടിറ്റ്
ഏഴയോളം മുട്ടയും വേണപ്പിള്
ഏഴയ് കളത്തിലും വെക്കവേണം
താമ്പൂരികൊയിലോത്ത കാര്യക്കാറ്
ഏഴയ് കളവും വരക്കുന്നല്ലൊ
ഏഴയോളം മുട്ടയും കൊണ്ടുവന്നു
ഏഴയ്കളത്തിലും വെച്ചോണ്ടല്ലൊ
കണ്ണാലെ കണ്ടുള്ള തമ്പിരായൻ
തമ്പുരാനും തന്നങ്ങിനെ പോര്ന്നല്ലൊ
പെട്ടിയരികത്തും പോരുന്നല്ലൊ
ചിരുതയിര പട്ടല്ലൊ തമ്പുരായൻ
നടുമിറ്റംതന്നിലും വെച്ചോളുന്നു
തമ്പുരാനുംതന്നെയിരിക്കുന്നല്ലൊ
ഒന്നാംകളത്തിലിരിക്കുന്നല്ലൊ
ഒന്നാംകളത്തിലിരുന്നോണ്ടിറ്റ്
നൂറൊന്ന മന്ത്രമുരുക്കഴിച്ചു
പൂരലെടുത്താരടിയടിച്ചു
പൂരലെടുത്ത് അടിച്ചോണ്ടിറ്റ്
പറയുന്നല്ലോമന തമ്പിരായൻ
ഏഴുമലയിലെ ഓലപ്പാമ്പെ
ഇഞ്ഞിന്നിവിടങ്ങിനെ വന്നോണ്ടിറ്റ്
ഇഞ്ഞി വെച്ച തക്കോരടുക്കവേണം
ഏഴുമലയിലെ ഓലപ്പാമ്പ്
പാഞ്ഞുപറന്നോടിപ്പോര്ന്നല്ലൊ
പച്ചോലതന്നെ വലിക്കുമ്പോലെ
പാമ്പു വലിച്ചങ്ങനെ വന്നോണല്ലൊ
നടുമിറ്റംതന്നിലും വന്ന നിന്ന്
താമ്പൂരിക്കൊയിലോത്ത തമ്പുരായൻ
പാമ്പിനെ കണ്ണാലെ കാണുന്നേരം
പൂരല് ജപിച്ചോരടിയടിച്ചു
ഏഴുമലയിലെ ഓലപ്പാമ്പ്
തമ്പുരാൻരികത്തും വന്നോള്ന്ന്
പറയുന്നല്ലോമന തമ്പുരായൻ
ഏഴുമലയിലെ ഓലപ്പാമ്പെ
ഒന്നാംകളത്തിലും കിടന്നോളണം

---

ഏഴി കളവും — ഏഴുകളവും
ഏഴയോളം — ഏഴോളം

ഒട്ടും മടിക്കണ്ട മാലപ്പാമ്പെ
ഒന്നാം കളത്തിലും കിടന്നോണ്ടിററ്
ഞാൻ വെച്ച തക്കാരെടുക്കവേണം
അയ്യോര് വാക്കതിനെ കേക്കുന്നേരം
ഏഴിലമലയിലെ മാലപ്പാമ്പ്
തലയിട്ടടിക്കുന്നപ്പാമ്പാനല്ലൊ
ഉടലിട്ടടിക്കുന്നപ്പാമ്പാനല്ലൊ
പറയുന്നല്ലന്നേരം തമ്പുരായൻ
ഉടലിട്ടടിക്കേണ്ടെന്റാലപ്പാമ്പെ
തലയിട്ടടിക്കേണ്ടെന്റാലപ്പാമ്പെ
ഇനിക്കൊരപായം വരുവല്ലാലൊ
താമൂരി കോയിലോത്തെ തമ്പുരായൻ
പൂരലെടുത്ത് ജപിക്കുന്നല്ലൊ
ഒന്നാംകളത്തിലടിക്കുന്നല്ലൊ
ഏഴിലമലയിലെ മാലപ്പാമ്പ്
ഒന്നാംകളത്തിൽ കടന്നോണല്ലൊ
ഒന്നാംകളത്തിൽ കടന്നോണ്ടിററ്
പറയുന്നല്ലന്നേരം തമ്പിരായൻ
മുട്ട കൊത്തിക്കുടിച്ചോ പാമ്പെ
മുട്ടയും കൊത്തിക്കുടിച്ചോണ്ടിററ്
ഞാൻ വെച്ച തക്കാരം എടുത്തോ നീയ്
ഇഞ്ഞി വെച്ച തക്കാരം എടുത്തോ പാമ്പെ
ഇനിക്കൊരപായം വര് വല്ലാലൊ
ഇനിക്ക് ഞാനാണെ മാലപ്പാമ്പെ
ഏഴിലമലയിലെ മാലപ്പാമ്പ്
ചിന്തയിമുഖത്തല്ലെ നോക്കുന്നത്
ചിന്തയിമുഖത്തതിനെ നോക്ക്യോണ്ടിററ്
കാലടി കൊത്തി വിഷമെടുത്ത്
കയ്യടി കൊത്തി വിഷമെടുത്ത്
മൂറ്ത്തി* കൊത്തി വിഷമെടുത്ത്
അങ്ങിനവിടാട കയറിയുന്നേരം
ഏഴിലമലയിലെ മാലപ്പാമ്പ്
പച്ചോലതന്നെ പൊളുക്കുന്നപോലെ
പാമ്പ് പൊളുന്നാട വീണോണല്ലൊ
താമൂരികോയിലോത്തെ തമ്പിരായൻ
വെള്ളോട്ടുകിണ്ടീല് വെള്ളെടുത്ത്
വെള്ളം ജപിച്ചതിനെ തെറിച്ചോണല്ലൊ
ചിന്തയിമുഖത്തല്ലെറിയുന്നത്

---

* മൂറ്ത്തി = മൂർദ്ധാവ്

തമ്പുരാൻതന്നെ വിളിക്കുന്നല്ലൊ
വെള്ളരെടത്തിലെ കണ്ടിരുതയ്യേ
എന്തൊര് വര്ത്താനെ കണ്ടിരുതയ്യേ
എന്തൊര് വര്ത്താനെ കണ്ടിരുതയ്യേ
ചിരുതയിയുടെതങ്ങിനെ നോക്കുന്നേരം
കണ്ണുമ്പിരികങ്ങനെ*യാട്ടുന്നല്ലൊ
താമൂരികൊയിലൊത്തെ തമ്പിരായൻ
ചൂരല് ജപിച്ചൊരടിയടിച്ച്
കാലിന്റടിക്കടിക്കുന്നല്ലൊ
മൂറ്ത്തിതന്നിലടിക്കുന്നല്ലൊ
ചിരുതയീനത്തന്നെ വിളിക്കുന്നല്ലൊ
വെള്ളരെടത്തിലെ കണ്ടിരുതയ്യേ
വെള്ളംകുടിക്കണൊ കണ്ടിരുതയ്യേ
വിളിച്ചുപറയുന്നു തമ്പുരായൻ
താമൂരികൊയിലൊത്തെ കാര്യക്കാരാ
എളന്നീര് മൂടൊട്ടി കൊണ്ടുവായെ
താമൂരികൊയിലൊത്തെ കാര്യക്കാരൻ
എളന്നീര് മൂടൊട്ടി കൊണ്ടുവന്നല്ലൊ
വെള്ളരെടത്തിൽ ചിരുതയ്യാനെ
കണ്ണുരുന്നല്ലൊ കണ്ടിരുതയി
കണ്ണാലെ കണ്ടല്ലൊ തമ്പിരായൻ
പറയുന്നല്ലുന്നേരം തമ്പിരായൻ
വെള്ളരെടത്തിലെ ചിരുതയി കേക്ക്
വെള്ളം കുടിച്ചൊളൊ കണ്ടിരുതയി
എണീറ്റിരിക്കണെ കണ്ടെനെയിന്ന്
താമൂരികൊയിലൊത്ത് തമ്പിരായൻ
എളന്നീറ്വെള്ളം കൊടുത്തോണ്ടല്ലൊ
എളന്നീറ്വെള്ളം കുടിച്ചോണ്ടാരെ
പറയുന്നല്ലൊയന്ന തമ്പിരായൻ
എണീറ്റിരുന്നനെ കണ്ടിരുതയ്യേ
അങ്ങൊര് വാക്കങ്ങിനെ കേക്കുന്നേരം
എണീറ്റിരുന്നല്ലൊ കണ്ടിരുതയി
കണ്ണാലെ കണ്ടല്ലൊ തമ്പിരായൻ
ഏഴുമലയിലെ മലപ്പാമ്പ്
പാമ്പിന്റരികത്തും പോരുന്നല്ലൊ
ചൂരല് ജപിച്ചങ്ങടിച്ചോണ്ടല്ലൊ
പാമ്പിനെ ജീവിട്ടെടുത്തോണ്ടല്ലൊ
പാമ്പിനെ ജീവിട്ടെടുത്തോണ്ടാരെ

* കണ്ണുമ്പിരികങ്ങിനെ = കണ്ണിന്റെ പുരികം അങ്ങനെ

പാമ്പിന് മുട്ട കൊടുക്കുന്നല്ലൊ
പാമ്പിന് പാലും കൊടുക്കുന്നല്ലൊ
പാമ്പോടുംതന്നെ പറയുന്നല്ലൊ
ഇഞ്ഞി മലയില് പോട് പാമ്പേ
അയ്യൊര്വാക്കതിനെ കേക്കുന്നേരം
പാമ്പ് തലയാട്ടി പോരുന്നല്ലൊ
ഏഴിലമലയില് പോരുന്നല്ലൊ
പാമ്പിതും തന്ന്യങ്ങനെ പോരുന്നൊളെങ്കെ
തമ്പുരാൻ വേഷം മറിഞ്ഞുപോയി
തമ്പുരാൻ കുളിയും കയിഞ്ഞൊളെങ്കെ
താമൂരികൊയിലോത്തെ കാര്യക്കാരൻ
കട്ടാത്തില് വെള്ളട* കൊണ്ടുവരണം
നടുമുറ്റം തന്നിലും വെക്കവേണം
ചിരുതയി കുളിയും കയിയവേണം
അങ്ങിനെ പറഞ്ഞല്ലൊ തമ്പിരായൻ
താമൂരികൊയിലോത്ത് കാര്യക്കാറ്
കട്ടാത്തില് വെള്ളം നിറച്ചോണല്ലൊ
സാമൂതിരികൊയിലോത്ത് തമ്പുരാട്ടി
ചോദിക്കുന്നോമന തമ്പുരാട്ടി
വെള്ളട തെക്കതിലെ കണ്ണിതയി
നിന്റെ കുളിയും കയിയല്ലെടോ
നിന്റെ കുളിയും കയിഞ്ഞോണ്ടിറ്റ്
പടിഞ്ഞാറകത്തങ്ങനെ പോരവേണം
അയ്യൊര് വാക്കതിനെ കേക്കുന്നേരം
ചിരുതയി കുളിയും കയിച്ചോണല്ലൊ
പടിഞ്ഞാറകത്തങ്ങനെ കൂട്ടുന്നല്ലൊ
താമൂരികൊയിലോത്ത് തമ്പുരാട്ടി
പാലാലെ പാക്കഞ്ഞി വെച്ചിട്ടത്
ചിരുതയിക്കുംതന്നെ കൊടുക്കുന്നല്ലൊ
അങ്ങിനെവിടാട കയിഞ്ഞോളാരെ
ചോദിക്കുന്നോമന തമ്പുരാട്ടി
താമൂരികൊയിലോത്ത് കണ്ണുണ്ണിയെ
വെള്ളട തെക്കതിലെ കണ്ണിതയിക്ക്
പുളികുടിതന്നെ കയിക്കണ്ടേടോ
അന്നേരം പറഞ്ഞല്ലൊ തമ്പുരായൻ
അതിനെന്ത് വേണ്ടെന്റെ പെറ്റോരമ്മേ
വേണ്ടുന്ന ആളോട് പറയവേണം.

* വെള്ളട—വെള്ളം+ഇവിടെ

അയ്യാറ് വാക്കങ്ങനെ കേട്ടോണ്ടാരെ
താമൂരി കൊയിലോത്ത് തമ്പുരാട്ടി
ആയിരതിരി കത്തിച്ചേറിച്ചല്ലൊ
വേണ്ടുന്നോരുക്കെല്ലൊരുക്ക്യോണ്ടല്ലൊ.
എല്ലാവരോടും പറഞ്ഞോണ്ടല്ലൊ
നല്ല ദിവസാട[1] കണ്ടോണ്ടല്ലൊ
ചോദിച്ചല്ലൊരന പെററോരമ്മ
വെള്ള്രെടത്ത് ലെ കഞ്ഞിരുതയി
ഇനിക്കെണ്ടിററട[2] പറയാനണ്ട്
പകരം പറഞ്ഞല്ലൊ കഞ്ഞിരുതയി
എനിക്കെണ്ടിററട്യം പറയാനില്ല
അങ്ങിനവിടാട കയിഞ്ഞോണ്ടാരെ
താമൂരികൊയിലോത്ത് തമ്പുരാട്ടി
ചോദിച്ചല്ലൊരന തമ്പുരാട്ടി
താമൂരികൊയിലോത്ത് കഞ്ഞുണ്ണിയെ
വെള്ള്രെടത്തിലെ ചിരുതയിക്ക്
പത്തായ മാസം തികഞ്ഞവക്ക്
ഈററിന് വേണ്ടുന്നോരുക്കെല്ലാം
ഈട[3] ഒരുക്കണെ കഞ്ഞുണ്ണിയെ
ഓക്കിന്ന് ആര്ണ്ട് കഞ്ഞുണ്ണിയെ
അന്നേരം പറഞ്ഞല്ലൊ തമ്പിരായൻ
താമൂരികൊയിലോത്ത് പെററോരമ്മ
അതിനെന്ത് വേണ്ടെൻറ പെററോരമ്മേ
അന്നേരം പറഞ്ഞല്ലൊ പെററോരമ്മ
ഈററ്പുര വേറെ കെട്ടവേണം
ഈററെടുക്കാൻ നാലാളെ വെക്കവേണം
വേണ്ടുന്നോരുക്കെല്ലാം വേണെൻറാടോ
അന്നേരം പറഞ്ഞല്ലൊ തമ്പിരായൻ
താമൂരികൊയിലോത്ത് പെററോരമ്മേ
വേണ്ടുന്നതെല്ലാമൊരുക്കിക്കോട്ടെ
വേണ്ടുന്ന ആളെയും ഒരുക്കിക്കോട്ടെ
ഒക്കെയും അമ്മ ഒരുക്കിക്കോട്ടെ
താമൂരികൊയിലോത്ത് പെററോരമ്മ
വേണ്ടുന്നോരുക്കെല്ലൊരുക്ക്യോണ്ടല്ലൊ
അങ്ങിനവിടാടെ കയിഞ്ഞോണ്ടാരെ
വെള്ള്രെടത്തിലെ ചിരുതയിക്ക്
പ്രസവവേദനതന്യങ്ങിനെ കിട്ട്യോണ്ടല്ലൊ

1 നല്ലദിവസാട — നല്ല ദിവസം അവിടെ
2 ഇനിക്കെണ്ടിററട — നിനക്കുവേണ്ടിയിട്ട് എവിടെ
3 ഈട — ഇവിടെ

കണ്ണാലെ കണ്ടുള്ള പെറ്റോരമ്മ
വിളിച്ചുപറയുന്ന പെറ്റോരമ്മ
താമൂരികൊയിലോത്ത് കാര്യക്കാരാ
ഊരില് നടക്കം പരത്തിയോട്
ഇവിടെ വരുവാൻ പറയവേണം
പോര്ന്നല്ലോയന്ന കാര്യക്കാറ്
പരത്തിന്റെ വീട്ടിലും വന്നോണ്ടിറ്റ്
പറയുന്നല്ലോയന്ന കാര്യക്കാറ്
ഊരില് നടക്കം പരത്തിച്ചീരു
സാമൂതിരികൊയിലോത്ത് ചെല്ലുവായൻ
തമ്പുരാട്ടിത്തന്നെയും കല്പിച്ചിക്ക്
അയ്യോര് വാക്കതിനെ കേക്കന്നേരം
ഊരില് നടക്കം പരത്തിച്ചീരു
താമൂരികൊയിലോത്തും വന്നോളുന്നു.
പിരുതശ്ശൂരിക്കത്തും പോരുന്നല്ലോ
പിരുതശ്ശിയോടല്ലെ പറയുന്നത്
താമൂരികൊയിലോത്തെ കുഞ്ഞനെ കേക്ക്
ഇരുന്നിറ്റ് നൊമ്പലം കയിക്കുമല്ലോ
നടന്നിറ്റ് നൊമ്പലം കയിക്കവേണം
വെള്ളൂരെടത്തിലെ കുഞ്ഞതിരുതയി
നടന്നിറ്റ് നൊമ്പലം കയിക്കുന്നോള്
നൊന്തുവിളിച്ചോളൊരാണു പെറ്റ്
കുഞ്ഞനൊരാറ് മാസമായാരെ
വെള്ളൂരെടത്തിലെ കുഞ്ഞതിരുതയി
ആരാംകേകനെ മടിയില് വെച്ച്
കുഞ്ഞനെ മണിക്കുന്ന് കുഞ്ഞതിരുതയി
എന്താകപ്പാനാണെന്റെ കുഞ്ഞിക്കളാ
അമിശം കറഞ്ഞോനെ കുഞ്ഞിക്കളാ
രോഗ്യം കറഞ്ഞോനെ കുഞ്ഞിക്കളാ
ഇഞ്ഞിന്റെ ചാത്തോത്താണ്ടാന്നെങ്കില്
കാവിലും ചാത്തോത്ത് കുഞ്ഞിക്കമ്പ
അക്കുന്നിന്നിക്കിറ്റി പോരേണല്ലോ
താമൂരികൊയിലോത്ത് തമ്പുരായൻ
ചോടാലെ കേട്ടല്ലോ തമ്പുരായൻ
ചോദിച്ചുള്ളന്നേരം തമ്പുരായൻ
മരിച്ചിറ്റ് വന്നോളെ കുഞ്ഞനെ കേക്ക്
കുഞ്ഞനെ മണിച്ചിന്നത് കേറപ്പിച്ചത്
സംഗതിപോലെ പറയവേണം
വെള്ളൂരെടത്തിലെ കുഞ്ഞതിരുതയി
വർത്താനംപോലെ പറയുന്നുണ്ട്

ഓക്ക് മാണ്ടും പൊന്നു് ചമഞ്ഞൊരുങ്ങുന്നു്
ഓക്ക്മാണ്ടും നായന്മാര കൂട്ടന്നോള്
ഓക്ക് വേണ്ടുന്നോർത്ത്യൂള കൂട്ടന്നോള്
ഓളെ കനകത്ത് പോരുന്നോള്
അന്നടത്തോല് നടന്നാട്ടിറ്റ്
കോട്ടനടേമ്മലെ പോര്ന്നോള്
കോട്ടക്കൽ കുഞ്ഞാലിമരക്കാറന്
പോരിക്കുന്നോമന മരക്കാറന്
കോട്ടക്കല്ലുള്ളോനെ ചീനെനാലല്ല്യ
കോട്ടനടേമ്മലെ പോന്ന്യാലോര്?
ഇരുപത്തിരണ്ടിന്റെ കൂട്ടത്തില്
തീപ്പാലല്ല്യോ പൊൻചാലല്ല്യോ കത്ത്ന്നത്
അതിപ്പുളാരാനെ ചീനെനാലല്ല്യ
പകരം പറയുന്ന ചീനെനാലി
പിറക്കൈമെയ്യിലൊത്ത് തമ്പുരാന്റെ
കെട്ടിലമ്മ പോന്ന വരവാണെല്ലോ
പറയുന്നുണ്ടന്നേരം മരക്കാറന്
പൊന്ന തട്ടത്തനെ ചീനെനാലല്ല്യ
കോട്ടക്ക്തന്നെ കയറാൻ പറ
എളുന്നീർ കടിച്ചിറ്റും പോവാമ്പറ
വെറ്റില മുറുക്കീറ്റും പോവാൻ പറ
കോട്ടക്കല്ലുള്ളോത്ത ചീനെനാലി
കോട്ടനടയിമ്മൽ ചെല്ലുന്നല്ലൊ
പിറക്കൈമെയ്യിലൊത്ത നായന്മാറ്
പോരിക്കുന്നോമന നായന്മാറ്
എന്തായി വന്നത ചീനെനാലല്ല്യ
പകരം പറഞ്ഞല്ലോ ചീനെനാലി
കോട്ടക്കൽ കുഞ്ഞാലി മരക്കാറന്
മരക്കാറ് പറഞ്ഞിറ്റ് വന്നിത് ഞാനെ
കോട്ടക്ക് കയറീറ്റും പോകുവാനെ
എളുന്നീർ കടിച്ചിറ്റും പോകുവാനെ
അത്തരം വാക്കത് കേക്കന്നേരം
ആട്ട് കൊട്ടക്ക്ന്ന് കുഞ്ഞ്യുകിച്ചി
ഓലക്കനകത്ത് പോരുന്നല്ലോ
കോട്ടക്കൽ കുഞ്ഞാലി മരക്കാറന്
വള്ളൂര് നടമേലും പോര്ന്നല്ലോ
വള്ളൂര് നടമേലും പോന്നിറ്റന്
വള്ളൂര് നടമേലെ പൊലക്കൊറുമ്പൻ
ഓന് വിളിക്കുന്ന മരക്കാറല്ലോ
പറയുന്നുണ്ടന്നേരം മരക്കാറന്

വള്ളൂര് നടമേലെ പൊലക്കൊറുമ്പാ[1]
ഇരുപത്തിരണ്ട് ചെറുമമ്മാറ്
ഇങ്ങള് കനകത്ത് പോയിററാന്
പിറക്കെകൊയിലൊത്ത കെട്ടിലമ്മേന
പഴ്ക്കടക്ക കൊണ്ടങ്ങെറിഞ്ഞിററാന്
ഇങ്ങളിന്നറിഞ്ഞിററ് വന്നോണ്ടാല്
ഇരുപത്തിയൊന്നുള്ളോരു കോവയാന്
ഇനിക്ക് തരുന്നുണ്ട് ഞാ പൊലക്കൊറുമ്പാ
പോരുന്നല്ലോമന പെലപ്പിള്ളര്
ഇരുപത്തിരണ്ടുള്ള പൊലപ്പിള്ളര്
കനകത്തുമ്മീത്തല് കടിഞ്ഞാററില്
പൊലയറ് വന്നും പതിയൊറച്ച്
മൂന്ന് ദിവസം പതിയിട്ടിററും
കേളപ്പനവിടന്നും പോയിററില്ല
പറയുന്നല്ലോമന കഞ്ഞേത്യളപ്പൻ
കനകത്ത് പെണ്ണളെ നേർപെങ്ങളെ
നൂറൊന്ന് പൊന്ന് വെച്ച പരിഷയുണ്ട്
ഇന്നപ്പരിഷേല് ഞാ ചെല്ലാഞ്ഞാല്
നാളത്തേല് നേരം പൊലന്നോണ്ടാല്
ഒരു പൊന്ന് ഞാൻ പെഴ[2] നടത്തവേണം
ഞാനപ്പരിഷക്ക് പോന്നാനല്ലോ
കെട്ട്പാള കത്ത്ന്ന് കഞ്ഞേത്യളപ്പൻ
ഓവുകപ്പാളെല്ലേ വെക്ക്ന്നത്
പറയുന്നണ്ടോമന കഞ്ഞേത്യളപ്പൻ
കങ്കമ്മേനിങ്ങ് വിളിച്ചോണ്ടിററ്
കനകത്ത് കങ്കമ്മേ നേർപെങ്ങളെ
ജാതകാലുണ്ടല്ലോ കങ്കച്ചിക്ക
അപരാധം പൂക്കാനും യോഗമുണ്ട്
അപരാതപ്പോകപാനും യോഗമുണ്ട്
ഓളിന്നപരാധം പൂക്കേങ്കില്
നിന്നെടെ മുമ്പില് മരിക്കും ഞായെ
ഓവുകല് വെള്ളം നെറച്ചിററുണ്ട്
ഓവ്കല് കെട്ടാള വെച്ചിററുണ്ട്
സന്ധ്യവെളക്കത്ത് വെച്ചോണ്ടാല്
കനകത്ത് കങ്കമ്മേ നേർപെങ്ങളെ
പടിവാതില് പിന്നടച്ചോണ്ടാല്
പടിവാതില് പിന്നെ തൊറന്നേക്കരെ

---

1 പോല കൊറുമ്പാ — പുലയൻ കൊറുമ്പാ
2 പെഴ — പിഴ

ഞാവന്നിറന്ന വിളിച്ചല്ലാതെ
വാതില് തൊറക്കരെ കുഞ്ഞ്യങ്കമ്മേ
സന്ധ്യവെളക്കല്ലെ വെപ്പിക്ക്ന്ന്
വെളക്ക് എട്ടതല്ലൊ കുഞ്ഞ്യങ്കമ്മ
വാതിലടപ്പിച്ചു കുഞ്ഞേളപ്പൻ
വള്ളുവ്നാടമേലെ ചെറുമമ്മാറ്
ഇരുപത്തിരണ്ട് ചെറുമമ്മാറ്
കേളപ്പൻ പോന്നത് നോക്കിയിറ്റ്
അങ്ങനെയിരിക്ക്ന്ന ചെറുമമ്മാറ്
കേളപ്പൻ പോയി പൊറം കയിഞ്ഞാരാ
ഇരുപത്തിരണ്ട് ചെറുമമ്മാറ്
എല്ലപ്പൊറക്കല്ലേട്ടക്കേനെ ചെറുമമ്മാറ്
പിള്ളപ്പൊടികൊണ്ട പാറ്ന്നല്ലൊ
കനകത്ത് മീത്തല് കരിങ്കാട്ടില്
ഒലിപ്പം വന്ന് പതിയൊറച്ച്
പതിനാലര നാഴിക രാപാവുമേ
പിന്നെ പൊരവളഞ്ഞ് നിക്കന്നോല്
കനകത്ത് കുങ്കച്ചി കണ്ണനോന്
എരിപൊരിസ്സഞ്ചാരം കങ്കിച്ചിക്ക്
പറയുന്നല്ലോമന കുഞ്ഞ്യങ്കിച്ചി
കനകത്ത് കങ്കമ്മ നേരെട്ടത്തി—
വാതില് തൊറന്നുടെ നേരേട്ടത്ത്യേ
ഇപ്പം മരിക്കും ഞാൻ നേരേട്ടത്ത്യേ
അപ്രം പൊറരോഗം പോണെന്നകെ
പൊത്തിപ്പിടിക്ക്ന്ന് കുഞ്ഞ്യങ്കമ്മ
പറയുന്നല്ലന്നേരം കുഞ്ഞ്യങ്കമ്മ
അനങ്ങല്ലനങ്ങല്ല നേരനിയത്ത്യേ
കനകത്ത് കേളപ്പൻ നേരാങ്ങള
എള്ളനിവിട്ന്ന് പോന്നേരത്ത്
ഓവ്കു കെട്ടാള വെച്ചിറ്റുണ്ട്
ഓവ്കല് വെള്ളം നിറച്ചിറ്റുണ്ട്
ഓവ്കപ്പൊറ്റ്വാള്ള് കുഞ്ഞ്യങ്കിച്ചി
ഞാളുടപ്പൊറ്ന്ന കുഞ്ഞ്യങ്കിച്ചി
പകരം പറയുന്ന കുഞ്ഞ്യങ്കിച്ചി
ഇത്ര കട്ടപ്പൊണോ എട്ടത്ത്യക്ക്—
കങ്കമ്മ ഓവ്കു പോറ്ന്നല്ലൊ
കെട്ടാള എട്ടതല്ലോ കൊണ്ടുവര്ന്ന്
പറയുന്നല്ലന്നേരം കുഞ്ഞ്യങ്കമ്മ
ഉടെ ഇര്ന്നോതി കുഞ്ഞ്യങ്കിച്ചി
ഞാനോ വെട്ടപ്പാക്യട്ടത്തോളല്ലോ

പറയുന്നല്ലോമന കഞ്ഞ്യുകിച്ചി[1]
ഇഞ്ഞിന്നി വാതില് തൊറന്നില്ലെങ്കി
ഇപ്പം മരിക്കം ഞാൻ നേരേട്ടത്ത്യ
പറയുന്നല്ലോമന കഞ്ഞ്യുങ്കമ്മ
ഉശുർറവുലെ കഞ്ഞനിയത്ത്യ
കനകത്ത് കങ്കിച്ച്യ്യ നേരനിയത്ത്യ
കനകത്ത് കേളപ്പൻ നേരാങ്ങള
നമ്മളെ മുമ്പില് മരിപ്പല്ലേള്ള
പകരം പറയുന്ന കഞ്ഞ്യുകിച്ചി
ഏട്ടനറിയണ്ട നേരേട്ടത്ത്യ
വേഗം പോയ് വേഗത്ത് പോരാമ്മക്ക്
കങ്കമ്മേന പൊതിപ്പിടിക്കണല്ലോ
പൊതിപ്പിടിച്ചിറുള്ളെയ്യം വിളി
കങ്കിച്ചീന പൊതിപ്പിടിക്കേയും
കഞ്ഞന കുട്ട്യല്ലേ കൊണ്ടുപോന്ന്
കങ്കിച്ചീന പൊതിപ്പിടിച്ചോണ്ടിറ്റ്
വടക്കപുറം[2] കപ്പേല് പോരുന്നല്ലോ
പടിഞ്ഞായത്തെരുത്തിലാനപ്പള്ള്
കങ്കിച്ചീനാടാണ്ട് ഇര്ത്ത്ന്നല്ലോ
കങ്കമ്മ തെറ്റ്യട നിന്നിക്കല്ലോ
കങ്കിച്ചീ ആടാണ്ടിങ്ങ്യേട്ടമ്മ
പഴ്ക്കടക്ക കൊണ്ടല്ലേറിത്തൂട്ന്ന്
പറയുന്നല്ലോമന കഞ്ഞ്യുകിച്ചി
കനകത്ത കങ്കമ്മേ നേരേട്ടത്ത്യ
അടക്കകൊണ്ടാരേരന്നെറിത്തൂട്ടല്ലോ
കനകത്ത് കങ്കമ്മ നേരേട്ടത്തി
കഞ്ഞന കുട്ടീറ്റ് പറയുന്നല്ലോ
വാതില് തച്ചുതടക്കന്നോരം
വിളിച്ച്പറഞ്ഞ് പെറുമ്മമാറ്
കനകത്ത് കങ്കമ്മേ നേരേട്ടത്ത്യ
ഞാളെ കങ്കിച്ചീനങ്ങനെ കൊണ്ടോവുല്ലേ
ഏഴുവട്ടത്തും വന്ന് വീണപോയല്ലോ
കങ്കമ്മ വന്നിറ്റും വീണുപോയി
മാലയെട്ടുവട്ടം കുട്ടിക്കൊണ്ട്
നേരം പൊലന്ന് വരുന്നേരത്ത്
കേളപ്പനങ്ങ്ന്ന് വര്ന്ന്ണല്ലോ
ഇരുപത്തിരണ്ട് പെറുമ്മമാറ്

---

1 കഞ്ഞ്യുകിച്ചീ നീ ഇവ്ടെ ഇരുന്നോളൂ
2 വടക്കപുറം = വടക്കേഭാഗം

കനകത്ത് മീത്തല് കരിഞ്ഞാററ്ന്ന്
വിളിച്ചുപറഞ്ഞ് ചെറുമമ്മാറ്
ഇന്നലെ വന്നിക്കട് ഞാളളിയം
വെററിലപ്പൂട്ടിന്ന് ഞാളളിയ
ആ വാക്ക് കേട്ടുള്ള കുഞ്ഞേളപ്പൻ
നിന്നനിലയിന്നും വീണ്പോയല്ലോ
വിളിക്കും പറയും ചെറുമമ്മാറ്
ഇന്നലെ വന്നിക്കെ ഞാളളിയാ
ഇഞ്ഞിക്കനെകുളുടില്ലാഞ്ഞിററ്
വെററിലപ്പൂട്ടിന്ന ഞാളളിയ
കനകത്ത് കേളപ്പൻ കുഞ്ഞ്യേളപ്പൻ
ഓരമ്മ നല്ല കതവന്നോരെ
പാഞ്ഞിങ്ങെണിയിറെ കുഞ്ഞ്യേളപ്പൻ
താനിട്ടുളംകൊടിയെ പാഞ്ഞുകേറ്യ
താനിട്ടുളംകൈ തേടെ പാഞ്ഞുകേറി
ഇരുപത്തിരണ്ടോളം വെററിലയാന്
കനകത്ത് മീത്തല് കരിഞ്ഞാററില്
കരിഞ്ഞാററിളുട്യല്ലെ പോരുന്നത്
പുതയത്തൊരുമിയും കൈക്കലാക്കി
ഇരുപത്തിരണ്ടോളം വെററിലയാന്
ഇരുപത്തിരണ്ടെടുത്ത് വെക്ക്ന്നല്ലോ
ഉറുമി വഴ്പ്പുറം* പിടിക്ക്ന്നല്ലോ
പറയുന്നല്ലോമന കുഞ്ഞ്യേളപ്പൻ
ഞനെലക്ക് കനിഞ്ഞിങ്ങളെടുത്തില്ലെങ്കി
നിങ്ങളെ കഴ്ത്ത് ഞാ കൊത്ത്യേടുക്കും
ഇരുപത്തിരണ്ടു ചെറുമമ്മാറ്
ഞനെലക്ക് കനിഞ്ഞെടുക്കുന്നേരം
കനകത്ത് കേളപ്പൻ കുഞ്ഞ്യേളപ്പൻ
ഉറുമി തിരിച്ചേറടിക്കൊടുത്തു
ഇരുപത്തിരണ്ടു ചെറുമമ്മാറ്
നാല്പത്ത്രണ്ട് വീണുംപോയി
ഞെത്തനൊത്തങ്ങനെ പാഞ്ഞോള്ന്ന്
നെലയിന്നോരത്തും മറിഞ്ഞ്യേളപ്പൻ
ഉറുമികൊണ്ടല്ലേയെറിഞ്ഞുട്ന്ന്
ഓനോട കല്ലായി പോയോണല്ലോ
കേളപ്പൻ മടങ്ങ്യല്ലേ പോര്ന്നത്
കമ്പ്ട്ട് വീണല്ലോ കുഞ്ഞ്യേളപ്പൻ
പുറിയ ജനമാട കൂടീറുണ്ട്

---

* വഴ്പ്പുറം — പിന്നിൽ

കല്ല്യേരിക്കെക്കരപ്പുതിലെ
പറമ്പ്കരുക്കാട്ടില്ലത്ത്ന്നാനെ
ചെറക്കക്കൊയിലോത്ത് ആള് പോയി
പല്ലക്കിമേൽ വള്ളിത്തണ്ടുമേല്
തമ്പുരാൻ മേലേറി വന്നിറ്റുണ്ട്
കേളിച്ചീന കണ്ടിറ്റും കാണാവൃത്തം
തൃക്കണ്ണേത്തിരം കലങ്ങിപ്പോയി
തിരുമുഖം വാടീന്ന് തമ്പുരാന്
പറയുന്നുണ്ടന്നേരം തമ്പുരായൻ
കനകത്ത് കേളിച്ചി കണ്ണനെ കേക്ക്
ഉള്ളതില്ലിഞ്ഞാല്ലോന്ന് ചൊല്ല്യേക്കണം
ഉമ്മളെ* കൊയിലോത്ത് പോരേവേണ്ടതിനെ
പല്ലക്ക്യകത്ത് കയറുണ്ടാനെ
പകരം പറഞ്ഞല്ലോ കണ്ണ്യകേളിച്ചി
ചിറക്കക്കൊയിലോത്തന്റെ ബന്ധ്വാ
ഉയിരുള്ള ചോറ് ഞാനുണ്ടതെങ്കി
ഉയിരോംകെട്ട് ഞാനിരിക്കയില്ല
ചിറക്കക്കൊയിലോത്തന്റെ ബന്ധ്വാ
പറമ്പ്കരുക്കാട്ട് കണ്ണ്യമ്മോമൻ
ഓമന കല്ല്യേരി കണ്ണ്യമ്മോമൻ
കൊതിച്ചോന്നിന്നൊന്ന് കൊടുക്കരുതേ
വിധിച്ചോന്നിന്നൊന്ന് കൊടുത്തേക്കണേ
ചോദിച്ചുല്ലന്നേരം തമ്പുരായൻ
ആക്ക് കൊടുക്കണം കണ്ണ്യകേളിച്ച്യേ
പകരം പറഞ്ഞല്ലോ കണ്ണ്യകേളിച്ചി
കല്ല്യാമക്കല്ല്യേരി കടിയാൻ മമ്മി
എന്റെ കടിയനാം മമ്മിയോട്
ഓനോടക്കപ്പ്രായം വാങ്ങും ഞാനെ
കോടക്കക്കത്താലി മരക്കാറക്ക്
പൊന്ന്കൊണ്ട് പൊൻകുപ്പായമുണ്ടാവേന്ന്
പൊന്നുകൊണ്ട് പൊൻതട്ടമുണ്ടാവേന്ന്
കല്ല്യാമക്കല്ല്യേരി മമ്മീന്ന്യാന്
ഉരു വരുത്തണം കണ്ണ്യമ്മോമൻ
കല്ല്യാമക്കല്ല്യേരി മമ്മീന്ന്യാന്
ഓനയിവിട വരുത്താവേണം
കല്ല്യാമക്കല്ല്യേരി മമ്മിയാന്
ആചാരവും പണ്ടടക്കത്തോടെ
ദൂരേയകലത്ത് നിക്ക്ന്നോയെ

* ഉമ്മളെ = നമ്മുടെ

കപ്പായം വാങ്ങ്ന്ന് ഞാനമ്മോമ
കല്ല്യാണക്കല്ലേരി മാണിയോട്
കപ്പായം വാങ്ങ്യല്ലോ കുഞ്ഞ്യൂകിച്ചി
പിന്നെയും പറഞ്ഞല്ലോ കുഞ്ഞ്യൂകിച്ചി
ഓമന കല്ലേരി കറുപ്പേ പോളി
കപ്പായം പൂക്ന്ന് ഞാനേ പോള്യേ
പറമ്പിൽക്കുറുക്കാട്ടല്ലങ്ങ്ണോള്യേ
കപ്പായം പൂക്ന്ന് ഞാനേ പോള്യേ
പറയുന്നല്ലോമന കുഞ്ഞ്യൂകിച്ചി
ഇന്നലെയിന്നേരമാവുന്നേരം
കല്ല്യാണക്കല്ലേരി കുഞ്ഞിമാണി
എന്റെയടിയാൻ കുടിയാൻ മാണി
ഇന്നിപ്പോളിന്നേരമാവുന്നേരം
എന്നുടെ മാപ്പിള മയ്യ്യാനല്ലോ
കുകിച്ചിപ്പടികീഞ്ഞ് പോന്നോരതേ
വൈരം മിണ്ട്ങ്ങ്ണോ[1] കുഞ്ഞ്യൂളപ്പെ
കേളപ്പനാടമരിച്ചും പോയെ!

# രാമത്തെളമേലെ കുഞ്ഞിച്ചാപ്പൻ

രാമത്തെളമേലെയ്യല്ലങ്ങ്നാനെ
പറയ്ന്ന്ണോമനല്ലങ്ങ്നല്ലേ
പുത്തൂരൊന്നുമൊന്നത്ത കാര്യക്കാരാ
ഇഞ്ചപ്പുറവത്ത് പോയിറെറടോ
ചരവത്ത് ശങ്കരനാശാര്യോട്
രാമത്തിപ്പീടവത്തവാൻ പറ
ഞ്ഞത് കേട്ട് പോര്ണോ കാര്യക്കാരെ
ഓനപ്പുറവത്ത്[3] ചെല്ല്ന്നേരം
ചരവത്ത് ശങ്കരനാശാര്യനേ
കുഞ്ഞികുടിക്ക്ന്നല്ലാശാര്യല്ലേ
പറയ്ന്ന്ണോമനല്ലാശാര്യാനേ

1 മിണ്ട്ങ്ങ്ണോ — വിടുമോ
2 വില്ല്യാപ്പള്ളിയിലുള്ള ഒരു നായർത്തറവാടാണ് കുളങ്ങരാട്ട്. ഇവർ പണ്ട് മേൽവാഴ്ചക്കാരായിരുന്നു. തറവാട്ടിൽ കാരണവന്മാർക്ക് ശ്രീപ്പിൽസ്ഥാനി എന്നും അദ്ദേഹത്തിന്റെ അനുജന് എളമ എന്നുമായിരുന്നു സ്ഥാനപ്പേർ. വില്ല്യാപ്പള്ളിക്ക് തൊട്ടുള്ള വടക്കേ ഭാഗമായ പൊന്മേരിയിലാണ് കുളങ്ങരാട്ട് എന്ന വീട്.
3 ഓനപ്പുറവത്ത് — അവൻ ആ ചരവത്ത് (ചരവത്ത് — ഒരു വീട്ടുപേർ.)

വന്ന എന്റെരാമനക്കുറുപ്പാളോരല്ല്യേ
കഞ്ഞീന്റെ മുമ്പ്ന്നൊരാചാരല്ലേ
കഞ്ഞീം കടിച്ചവൻ പോര്ന്നല്ലോ
വായും കയിയും സുകം[1] വരുത്തി
മുക്കാലി പീടെടുക്കന്നോനെ
വെത്തില പെട്ടീയെടുക്കന്നല്ലോ
പുത്തൂരൊതയോത്ത് കാര്യക്കാരെ
ചോദിക്ക്ന്നോമനയ്യാശാര്യല്ലേ
പുത്തൂരൊതയത്ത് കുറുപ്പാളോ[2]ല്ല്യേ
എന്തിച്ചുരവത്ത് പോന്നുതൂതെ
പകരം പറഞ്ഞല്ലോ കാര്യക്കാരെ
ചന്തവത്ത് ശങ്കരനാശാരിയെ
രാമത്ത് എളമയിലങ്ങ്ന്നാനെ
എന്നാപ്പറഞ്ഞിററയച്ചിക്കല്ലോ
ഇഞ്ഞിന്നരാമത്ത് ചെല്ലുവായെ
അത്തുരം വാക്കവെ[3] കേക്ക്ന്നേരം
മാടം തൊറന്നും മഴുവെടുത്ത്
കൂടം തൊറന്നിററുളിയെടുത്ത്
ഓന്റൊടി[4] കീഞ്ഞും പൊറപ്പെട്ടന്ന്
ഓലിന്ന്[5] രാമത്ത് പോര്ന്നല്ലോ
ചന്തവത്ത് ശങ്കരനാശാര്യാനെ
ആര്യപ്പടിക്ക് താഴ നിക്ക്ന്നോനെ
രാമത്തിളമല്ല്യുള്ളങ്ങ്ന്നാനെ
പടിക്കനെലായി കളിക്ക്ന്നല്ലോ.[6]
ചന്തവത്ത് ശങ്കരനാശാര്യാനെ
ബായിക്കയിപൊത്തി[7] ചോയിക്ക്ന്ന്
രാമത്തിളമലെ തമ്പുരാനെ
എന്തിനടിയനെ ചെല്ല്യുതൂതെ
പകരം പറഞ്ഞല്ല്യുള്ളങ്ങ്ന്നാനെ
ചന്തവത്ത് ശങ്കരനാശാരിയെ
പിന്നൊന്നുമല്ല ഞാൻ ചെല്ല്യുതൂതെ

1 സുകം = സുഖം
2 കുറുപ്പാറ് = കുറുപ്പന്മാരെ താണജാതിക്കാർ സംബോധന ചെയ്യുമ്പോൾ പ്രയോഗിക്കുന്ന പദം
3 വാക്കവെ = വാക്ക് + അവൻ
4 ഓന്റൊടി = അവന്റെകൂടെ
5 ഓലിന്ന് = അവർ + ഇന്ന്
6 എലായിക്കളിക്ക്ന്നല്ലോ = ഉലാത്തിക്കളിക്കുന്ന
7 ബായിക്കയിപൊത്തി = കൈപ്പുറംകൊണ്ട് വായ മറച്ച്

പറമ്പിക്കെട്ടകൊട്ടതെന്റെ ഏട്ടെ1
ഏട്ടെ രണ്ടമ്പലപ്പണിയെടുപ്പിച്ച്
കനകം കൊതിയെനക്കണ്ട്യങ്കരാ2
ഒന്നെയൊരമ്പലപ്പണിയാനല്ലോ
ഞാൻ നിന്നിറങ്ങിന്ന്യെടുപ്പിക്കപോന്നെ
രാമത്ത് മീത്തല് വടക്കയില്
പുളിയങ്കോട്ടെന്ന പറമ്പത്താനെ
അമ്പലത്തിന് കററിതറിക്കപോനാനെ
പന്തവത്ത് ശങ്കരനാശാര്യാനെ
രാമത്ത് മീത്തല് വടക്കയില്
പുളിയങ്കോട്ടെന്ന പറമ്പത്താനെ
രാമത്തെളമേലെയ്യുള്ളത്ന്നാനെ
ഏററിയ്യൊരാള് അല്ല്യത്ന്നാനെ
വെളക്കം3 ഏററ്പ്പിച്ച് പോരന്നല്ലോ
തോക്കം ഏററ്പ്പിച്ച് പോരുന്നല്ലോ
അരിയും നറപ്പിച്ചെട്ടക്കണ്ടാണെ
രാമത്ത് മീത്തല് വടക്കയില്
പുളിയങ്കോട്ടെന്ന പറമ്പത്താനെ
പന്തവത്ത് ശങ്കരനാശാര്യാന്ന്
പറമ്പ് നടന്നെല്ലാം കാണ്ന്നല്ലോ
പറമ്പ് നടന്നാക്കെ കണ്ടോണ്ടാരെ4
അമ്പലത്തിനം തലം5 കണ്ടൊറച്ച്
പറയുന്നുണ്ടോമനസ്സാശാര്യാനെ
പുത്തൂരൊത്തയോത്ത് കുറ്പ്പാളോള്യ
അരിയും നെറച്ചു6 വെക്കാവേണം
വെളക്കം നെറനെറ കത്തിക്കണം
പിന്നെയും പറയുന്നയ്യാശാര്യാനെ
രാമത്തെളമയിലെ തമ്പുരാനെ
കററി തറച്ച് താളം കേക്ക്ന്നേരം
മുഹൂർത്തം മൂന്ന് വെടിവെക്കണേ
മുഹൂർത്തം കൂക്കിംബ്ളിപ്പിക്കണം
കററിതറച്ച് താളം കേപ്പിക്ക്ന്നേ
കററി തറച്ച് താളം കേക്ക്ന്നേരം
മുഹൂർത്തം മൂന്ന് വെടിവെപ്പിച്ച്

1 ഏട്ടെ = ജ്യേഷ്ഠൻ
2 എനക്കണ്ട്യങ്കരാ = എനിക്ക് + ഉണ്ട് + ശങ്കരാ
3 വെളക്കം = വിളക്കം
4 കണ്ടോണ്ടാരെ = കണ്ടതിനശേഷം
5 തലം = സ്ഥലം
6 നെറച്ചു = നിറച്ചു + ഇവിടെ

ക്ഷേത്രം ക്കുണിംബെള്ളിപ്പിക്കുന്ന്
ചോദിക്കുന്നോരെന്നുണ്ടെന്നല്ലേ
കുറിട്ടുനീത്തം[1] പറ ശങ്കരാ
പകരം പറഞ്ഞല്ലുയ്യാശാര്യാനേ
രാമത്തെരുമയിലെ തമ്പുരാനേ
കുറിട്ടെനീത്തം പറയുല്ലാലോ
കുറിട്ടുനീത്തം പറഞ്ഞാപ്പോള്ള്യ
അടിയന്തല[2] കൊത്തി ചാടിപ്പോവ്വേ
പകരം പറഞ്ഞല്ലുയ്യുണ്ടെന്നാനേ
എങ്കിലും പറഞ്ഞേനേ കണ്ണ്യകരാ
പറയാതെ ഞാനിപ്പം കേക്കപ്പല്ലേലോ
പകരം പറഞ്ഞല്ലുയ്യാശാര്യാനേ
അമ്പലപ്പണിയുടെ തീരും മുമ്പെ
തമ്പുരാൻ ചങ്ങല പോവും പോള്ള്യ[3]
രാമത്തും പാള്ള്യം കയറിക്കോളും
കുറുകാട്ടു പാള്ള്യം[4] കയറിക്കോളും
തിരുമുഖം ബോട്ടുന്നോരൊക്കെയല്ലേ
തൃക്കണ്ണുതിരം കലങ്ങിപ്പോയി
പഴുക്കടക്കപോലത്തെ കണ്ണിമ്മീട്
പൂപ്പോലെ താളി മയങ്ങിപ്പോയി.
ആശാരീനെക്കൂട്ടി പോരുന്നല്ലോ
രാമത്തെരുമയിലെ വടക്കോട്ട്ന്ന്
പതിനാറ് വെള്ളിപ്പണമെടുത്ത്
ആശാരിക്കല്ലേ കൊടുക്കുന്നത്
അവനപ്പറഞ്ഞിറങ്ങിപ്പൂട്ട്ന്ന്
ബെയിലിന് കൊട[5] മണ്ടുന്നല്ലോ
അന്നേരത്താലെ നടന്നൂട്ടിറ്റ്
പറമ്പിക്കറുകാട്ട് പോരുന്നല്ലോ
കുറിപ്പടികാരി ചെല്ലുന്നല്ലോ
കണ്ണാലെ കണ്ടല്ലോ പെറ്റോരമ്മ
ചോദിക്കുന്നോരന്ന പെറ്റോരമ്മ
രാമത്തെരുമയിലെ കണ്ണിചാപ്പാ
നീയിന്ന രാമത്തൊട്ടില്ലാഞ്ഞതെടോ
കാരണോർ കൊതിച്ചിരുന്ന കണ്ണിചാപ്പാ
ആളു അയച്ചിട്ടു ഞാനേ ചാപ്പാ

1 നീത്തം = നിമിത്തം
2 അടിയന്തല = അടിയന്റെ തല
3 തമ്പുരാൻ ജയിലിൽ പോകും
4 പാള്ള്യം = പട്ടണം
5 ബെയിലിന് = വെയിലിന്, കൊട = കുട

ഞാനയ്യെഴുത്തും അയച്ചില്ല്യെടോ
ഇഞ്ഞിക്കറുക്കാട്ട് വന്നില്ലല്ലോ
പകരം പറഞ്ഞല്ല്യോ കഞ്ഞിചാപ്പെ
പയ്യാരം പോട്ടെന്റെ പെററാരമ്മേ
ഏട്ടെ കറുക്കാട്ടടില്ല്യ[1] അമ്മേ
പകരം പറഞ്ഞല്ല്യോ പെററാരമ്മ
ഇന്റെറ്യട്ടെ[2] മാള്യേമല്ലണേ ചാപ്പാ
മാളികകോണ്യാരി പോര്ന്നോനേ
ചിത്തിരപ്പുണം[3] മെയ്യിമറഞ്ഞ്
മേത്തിരക്കയ്യാലം ബായുംപൊത്തി
ചോദിക്ക്ന്നോമനയുണ്ട്ന്നല്ല്യ
രാമത്തെളമേലെ കഞ്ഞിചാപ്പാ
ഇഞ്ഞ്യങ്ങരാമത്തൊട്ടില്ല്യാഞ്ഞതമ്മോ
അമ്മക്ക് കാണാഞ്ഞൊതിച്ചിററാനേ
ആളയച്ചിററും ബന്നില്ല്യാലോ
എഴുത്തയച്ചിററും ബന്നില്ല്യാലോ
എന്തായി വന്നതേ കഞ്ഞിചാപ്പാ
പകരം പറഞ്ഞല്ല്യോ കഞ്ഞിചാപ്പെ
പറമ്പിക്കറുക്കാട്ടെന്റെ ഏട്ടാ
ഏട്ടൻ അമ്പലപ്പണിയെടുപ്പിച്ചേ
കനകം കൊത്തിയെനക്കലണേ ഏട്ടാ
ഞാൻ നിന്നിററാരമ്പലപ്പണി തീരാനെ
പകരം പറയുന്നുണ്ട്ന്നല്ലേ
ഇഞ്ഞി എടുപ്പിച്ചോ കഞ്ഞിചാപ്പാ
അന്നേരം ചാപ്പെ പറയുന്നല്ലോ
അമ്പലത്തിന്റ് കറ്റ്യാൻ[4] തറപ്പിച്ചിക്ക്
ഏട്ട്യാന്[5] ചാപ്പാ തറപ്പിച്ചതേ
രാമത്ത്ന്ത്തല്വടക്കയിലേ
പുളിയക്കോട്ടെന്ന പറമ്പത്തേട്ടാ
ഏട്ന്ന്[6]പ്പിലാവ് കൊത്തിക്കണേ
പകര പറയ്ന്നുണ്ട്ന്നല്ലേ
രാമത്തിളയിലെ കഞ്ഞിചാപ്പാ
ചെവിട് തൊറന്നെന്നും കേക്കെ ചാപ്പാ
കറുക്കാട്ടടത്തും പറമ്പത്തെത്തും

1 കറുക്കാട്ടടില്ല്യ = കറുക്കാട്ട് + ഇവിടെ + ഇല്ല്യ?
2 ഇന്റെറ്യട്ടെ = നിന്റെ ജ്യേഷ്ഠൻ
3 ചിത്തിരപ്പുണം = ചിത്രപ്പണിയുള്ള മുണ്ട്
4 കറ്റ്യാൻ = കററി + ഞാൻ
5 ഏട്ട്യാന് = എവിടെയാണ്
6 ഏട്ന്ന് = എവിടെനിന്ന്

ചണ്ടാരത്തോമന കുഞ്ഞ്യനന്തേ[1]
ചെറുത്ത്യാലുക്കം[2] ചാർത്തിക്കൊടുത്തതാണെ
ചാല്യന്[3] പൊന്നും കൈക്കച്ചതാണേ
ചണ്ടാരനോമനയനന്തനയാണെ
കുമ്മാട്ടിപ്പീടെ വരുന്നും ഞാനെ
വേണ്ടും തരത്തിനങ്ങാതെ ചാപ്പാ
ഓനോട്ടും[4] കൂട പറയും ഞാനെ
കേട്ടോണ്ടു പോര്ന്ന് കുഞ്ഞിചാപ്പ
മേനിന്ന് രാമന്ത് പോര്ന്നല്ലോ
കുളിച്ചിറക്കഞ്ഞി കുടിച്ചു ചാപ്പ
നാലാളും നായ്മാരെ കൂട്ടന്നോരെ[5]
ബെയിലിന് കൊടയായന്നെടുക്കുന്നല്ലോ
പുത്തൻ തെരുവീനും പോര്ന്നല്ലോ
പുത്തൻ തെരുവിന് ചെല്ലുന്നേരം
ചാപ്പ തെരുവിലും കീഴുന്നേരം
നാല്പത്തിനാല് തെരക്കേറിയിന്ന്
ചാലിയന്മാരൊക്കെയുണ്ടാനിപ്പള്
എണ്ണീറ്റിനാചാരം ചെയ്യോള്ന്ന്
ബയ്യേന്ന[6] പോര്ന്നച്ചാലിയന്
അനന്തൻതെരുവിലും പോരുന്നല്ലോ
അനന്തൻതെരുവിലും[7] ചെല്ലുന്നേരം
ചണ്ടാരനോമന കുഞ്ഞ്യാനന്തെ
കസലവലിച്ചല്ലേ വെക്ക്ന്നത്
കെട്ടോടെ വെറ്റില കൊണ്ടു വെച്ച്
പൂട്ട്യോടെ പൊയില[8] കൊണ്ടു വെച്ച്
കണ്ണ്യോടെ കറിപ്പാക്കയും കൊണ്ടുവെച്ച്
കടലിപ്പുളിയേക്കിറിഞ്ഞിപ്പ്പൊട്[9]
വെള്ളോട്ടമ്പ്പോന്ത് തൊട്ടും ചെന്ന്
പിന്നെയുണ്ടും മെയ്യിമറന്ത്
മോതിരക്കയ്യാലെ ബായും പൊത്തി
ചോദിക്ക്ന്നോമന കുഞ്ഞ്യനന്തേ

---

1 കുഞ്ഞ്യനന്തേ — കുഞ്ഞനന്തൻ
2 ചെറുത്ത്യാലുക്കം — ചെറുതെ അവകം
3 ചാല്യന് — ചാലിയന്
4 ഓനോട്ടും — അവനോട്ടും
5 കൂട്ടന്നോരെ — കൂട്ടുന്ന + അവർ
6 ബയ്യേന്ന — പിന്നാലെ
7 അനന്തൻ തെരുവിലും — അനന്തൻ താമസിക്കുന്ന തെരുവിലും
8 പൊയില — പുകയില
9 ഇഞ്ചിപ്പാരി — ചുണ്ണാമ്പ്

ചോതിക്ക്ന്നോമന വണ്ണത്താനേ
രാമത്തെളമേലെല്ലങ്ങ്ന്നോള്ള്യ
പുത്തംതെരുവൂന്നം പോയോണ്ടിററ്
പിലാവ് കയിച്ചിക്കി കൊത്ത്യോപോളി
പകരം പറഞ്ഞല്ലോ കഞ്ഞിച്ചാപ്പ
കറുക്കാട്ടംകര നല്ല വണ്ണാത്താനെ
പിലാവ് കയിച്ചീക്കി കൊത്തീററില്ല
ചങ്ങാരനോമന കഞ്ഞ്യനന്തേ
എന്നോട്ടംകൂട പറഞ്ഞീക്കല്ലോ
പുത്തംതെരുവിലെ ചാല്യേരോട്
കമ്പിളുംകത്തി പണം വാങ്ങീററ്
കേരമ്മലക്കങ്ങോം പോവുമെന്ന്
കേരമല [illegible]വെ പോയിററാനെ
നല്ല മരം നോക്കി കൊത്തിക്കെന്ന്
കൊള്ളുംതോറും മരം കൊറപ്പിച്ചീററ്
കൊറക്കുന്തോറും മരെട്ടപ്പിച്ചീററ്
കോട്ടപ്പായക്കൊണ്ടോയ് താത്തിക്കെന്ന്
കോട്ടപ്പായക്കൊണ്ടോയ് താത്തിച്ചാല്
രാമത്ത്ന്നാളയയക്കവെനം
രാമത്ത്ന്നാളെയയച്ചൂട്ടാല്
കറുക്കാട്ട്ന്നാനാങ്ങന ച്ചൂടണം
കറുക്കാട്ട്ന്നാനാങ്ങയച്ചൂട്ടാലേ
ആനനെങ്ങള്ളട്ട്യാമ്പലിപ്പിച്ചോളും[1]
ആനനെങ്ങള്ളട്ടി ബലിപ്പിച്ചീററ്
രാമത്ത് മീത്തല് ബടക്കയില്
പുളിയക്കോട്ടെന്ന പറമ്പത്താനേ
വേണ്ടും മരം അവന്നൊത്തിക്കെന്നേ
പകരം പറഞ്ഞല്ലോ വണ്ണത്താനേ
രാമത്തെളമേലെല്ലങ്ങ്ന്നോള്ള്യ
പുത്തംതെരുവ്ന്ന് പോയിററാനേ
പിലാവ് കയിച്ചീക്കി കൊത്തിക്കാണ്ട്[2]
ചാല്യേരെ[3] വാക്കേട്ടും[4] പോന്നോ പോളി
മനസ്സില് നെനച്ചല്ലോ കഞ്ഞിച്ചാപ്പ
വണ്ണാത്തൻപറഞ്ഞത് ശരിയാണല്ലോ
ചാല്യേര വാക്കങ്ങെടുത്ത് ഞാനെ

---

1 ആനയെക്കൊണ്ട് ഞാൻ വലിപ്പിച്ചോളും
2 കൊത്തിക്കാണ്ട് = കൊത്തിക്കാതെ
3 ചാല്യേരെ = ചാലിയരുടെ
4 വാക്കേട്ടും = വാക്ക് + കേട്ടും

നാലാള് പോര്ന്നച്ചിപ്പായ്യള്
മാലിന്ന് രാമത്ത് ചെല്ല്ന്നേരം
ചോതിച്ചല്ലോമന കഞ്ഞിപ്പാപ്പ
പാറാവിന് നിന്നോലെ ചിപ്പായ്യളെ
എന്തായീ വന്നതേ ചിപ്പായ്യളെ
പകരം പറഞ്ഞല്ലു ചിപ്പായ്യള്
താലൂക്കെജ്ജമാനെന്നാനിപ്പളെ
ഞാള കല്പ്പിച്ചു[1]യച്ചിട്ടല്ലോ
ഒന്ന് ബടകര ചെല്ലുവാനെ
പകരം പറഞ്ഞല്ലോ കഞ്ഞിപ്പാപ്പ
ഊരാളിരാമെ ബ്ളിച്ചെട്ത്ത
ഞാനൊട്ടും ചെലൂല്ലേ ചിപ്പായ്യളെ
മാനെന്റെജമാനത്താനാണേ[2]
മാന്റെ തന്റയും പെങ്ങമ്മാരും
കാലി കറന്നും കയിയുന്നില്ലേ
ആര്ക്കണക്കെഴ്ത്ന്നാരാള്ള്യല്ലേ
ആര്ക്കാം മോരൊട്ടുന്നാരാള്യല്ലേ[3]
ഞാനൊര് നാട്വായിച്ചല്ലേ ഇപ്പോ
ഊരാളിരാമെബ്ളിച്ചെട്ടത്ത
ഞാനൊട്ടും ചെലൂല്ലേ ചിപ്പായ്യളെ
വെക്കം പടി കീഞ്ഞി പോയ്യോളണം
റെപ്പോട്ടെട്ത്തിണെട്ടത്താണല്ലോ
മാലമ്പടകര പോര്ന്നല്ലോ
റെപ്പോട്ട് വെച്ച്കൊട്ക്കുന്നല്ലോ
റെപ്പോട്ടെട്ടത്തല്ലേ നോക്ക്ന്നത്
ചായക്കടിക്കന്നോര് ചായക്കോപ്പ
മേശക്കെറിഞ്ഞും പൊളിച്ചടന്ന്
ഉള്ളതിരം പല്ലാത്താരിക്കേയും
എട്ടാള് പോയ്യേരി[4] ചിപ്പായ്യളെ
ചാപ്പനെ പിടിച്ചേട്ടി കൊണ്ട്യോരീന്നെ
പാരന്താം[5] പൊളിച്ചി ബാട്ടി കൊണ്ടോവായിറ്റ്
കാട്ടും മറച്ചേട്ടി കൊണ്ടോണം[6]
എട്ടാള് ചെല്ല്ന്നച്ചിപ്പായ്യളെ
മാലന്നാരാമത്ത് ചെല്ല്ന്നേരം

---

1 കല്പ്പിച്ചു = കല്പിച്ചു
2 അവരെന്റെ യജമാനസ്ഥാനമാണല്ലോ?
3 മോരൊട്ടുന്നാരാള്യല്ലേ = മോരുകെട്ടുന്ന ഊരാളി അല്ലേ
4 പോയ്യേരി = പോയവരിൽ
5 പാരന്താം = തെങ്ങോലയുടെ മടലിന്റെ പുറംഭാഗം
6 രണ്ടു കൈയും പുറകിൽകെട്ടി കൊണ്ടുവരണം

ഞാളെളാടിപ്പൂളം[1] പറയ്ണേരം
നിങ്ങളെ മാറോടടുക്കും[2] ഞാള്
കല്ലറവാതിക്കച്ചെല്ല്ന്നല്ലോ
ബ്ളീച്ച്പറയുന്നതീയ്യറല്ലേ
താമത്തെളമയിലെ കഞ്ഞിചാപ്പാ
കല്ലറവാതില് തൊറന്നില്ലെങ്കി
കല്ലറ കത്തിക്കയെരും ഞാള്
ഇൻറ്യമ്മാറാറോരാണോയിക്കല്ല്യറേല്[3]
അമ്മാറേ[4] മാറോടടുക്കും ഞാള്
അല്ലാ എന്നിത്തി കത്തറ്[5] ചാപ്പാ
പറയുന്നല്ലന്നേരം കഞ്ഞിചാപ്പെ
എടച്ചേരി പൂക്കോട്ട് കഞ്ഞിമ്മാതേപാ
എന്ന ഒയിരത്തോളെ കഞ്ഞിമ്മാതേപാ
അല്ലെങ്കിപ്പൂക്കോട്ട് പോടേ മാതേപാ
അല്ലേക്കറുക്കോട്ട് പോടേ മാതേപാ
ഇനിക്കൊണ്ടും[6] പൊന്നിഞ്ഞെടുപ്പിച്ചോളെ
പകരം പറഞ്ഞല്ലോ കഞ്ഞിമ്മാതു
പൊന്ന്കൊതിച്ചി ഞാമ്പന്നിറ്റില്ല
തിരുമേനി കൊതിച്ച്യാ ഞാ[7]മ്പന്നിക്കത്ത
പാട്ട്യാരം പറയല്ലേ കഞ്ഞിമ്മാതേപാ
തീയ്യറ് കല്ലറക്കേക്കപൊ മാതേപാ
വിളിക്കയും പറയ്യും തീയ്യാനേ
കല്ലറവാതില് തുറന്നില്ലെങ്കേ
കല്ലറ കത്തിക്കലെരേ ചാപ്പാ
കല്ലറവാതില് തൊറന്ന ചാപ്പെ
ചാപ്പനബ്ബാതില് തൊറക്കുന്നേരം
എടച്ചേരി പൂക്കോട്ട് കഞ്ഞിമ്മാതു
എളമാങ്കവിന് പാട്ടമ്പോലെ[8]
ഓളുമ്മക്കത്താക്ക് ചാടിപ്പോയെ
വലിയപണിക്കറ് തീയ്യറ് നാലും
കല്ലറക്കൊനാക്കായേറ്ന്നല്ലോ
ഒന്കാലകത്തും പൊറത്തുംബെച്ചി

---

1 പൂളം = കളവ്
2 മാറോടടുക്കും = ബലാൽക്കാരംചെയ്യു.
3 ഈ കല്ലറയിൽ നിന്റെ ഭാര്യയോ മറ്റോ ഉണ്ടോ?
4 അമ്മാറെ = അമ്മയുടെ (ഭാര്യയുടെ)
5 കത്തറ് = കത്തരുത്
6 ഇനിക്കൊണ്ടും = നിനക്ക വേണ്ടുന്ന
7 കൊതിച്ച്യാ ഞാ = കൊതിച്ച ഞാൻ
8 ഇളമാൻ കവറിൽനിന്ന പാടുന്നതുപോലെ

കുടമകെട്ടല്ലേ പിടിക്കുന്നത്
കല്ല്യാണക്കൊന്നാലും കൂട്ട്ന്നല്ലോ
കയ്യാലംബെച്ചുള്ളത്തീയ്യാനേ
നടവ്വലത്തിങ്ങനെ[1] കൊണ്ടോര്ന്ന്
അന്നടത്തോല് നടന്ന്ട്ടിറ്റ്
പറമ്പിക്കറുക്കാട്ടെ തായ കീഞ്ഞി
കണ്ണാലെ കണ്ടല്ലോ പെരറ്റാമ്മ
നെഞ്ഞത്തടിച്ചല്ലേ ബീണ്ട്ന്ന്
പറമ്പിക്കറുക്കാട്ട് കണ്ണ്യാരപ്പാ[2]
പൊന്നല്ലേ ഇഞ്ഞി കൊതിച്ചിറ്റുള്ള
ചാപ്പനതിഞ്ഞി കൊതിച്ചില്ലല്ലോ
ചാല്ല്യരതിഞ്ഞി മടക്കീല്ലല്ലോ
നല്ല്യോണം കണ്ട് ധരിക്കയെരപ്പാ[3]
ഇൻറയെനിയനെ കണ്ണ്യാരപ്പാ
കയ്യാലംബെച്ചതൊ കൊണ്ട്പോന്നേ
അമ്മ പറഞ്ഞോര് ബാക്കിനാനേ[4]
ഓല അതിലേ ബച്ചിച്ചോള്ന്ന്
ഓല് പടികാരി ചൊല്ല്ന്നേരം
തണ്ട് പെട്ടി പൊന്നിതെട്ത്തോള്ന്ന്
ഓലുടെ മുമ്പിലും ബെച്ചോള്ന്ന്
കീഴത്താമെ തലപ്പിലായര്
ഇടങ്കൂത്തട്ട് കൊട്ത്തോണ്ടിറ്റ്
കെരട്ടിൻ്റെ[5] പാറ തെറികലായി
ചോദിക്ക്ന്നോനേ തീയ്യാല്ലേ
പറമ്പിക്കറുക്കാട്ടെ തമ്പുരാനെ
പതിനെട്ട് ജില്ലക്കാറീഞ്ഞെടയീറേ
തൊളിക്കയില്ലുലി ബാരാന്തേട്യോണ്ടാലേ
ഞാളെ പണിയങ്ങനെ പോളൂന്[6] അല്ലേ
പകരം പറയ്ന്നുണ്ട്ന്നല്ലേ
കൈക്കുലിബെച്ചതൊട്ടല്ല ഞാനേ
അക്കല്ലോത്ത്[7] നല്ല നടക്കയ്യോളം
ചാപ്പനക്കയ്യാലം ബെക്കറ്ന്നല്ലോ
ആ വാക്ക് കേട്ടുള്ള തീയ്യാനേ

---

1 നടവ്വലത്ത് — നടുവിലേക്കുള്ള്
2 കണ്ണ്യാരപ്പാ — കണ്ണിരയരപ്പാ (കുളക്കാട്ട് ഇല്ലത്തിൽ സ്ഥാനിയുടെ പേര്)
3 ധരിക്കയെരപ്പാ — ധരിക്കുക + അരപ്പാ
4 ബാക്കിനാനേ — വാക്കുകൊണ്ട്
5 കെരട്ടിൻ്റെ — കിണറിൻ്റെ
6 പോളൂന് അല്ലേ — പോവുകയില്ലേ
7 അക്കല്ലോത്ത്ന്ന (ഒരു സ്ഥലം) കഴിയുന്നതുവരെ

കാലം പതിനാറാണല്ലോരപ്പൊളം
ഊർപേശികാവിനും പോവാത്തത്ʺ
അവിട കളിച്ചും കയിഞ്ഞൊവ്വാനെ
പകരം പറയʺന്നുണ്ടʺന്നല്ലേ
ഊർപേശികാവിന്ʺ പോവ്വാമ്പറ[1]
നീകൂടി പോരെന്റെ കുഞ്ഞ്യമ്മാളേ
പിറന്ന പുല്ലുപോലന്നേരത്തെ
പറമ്പിക്കറുക്കോട്ട്ʺ പെററോരമ്മ
ഊർപേശികാവിന്ʺ പോവ്വാനാനേ
അമ്മ ഒരിങ്ങി[2] പൊറപ്പെട്ടല്ലോ
പറമ്പിക്കറുക്കോട്ട്ʺ കുഞ്ഞ്യമ്മാള്
ഓളും പൊറപ്പെട്ട്ʺ പോരʺന്നല്ലോ
വെണ്ണുന്ന നായമ്മാറ കൂട്ടിക്കൊണ്ട്ʺ
വെണʺന്നോരʺത്ത്യള[3] കൂട്ടʺന്നല്ലോ
ആര്യപ്പടി കിഴി പോരʺന്നേരം
വിളിച്ചുപറയിന്നുണ്ടʺന്നല്ലേ
പറമ്പിക്കറുക്കോട്ട്ʺ കുഞ്ഞ്യമ്മാളേ
തലച്ചേരി നല്ല നെരത്തിനാനെ
ഇന്റേളയച്ചന്ʺഞ്ഞാപ്പ[4] കുഞ്ഞ്യമ്മാളേ
എളേയച്ചനെ കാണണേ കുഞ്ഞ്യമ്മാളേ
ആ എന്നവോളം മൂളʺന്നോള്ʺ
അന്നടത്താലെ നടന്നൂട്ടിറ്ʺ
തലച്ചേരി നല്ല നെരംചിനെത്തി
കണ്ണാലെ കണ്ടല്ലോ കുഞ്ഞിചാപ്പ
പറഞ്ഞാണ്ʺ ചെന്നല്ലോ കുഞ്ഞിചാപ്പ
പോരിക്ക്ʺന്നായന കുഞ്ഞിചാപ്പ
പറമ്പിക്കറുക്കോട്ടെന്റെത്ത്യമ്മോ
ഊർപേശികാവിന്ʺ പൊറപ്പാടാനേ
ആ എന്നവോളം മൂളʺന്നോള്ʺ
പാരം ബെശക്ക്ʺന്നെന്റെളത്ത്യമ്മേ
പകരം പറഞ്ഞല്ലോളെളത്ത്യമ്മ
പയിക്ക്ʺന്നോനെന്തʺ ഒരുവാ ചാപ്പാ
മടക്കത്തിന്നിലെ[6] വരട്ടെ ഞാള്ʺ
ഊർപേശികാവിലും പോരʺന്നോള്ʺ

---

1 പോവ്വാമ്പറ = പോകാൻ പറയുക
2 ഒരിങ്ങി = ഒരുങ്ങി
3 വെണʺന്നോരʺത്ത്യള = വെണ്ണുന്ന ദാസിമാരെ
4 ഇന്റേളയച്ചന്ʺഞ്ഞാപ്പ = നിന്റെ ഇളയച്ഛ [illegible]
5 വിശക്കുന്നതിന്ʺ എന്തു [illegible] ചാപ്പാ
6 മടക്കത്തിന്നിലെ = മടക്കത്തിന്ʺ ഇതിലെ

ചുണ്ടനു് വെള്ളം കൊട്ക്ക്ന്നല്ലോ
ചുണ്ടനു് മാറ്റമ നല്ല കഥവന്നോരേ
കോട്ടയിലുള്ളൊരു് പൊന്നൊരക്കമ്മേ
പൊന്നു് ചെമ്പടാക്കി കെട്ടിക്ക്ന്നു്
മാണിക്കെറ്റും ദൂരം കെട്ടിച്ചല്ലോ
കോയിലേര്യടത്തി കയര്യേതാനു്
വറത്താനംപോലെ പറഞ്ഞി കേളു
പക്ക്തി ചൊമട്ക്കാറിഞ്ഞാനിപ്പള്
കോയിലേര്യടത്തി പടിക്കലു് തറച്ചുകമിന്നേ
പതിനെട്ടു് കച്ചൂരവാതിലുവാനേ
മലെയ്യടച്ച്പൂട്ടി പോറ്ന്നല്ലോ
കേളനും ചുണ്ടനുംഞാനിപ്പോള്
മുമ്പീലു് നടത്തിച്ചും കൂട്ട്യോതേനൻ
കോയിലേരടത്തി കയറും കേളോ
കോയിലേര്യടത്തിലും ചെല്ലുന്നേരം
കോയിലേര്യടത്തിലെ പെറ്റോരമ്മ
പൂമന്തിരിക്കയും പട്ടണയും
കൊണ്ടുവിരിക്ക്ന്നു് പെറ്റോരമ്മ
ചോദിക്ക്ന്നാണേ പെറ്റോരമ്മ
തച്ചോള്യോതേനക്കുറുപ്പ് പോരല്ല്യ
ഇവിട്യായിറ്റ് പോന്നതാ കുറുപ്പ് പോരല്ല്യ
വേറെഞാൻ പോയതൊ കുറുപ്പ് പോരല്ല്യ
പകരം പറഞ്ഞല്ലോ കണ്ണോത്യപ്പതേനാ
കോയിലോര്യടത്തിലെ പെറ്റോരമ്മേ
തച്ചോള്യനേനവെ കണ്ണോത്തിക്കേളു
ഇന്നേക്കൊരേഴ്് ദിവസമായേ
ഉണ്ണിച്ചൂര കഞ്ഞ കെടന്നതാന്
കേളന നോക്കി നടക്കാനാണേ
നോക്കി നടന്നിറ്റ പെറ്റോരമ്മേ
വയനാടെ കേളന്റെ കോട്ടയില്
ഞാനിപ്പും കണ്ടല്ലോ പെറ്റോരമ്മേ.

നനായ്ച്ചുരി കണ്ടുപ്പിക്കുന്നു[1]
ഇരുപത്തിരണ്ടോട് പറയുന്നല്ലോ
നാളെയിപ്പള്ളി പുലരുന്നേരം[2]
പുത്തനായ് തെണ്ടക്ക് പോണനക്ക്
പുലർകാലം കളിവിടെത്തുവേണം
ആ എന്നവാരം നായന്മാറ്
മാലൊകരെങ്ങാല്യാട[3] പോയോണ്ടെ
നരകോട്ക്കുളേൽ ചെല്ലുന്നല്ലോ
പൊന്ന പറഞ്ഞല്ലോ കണ്ടാമറ്
പറമ്പ്ക്കുറുക്കാട്ടുള്ളമ്മാള്യമ്മോ
നാളേത്ത പുല്ല പുലരുന്നേരം
കാലത്തെ കഞ്ഞി തരണൊന്നക്ക്
ചോദിക്കുന്നൊന്നമ്മയാളമ്മ
പറമ്പ്ക്കുറുക്കാട്ട് കണ്ടാമറ
എവിടപ്പുറപ്പാടെ കണ്ടാമറെ
പുത്തനായ് തെണ്ടക്ക് പോണേനക്കെ
ആ എന്നവാരമ്മോള്[4]മോയമ്മ
മാളുപ്പടി[5] കേറിപ്പോകുന്നല്ലോ
പൊന്നിററ് പോദിച്ചുള്ളമ്മാളമ്മ
പറമ്പ്ക്കുറുക്കാട്ടുള്ളത് ഒന്നാളെയ്യ
രാമൻ തെണ്ടക്കായ്ച്ചൂട്ടാല്
നല്ലാണം രാമന് പോയോണ്ടാല്
തന്ന്യാണം രാമന്ച്ച്ട വന്നേക്കല്ലോ
എള്ള്വെട്ട്യ കററി തെളുത്തത്[6]പോലെ
തന്റ്യാര്[7] കററി തെളുത്തതല്ലേ
പാകരം പറയുന്നങ്ങളെന്നാണെ
വലിയ പറമ്പിലെ പെണ്ണുങ്ങളെ
തറവാട്ടില് കണ്ടതെല്ലാമായാല്
പടക്കം വെടികളുമ്മക്കണ്ടോടാ
അങ്ങിനവിട്യാട പാററന്നാരെ
പിറ്റന്നാറ പുല്ല പുലരുന്നേരം
തേച്ച്കുളിച്ചല്ലോ കണ്ടാമറ്
ഇരുപത്തിരണ്ടെണ്ണം നായന്മാറ്

1 തല്യനാഴി അരിവിതം കൊടുത്ത
2 നാളെ പുലർകാലത്ത്
3 മാലൊകരെങ്ങല്യാട = അവരോരോരുത്തരെ അവരുടെ വീട്ടിൽ
4 അന്നവാരമ്മോള് = അന്നവാരം + അവാം
5 മാളുപ്പടി = മാളികപ്പടി
6 തെളുത്തത് = തെളിഞ്ഞത്
7 തന്റ്യാര = തനുപോയ ഒരു

കാച്ചിത്തണിഞ്ഞൊരു പാലെടുത്ത്
പാല്യരിക്ക്ണ്ടി വളുറിപ്പോയി
കിണ്ടി നറയോളം പാലെടുത്ത്
ചീനത്തെണ്ണീലെ പഞ്ചസാര
പാലിലും വാരിക്കലക്ക്ന്നത
വെള്ളിത്തളിക പൊടിതൊടച്ചേ
പൂവൻപഴവും മലരാടിയും[1]
വെള്ളിത്തളികയിലും വാരിവെച്ച്
പാലപ്പടിക്കലും കൊണ്ടുചെന്ന്
പറമ്പക്കരുക്കരൊട്ടെ കണ്ണ്യാര്
പാല് മൊന്തിക്കടിച്ചല്ലോ കണ്ണ്യാര്
പൊടിതിന്നിററാന്തണെപ്പം വീണു
പഴം തിന്നിററാന്ത് വിശപ്പും കെട്ട്
കിണ്ടി എടുത്തെ പോരയാണോരെ
പറയുന്നതെന്നോമന കണ്ണ്യാര്
പറമ്പിക്കരുക്കരൊട്ടെ നായിമ്മാരെ
എടച്ചേരി പൂക്കരൊട്ടെ കണ്ണിതന്നല്ലേ
ചെന്ന്പറയിന്ന നായിമ്മാരെ
പാല്കടിച്ചോരു വായിക്കൊന്ന്
ഒരിക്കല് മുറുകാൻ തരുവാൻ പറ
പടിഞ്ഞാററവാതുക്കല് ചെല്ലുന്നാല്
പറയുന്നല്ലോമന നായിമ്മാറ്
എടച്ചേരി പൂക്കരൊട്ടെ ചെറിയമ്മയെ
പറമ്പിക്കരുക്കരൊട്ടെല്ല്യമ്മക്കൊന്ന്
പാല്കടിച്ചോര് വായിക്കൊന്ന്
ഒരിക്കല് മുറുകാൻ കൊടുക്കവേന്ന്
പകരം പറഞ്ഞട്ടേ കണ്ണിതന്നല്ലേ
പറമ്പിക്കരുക്കരൊട്ടെ നായിമ്മാരെ
നടത്തത്തില് വെററിലമുറുക്കണ്ടീക്ക
അച്ഛനക്കൂട്ടി പറപ്പിക്കണം
അമ്മേനക്കൂട്ടീററ് ചാപ്പിക്കണം
പെണ്ണളെക്കൂട്ടി ചിററ്ട്ടിക്കണം[2]
ആ വാക്ക കേട്ടുള്ള നായിമ്മാറ്
മാല് മടങ്ങ്യല്ലേ പോരുന്നത്
ചോദിക്കന്നോമന കണ്ണ്യാര്
പറമ്പുക്കരുക്കരൊട്ടെ നായിമ്മാരെ
മുറുക്കവോ തന്നോ ചിരിതെയ്യോ

1 മലരാടി = മലർപ്പൊടി
2 ചിററ്ട്ടിക്കണം = ചുരുട്ടിക്കണം

പൊറത്തിട്ടുള്ളൊന്നൊരപ്പിച്ചിട്ട്
പറമ്പിക്കുറുപ്പൊട്ട തായത്ത്ന്ന്
ചൊന്നല്ലീ പല്ല് പാറ്റിക്കം ഞാൻ
ആര്യപ്പടി കീഞ്ഞി പോരുന്നല്ലൊ
പറമ്പിക്കുറുപ്പൊട്ട് കണ്ണ്യാരെ
അന്നേരത്താലെ റെന്നുട്ടിറ്റ്
പറമ്പിക്കുറുപ്പൊട്ടെണീത്തിപ്പൊയി
കറിപ്പടി കാരി പോര്ന്നൊന്നെ
ചൊന്നേരലെ ചെന്ന് പടിഞ്ഞാറേല്
പടിഞ്ഞാറേൽ പൊഞ്ചു കട്ടേന്മേല്
കമ്പ്ട്ടും അയക്കൊണ്ടും വീണ്ടെട്ന്ന്
അരുതന്നെ കണ്ടല്ലോരമ്മായ്ക്ക
വലിയപറമ്പിലെ ലാളമ്മായ്ക്ക
പടത്തെപ്പടിഞ്ഞാറെ ചെല്ലുന്നല്ലൊ
പറമ്പ്ക്കുറുപ്പൊട്ട കണ്ണ്യാമ്മെ
നല്ലോണം തെണ്ടക്ക് പോയിറ്റാന്ന്
തന്ന്യാണംകൊണ്ടിങ്ങ് വന്നല്ലോഞതി1
കളിച്ചിറ്റ് കത്തി കടിക്കുന്നെന്ന
ഇതെല്ലെന്തെന്ന് പുതുകഥ.
ഇഞതിയെ2 ഇതേണ്ടക്ക് പോവുന്നുള്ള
മറാതം തെണ്ടക്ക് പോവാനില്ല
ഇൻനമോ മെന കണ്ട് തിരിച്ച്.
ഞാനത് പണ്ടും പറഞ്ഞിറ്റുണ്ട്
രാമറെ തെണ്ടക്കെയക്കന്നെന്ന്
അമ്മറാന്ന കറി തെയ്ത്തതെരം
എന്തെല്ലാം വാക്ക് പറഞ്ഞാണിറും.
എന്തെല്ലാം വാക്ക് പറഞ്ഞാണിറും.
ഉത്തരം പകരം ഒന്നും മിണ്ടുന്നില്ല.
മാളിക പടികയറി പോരുന്നോള്
ചിത്തിരത്തൂണുമ്മൊളി മറഞ്ഞ്
മോഹനികയ്യാലെ വാതും പൊത്തി
പറമ്പ്കുറുപ്പൊട്ടെയങ്ങ്ന്നോട്
ചെന്ന് പറയ്ന്നോളമ്മായ്യമ്മ
ഞാനത് പണ്ടും പറഞ്ഞിറ്റില്ലേ
രാമറെ തെണ്ടക്കയക്കല്ലെന്ന്
നല്ലോണം തെണ്ടക്കയച്ചോണ്ടിറ്റ്
തന്ന്യാണം രാമറ് ഇട്ട3 വന്നിട്ടുണ്ട്

1 വന്നല്ലോ ഞതി — നീ വന്നല്ലോ
2 ഇഞതിയെ — നീ മരുമകനെ
3 ഇട്ട — ഇവിടെ

എള്ള്" വെട്ടിയ കററി തെയ്"ത്തെ"പോലെ
തററാത്ത കററി തെയ്"ത്തത്തെപോ
അത്തുരം വാക്കങ്ങനെ കേൾക്കുന്നേരം
പറമ്പിക്കുറുക്കൊട്ടെ അങ്ങ്"ന്നല്ലേ
മാളികക്കോണി കീഴത്" പോരുന്ന്"ണ്ട്"
അമ്മോമനെ പടിഞ്ഞാററെ ചെല്ലുന്നേരം
എണീററ്" ഉപചാരം ചെയ്യുവായെ
നായരാലൊട്ടും കൊതി1മില്ലാലൊ
എന്തെല്ലാം ജാതി അല്ലു പോയിച്ചിററും
എന്തെല്ലാം ജാതി അല്ലു പോയിച്ചിററും
ഉത്തരം പകരൊന്നും കിട്ടീല്ലലോ
പറമ്പിക്കുറുക്കൊട്ടുല്ലങ്ങ്"നാന്ന്"
ആരൃപ്പടിക്കലും പോര്"ന്നല്ലോ
നായിമ്മാരങ്ങ്" വിളിച്ചോള്"ന്നു"
ഇടെളി തെണക്ക്" പോയിററാരു"
എവിടെക്കെയററിനെ നായിമ്മാറെ
എങ്ങുമൊത്തത്തെ കയററീററില്ല
എടച്ചേരി പൂക്കൊട്ട്" കയററിയനേര്"
ഇരിക്കട്ടെയിരിക്കട്ടെ നായിമ്മാറെ
മാണിക്കൊത്തുംഭൂരം പോയിററാടോ
മെതെനമനോടിവിട വരുവാമ്പറ
വേഗംതന്നങ്ങനെ വരണങ്ങ്"ള്"
ഞാനിപ്പടിക്കലെ" നിക്ക്"ന്ന്"ണ്ട്"
ന്നെ പറഞ്ഞോന്ന്" നടന്നുംകൊണ്ട്"
ഓല്"നാമ്മേപ്പ്ലെ" ചെല്ലുന്നല്ലോ
ഓല്"നാമ്മേപ്പ്ലെ" ചെല്ലുന്നേരം
കാററത്തിരുന്നിക്ക്" കുഞ്ഞ്യാത്തേറൻ
കാററത്തിരുപ്പുരത്തെണേല്"
നായ്"മ്മാറ്" ചെല്ലുന്ന വരവ്" കാണമ്മേം
പോയിക്കുന്നോരെ കുഞ്ഞ്യാമേനെ
എന്തോര്" ബമപ്പാടാണിങ്ങക്ക്"
പകരം പറഞ്ഞല്ലോ നായിമ്മാറ്"
പറമ്പിക്കുറുക്കൊട്ടെല്ലങ്ങ്"നാന്ന്"
ഞാളപ്പറഞ്ഞിങ്ങയച്ചിക്കല്ലോ
ബമപ്പെട്ടതിനായക്കവായെ
പറമ്പിക്കുറുക്കൊട്ട്യല്ലങ്ങ്"നാന്ന്"
ഞാളിപ്പം ചെല്ല്"ന്നോളമ്മേ2

1 കൊതം — ദേഷ്യ
2 ഞങ്ങൾ തിരിച്ചു ചെല്ലുന്നതുവരെ

പടിക്കന്ന് എടായിക്കളിക്കലെ ഉള്ളേ
കറപ്പിപ്പം ഞാളോടി[1] പോരുവായെ
അണ്ണൂരം വാക്കവെൻ കേക്കുന്നേരം
ബെയിലിന്ന് കൊട ഒന്നൂക്കാണ്ട്
ഓലോടി[2] കീഞ്ഞും പുറപ്പെട്ടല്ലോ
ഒതേനൻ പടികയറി ചെല്ലുന്നേരം
ഒതേനന പൊത്തിപ്പിടിക്കുന്നല്ലോ
സങ്കടം പറന്നല്ലുണ്ട്ന്നാന്
തച്ചോളില്ലോമന കുഞ്ഞോതേന
ഏന്റേല് വന്നത് പൊറുക്കൊതേനാ
തറോല കറി തെയ്ത്തേനക്ക്
വലിയപറമ്പിലെ പെണ്ണുങ്ങള്
ഏഴ്ടം[3] വെലക്കീക്കെ കുഞ്ഞ്യോതേനാ
തറവാട്ടി കുഞ്ഞുണ്ടുണ്ടായാല്
പടക്കം വെടിക്കല്ല്യാക്കണേന്ന്
നല്ലോണം ഞങ്ങക്കയച്ച് തായെ
അന്ന്യണം വന്നുട വീണിറ്റുണ്ട
ഏഴുവട്ടം ചെന്ന് ഞാ ചോദിച്ചിറ്റും
ഉത്തരം പകരമും മിണ്ടുന്നില്ല
ഇന്നോട നേര് പറയായിക്കം[4]
അണ്ണൂരം വാക്കവെൻ കേക്കുന്നേരം
രാമറ് കെടക്കം പടിഞ്ഞാറേല്
കുട്ടമ്മ ചെന്നാടയിന്നോള്ന്ന്
പറമ്പിക്കുക്കോട്ട് കുഞ്ഞ്യാമനെ
ഇഞ്ഞിയേ[5] തെണക്ക് പോവാറുള്ള
ഞാളാരം തെണക്ക് പോവ്വാറില്ലേ
നാടോ പതിനെട്ട് നാട്ടുള്ളത്
പതിനെട്ട് നാട്ടം തയക്കേണിക്ക[6]
ഏയീറ്റ്പോടെന്റെ കുഞ്ഞാമനെ
കളിച്ചിറ്റ്കുഞ്ഞി കടിക്കുന്നതെ
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
തച്ചോളില്ലോമന കുഞ്ഞ്യോതേനാ
ഞാനിന്നക്കുഞ്ഞി കടിക്കണ്ടിക്കി
ഏടച്ചേരി പൂക്കോട്ട കുഞ്ഞിത്തൈതേയ

1 ഞാളോടി = ഞങ്ങളെക്കൂടെ
2 ഓലോടി = അവരെക്കൂടെ
3 ഏഴ്ടം = ഏഴ് പ്രാവശ്യവും
4 പറയായിക്കം = പറയുമായിരിക്കം
5 ഇഞ്ഞിയേ = നീ മാത്രമാണോ
6 തയക്കേണിക്ക = എനിക്ക് തയക്കമാണ് (പരിചിതമാണ്)

ഓള്'വെച്ച കഞ്ഞി കുടിക്കും ഞാനെ
പകരം പറഞ്ഞല്ലോ കഞ്ഞ്യാതേനൻ
ഇങ്ങനൊരു സങ്കടം വേണ്ടാമമേ
ഞാ പോയിറുവ്വും! കഴിക്കട്ടേടോ
ഇഞ്ഞി പോയി കഞ്ഞി കുടിച്ചുള്ളാനെ
പകരം പറഞ്ഞല്ലോ കഞ്ഞ്യാമറ്റ്
അച്ചോളുല്ല്യോമന കഞ്ഞാതേനാ
ഉവ്വം കഴിച്ചിഞ്ഞി വന്നല്ലാതെ
ഞാനിന്നക്കഞ്ഞി കുടിക്കേല്ല്യാലോ
പോര്'ന്നല്ലോമന കഞ്ഞ്യാതേനേ
അങ്ങേയോടും ചെന്ന് പറയുന്നല്ലോ
എടച്ചേരി പൂക്കോട്ട് കഞ്ഞിത്തെയ്യ
ഉവ്വം കഴിക്കുവാൻ പോന്ന് ഞാളും
പറയ്'ന്നല്ല്യന്നേരത്തങ്ങ്'ന്നല്ലോ
അച്ചോളി കേപ്പ്ലെ കഞ്ഞ്യതേനാ
ഇങ്ങള്' നാലാള്' പോവ്വാവേണം
കൊയിലോത്ത് കഞ്ഞ്യമൻ നമ്പിയാറ്'
പനങ്ങാടൻ ചന്തുക്കുറുപ്പിനേയും
കിഴ്ക്കേ പനങ്ങാടൻ ചന്തുവോട്'
ഞ്ഞ്'ളൊര്' നാലാള്' പോവ്വാവേണം
കൊയിക്കോട്ട് വാണ തലശ്ശീരായരോട്'[2]
ഉവ്വം കഴിച്ചും തരുവാൻ പറ
ഒല്'ന്ന്' നാലാളും പോര്'ന്നല്ലോ
ഒല്'ന്നത്തപ്പാല്'[3] പിടിച്ചോള്'ന്ന്'
ഒല്'ന്ന്' കോയിക്കോട്ടെത്തിക്കൊണ്ട്'
തപ്പാലിറങ്ങ്യാല്' ചെല്ല്'ന്നേരം
കോയിക്കോട്ട് വാണ തലശ്ശീരായര്'
ആര്യപ്പടിക്കലണഞ്ഞുന്നേരം
കയ്യെപ്പിടിച്ചും കയറ്'ന്നോല
അച്ചോളുല്ല്യോമന കഞ്ഞാതേനാ
ഇങ്ങള്' നാലാളും വന്നതെന്ത
പകരം പറഞ്ഞല്ലോ കഞ്ഞ്യാതേനെ
ഉവ്വം കഴിക്കാനും വന്നത്' ഞാള്'
ആരിക്കാനാണെൻ്റെ കഞ്ഞ്യാതേനാ
എടച്ചേരി പൂക്കോട്ട് കുഞ്ഞിത്തെയ്യ
ഒക്കാനെ[4] ഉവ്വം കഴിക്കണത്

1 ഉവ്വം കഴിക്കുക = വിവാഹനിശ്ചയം നടത്തുക
2 തലശ്ശീരായരോട്' = തഹസീൽദാരോട്'
3 തപ്പാല്' = കുതിരവണ്ടി
4 ഒക്കാനെ = അവൾക്കാണ്'

കോയിക്കോട്ട് വാണ തലെസ്സിരായര്
ഉവചക്കാരങ്ങ് വരുമ്പളക്ക്
ഒറ്റുക്ക തപ്പാലില് വന്നോരങ്ങും
എല്ലാ ഒരുക്കങ്ങളാണെ അമ്മേ
ഉമ്മള്[1] ചെയ്യാൻ പറഞ്ഞിക്കല്ലോ
പറഞ്ഞേച്ച് പോരന്ന് കണ്ണോരതേനൻ
തെയ്യനൻ പോയി പൊറം കയിഞ്ഞേരെ
എടച്ചേരി പൂക്കോട്ട് പെറോരമ്മ
പടിക്കലെ ചെമ്പന തൊറന്ന്
നെല്ലെല്ലാം കോരി ഒയിക്കുന്നമ്മ
ആള വിളിച്ചും പുയിങ്ങിക്കുന്ന്[2]
അന്നേത്താലെ നടന്നോരതേനൻ
പറമ്പിക്കറുകാട്ട് ചെല്ല്വന്നോം
താമറ് കളിച്ചും ബെയിച്ചിറ്റില്ല
ചെന്നേമലെ ചെന്ന് പടിഞ്ഞാറേല്
പറമ്പിക്കറുക്കാട്ടെ കണ്ണ്യാരൊ
എന്നും കളിച്ച് ബെയിച്ചി ല്യോ
ഉവചംകറിച്ച് ഞാൻ പോന്നിറ്റുണ്ട്
ഉവചംപറഞ്ഞും നടക്ക വേണ്ട
പൊരക്കം അടയാളം കൊടുക്കുന്നതന്ന
എന്നെല്ലാം ജാതി പറഞ്ഞോണേറും
എന്നെല്ലം ജാതി പറഞ്ഞോണേറും
താമറ് കളിച്ച് ബെയിച്ചില്ലാലോ
പറമ്പ്ക്കറുക്കാട്ടെ അങ്ങ്നാന്
പറയുന്നുണ്ടോമനങ്ങ്ന്നല്ലേ
തച്ചോള്യല്ല്യോമനക്കണ്ണാതേനാ
എന്നാലിതൊന്നും കേതം പോരാലോ
കെയ്യും വേണ്ടുന്നത് നീതന്ന്യാണെ
പറയുന്നല്ലുന്നേരം കണ്ണാരതേനൻ
പറമ്പ്ക്കറുക്കാട്ടെ അങ്ങ്നോള്ള്യ
കേട്ടു ധരിക്കണേ അങ്ങ്നോള്ള്യ
കോയിക്കോട് വന്ന തലെസ്സിരായര്
എന്നോടുംകൂട പറഞ്ഞിക്കല്ലോ
പതിനെട്ട് നമ്പറുള്ളോനേക്ക്
അതനായിക്ക പോവചാണെ കണ്ണാരതേനാ
എന്നിക്കിപ്പം തെറവാനും നേരം പോരാ
എന്റെ ബതിലാണെ കണ്ണാരതേനാ

---

1 ഉമ്മള് = നമ്മൾ
2 പുയിങ്ങിക്കുന്ന് = പുഴുങ്ങിക്കുന്നു

പകരം പറഞ്ഞല്ലോ കത്തോമറ്
പാറമ്പിക്കറുകോട്ടെൻറമ്മോയ്യമ്മേ
എളേൻറ പടിഞ്ഞാറേലാനിപ്പോള്
ഓള കടത്ത്റാൻറമ്മോയ്യമ്മേ[1]
വടകപാറം കോനാലും കൂട്ടവേണം
ഓനോൻറ ചെള്ളറ കൊണ്ടുപോട്ടെ
ഉടക്കത്താരിത്ത്യായി കൂടിക്കോട്ടെ
വടകപാറം കോനാലും കൂട്ടിക്കോളി
ഓളുള്ളട് കളെ കൂട്ട്ന്നല്ലോ
അങ്ങേന്നവിട്യാട പാറ്ത്തല്ലോ
ആദ്യോത മൂന്നാസം[2] കഴ്യുന്നേരം
പാറമ്പിക്കറുകോട്ട് കത്തോമറ്
പൊൻചുരക്കോലും കയിക്കലാക്കി
പറയുന്നല്ലോമനച്ചിരുതേയ്യോട്
ഏടച്ചേരി പൂക്കോട്ട് കണ്ണിരുതയ്യേ
പാറമ്പിക്കറുകോട്ടെൻറമ്മോയ്യമ്മ
ഓറോട്ടും ചെന്ന് പറ ചിരുതയ്യേ
പൊറത്തട്ട് മുണ്ട് തരുവാം പറ
പാറമ്പിക്കറുകോട്ടെ താഴെയമിന്ന്
ചെന്നല്പിപ്പള്ള് പറിക്കവേണം
പേടിച്ച് വെറക്ക്ന്ന കണ്ണിരുതയ്യേ
പാറമ്പിക്കറുകോട്ടെൻറമ്മോയ്യമ്മോ
പൊറത്തട്ടുമുണ്ട് താരൊനക്ക്
ചോദിക്ക്ന്നതാരോളമ്മോയ്യമ്മ
ഏടച്ചേരി പൂക്കോട്ട് കണ്ണിരുതെയ്യേ
എന്തിനി പറഞ്ഞിട്ട് പുണ്ണിനിക്ക്
പാറമ്പിക്കറുകോട്ടെ താഴെയമിന്ന്
ചെന്നില്പിപ്പള്ള് ഞാ പറിക്കണോമ്പോലും
പറഞ്ഞതും ചെന്നല്ലോ അമ്മോയ്യമ്മ
പാറമ്പിക്കറുകോട്ട് കത്തോമറെ
പാറമ്പിക്കറുകോട്ട് ഉള്ളമ്മോമാറ്
ഓല് വയലില് പണിയില്ലാലോ
പകരം പറഞ്ഞല്ലോ കത്തോമറ്
പാറമ്പിക്കറുകോട്ടെൻറമ്മോയ്യമ്മേ
ഓളെട്യന്നില്ലെൻറമ്മോയ്യമ്മോ
ഓളിന്നപ്പള്ള് പറിച്ചില്ലെങ്കി
ഞാനിക്കറുകോട്ടിരിപ്പില്ലാലോ

---

1 ഓള കടത്തറ് = അവളെ കടത്തരുത്
2 മൂന്നാസം = മൂന്നു ദിവസം

ഒറ്കിണ്ടി വെള്ളവും എടുക്കുന്നോള്
ഓളപ്പടികലത്ത് കൊണ്ടുവച്ച്യൂടം
ഓളോട്തന്നെ പിടിച്ച് ഏറ്റി
ഓളെ തലയിച്ചെരിയുന്നല്ലോ
വെള്ളം പിടിച്ച്യേറ്റി പാറ്ന്നല്ലോ
ഓള് കരഞ്ഞോണ്ടും പോറ്ന്നല്ലോ
മനസ്സില് നിനക്ക്ന്നോളമ്മായ്യമ്മ
എങ്ങിനെ കഞ്ഞനെന്നക്കെന്റൈതേ
ആടക്കാറത്തൊന്ന് പാറ്ത്തോളെ
പറമ്പിക്കുക്കോട്ടാറമ്മായ്യമ്മ
മാളികപ്പടികാരി ചെല്ലുന്നേരം
ചോദിക്ക്ന്നന്നേരത്തോട്ന്നല്ലേ
വലിയപറമ്പിലെ പെണ്ണ്ങ്ങളെ
മാളികപ്പടികാരി വന്നതെന്ത്?
പകരംപറഞ്ഞല്ലോളമ്മായ്യമ്മ
പറമ്പിക്കുക്കോട്ടേന്റെ ബന്ധോ
തൃപ്പൂര്ണ്ണോലെതല്ല്യാളല്ലോ
ലോകനാറ്കാവില് ഞാ കളിച്ചോവോരത്ത്*
ലോകനാറ്കാവില് കളിച്ചൊവ്വാളെ!
എന്നക്കിപ്പോ പോകണമല്ലോ എന്റെ ബന്ധോ
പകരം പറഞ്ഞല്ലുമങ്ങ്ന്നല്ലോ
നീയിപ്പം പോടെന്റെ പെണ്ണ്ങ്ങളെ
മാളിക കോണി കീഞ്ഞ് പോറ്ന്നോള്
പിറ്റെന്നാ പുല്ലാ പുലരുന്നേരം
ഓക്കെല്ലും നായിമ്മാറ കൂട്ടന്നോള്
ഓക്കെലക്കൊണ്ടാമത്ത്യേം കൂട്ടന്നോള്
ലോകനാറ്കാവിലും പോറ്ന്നല്ലോ
ഓലിന്നാവിട്ടനും പോയോണ്ടോരെ
പറമ്പിക്കുക്ക് കണ്ട്യാമറ്
എടച്ചേരി പൂക്കോട്ട് കഞ്ഞിമ്മതെയി
ഓന്നിനക്കെപ്പേല് പോറ്ന്നല്ലോ
മുരിക്കിലിളന്നാരി കൊമ്പ് കൊത്തി
പിടിച്ചിട്ടം മുള്ള് തരത്തിക്കൊണ്ട്
എടച്ചേരി പൂക്കോട്ട് കഞ്ഞിമ്മതെയി
ഓളപ്പിടിച്ചുരുട്ടിച്ചിട്ട്ന്ന്
അടിയിന്ന്കോട്ട് മുടിയോളംവെ
ള്ളയ്പൊളിമതാലും പൊളിച്ചോള്ന്ന്
പിറ്റേക്കോട്ടുമ്മ പരിയയിച്ചി

---

* കളിച്ചൊവ്വാളെ = കളിച്ചണോൻ

കണ്ണൂരലെ കണ്ടപ്പെരിയയിച്ചി
അപ്പാച്ചലോട്ന്നും പാഞ്ഞോണ്ടിറ്റ്
ലോകനാറ്കാവിലും പാഞ്ഞുട്ടീറ്റ്
കന്മതിലിന്റിപ്പുറം നിക്ക്ന്നോള്
അയ്യമ്പിളിച്ചും പറയുന്നല്ലോ
പറമ്പിക്കറുക്കോട്ട് പെറോറമ്മോ
എങ്ങാം തറവാട്ട് കുഞ്ഞനെയാന്ന്
ഇങ്ങിനെ കൊണ്ടന്ന് കൊന്നോണ്ടാല്
അമ്മേന പെങ്ങളെ കൊട്ക്കപ്പൊറുമേണ്ടാ
അത്തരം വാക്കങ്ങനെ കേക്കന്നേരം
പറമ്പ്ക്കറുക്കോട്ട് പെറോറമ്മ
പായസച്ചോറപാങ്ങിട്ടുണ്ടാണ്
മടക്കം തൊഴുതിറ്റ് പോരുന്നല്ലോ.
അപ്പാച്ചിലോട്ന്നും പാഞ്ഞൊണ്ടിറ്റ്
പറമ്പിക്കറുക്കോട്ട് പെല്ലുന്നേരം
വടക്കുപാറം കോനാലത്ത് നോക്കന്നേരം
ഏടച്ചേരി പൂക്കോട്ട് കുഞ്ഞിരുതയ്യേ
ചോരയിന്നാവപയ്യും പൊന്തുകയും
പറമ്പിക്കറുക്കോട്ടേളമായ്യമ്മ
കുഞ്ഞാരപ്പാത്തി ബെലിക്കുന്നല്ലോ
എണ്ണ കൊയമ്പ് നറക്ക്ന്നല്ലോ
ചിത്തരമീന പാത്തീ കെടന്ന്ന്നല്ലോ
തൊണ്ണൂറ്ദിവസവും പാത്തീ ചികിലിസ ചെയ്യുന്നല്ലോ.

# പെരുവാണ്യം കോറോത്ത് കുഞ്ഞാമറ്

കുറ്റ്യാടിക്കോയിലോത്തെ തമ്പുരായെൻ
അരുളിച്ചെയ്യിതല്ല്യതമ്പുരായൻ
പനമ്പറ നമ്പിക്കറുപ്പെന്നോനെ
കൈതേരി കണ്ടപ്പൻ കുഞ്ഞ്യണ്ടപ്പൻ
എന്നോടക്കണ്ടപ്പൻ ചെയ്തപോലെ
ആരോടും ചെയ്യുല്യങ്ങാനിപ്പോള്
എണ്ണായിരം നെല്ല് പാട്ടംനെല്ല്
ആറായിരം പണം പാട്ടപ്പണം

കുറ്റ്യാടിക്കൊയിലോത്തെ നാടാലേ്യലൊ[1]
കാലൊന്നിന്[2] കെട്ടി വരുവാറുണ്ടേ
വലിയമ്മോ[3] സപ്പ്ത്തി തീപ്പെട്ടാരെ
നെല്ലാലൊക്കെവൻ തന്നില്ലാലൊ
പയിസ്യാലൊന്ന് ലെശവൻ തന്നില്ലാലൊ
തന്നില്ലേ സങ്കടെനക്കില്ലാഞ്ഞി
നാല്പത്തിനാലിന ഞാൻ പാടയച്ച്
ഒന്നിന മടക്ക്യോന്നയച്ചില്ലാലൊ
അയ്യോന്ന് സങ്കടെനക്കണ്ടല്ലോ
എന്റുടെ[4] ആളെല്ലായിഞ്ഞി പോയി
എങ്കിലും ബേണ്ടപ്പുന്നാന്നിപ്പാള്
നീയംബടകര[5] പോയിനാനേ
വടകര ചേക്കാലി ചോനോകന്റെ[6]
ആയിരത്തിരുടെപ്പിടക്കണം
ബേണ്ട്ന്ന പണം കുറിപ്പിക്കണം
അറിയളവോന്ന് കയിച്ചി നോക്കു
പന്നമ്പറ നമ്പിക്കുറുപ്പന്നോരെ
വേണ്ടും പൊരുത്ത്യൂര കൂട്ടനാല്ലോ
വടകര ചേക്കാലി ചോനോകന്റെ
ഓന്റുടെ[7] പണ്ട്യാലെ പോരന്നാല്ലൊ
ആയിരത്തിരുടെപ്പിച്ചല്ലോ
വേണ്ടുന്ന പണം കുറിപ്പിക്ക്ന്ന്
കുറ്റ്യാടിക്കൊയിലോത്തെ നാടാലേ്യലെ
ഒറപ്പൊരയോ ഉരിക്കൂട്ട്ന്ന്
ആനക്കഴ്ത്താളും കുണ്ടുംകൂട്ടി
അങ്ങിനവിട്ട്യാട പാറത്തല്ലോ
ഞാറാച്ചവനും പൊലനും അല്ലോ
പന്നമ്പറനമ്പിക്കുറുപ്പന്നോരെ
ചെപ്പനെടയെയി[8] കയിക്കലാക്കി
പോരിക്ക്നോമനക്കുറുപ്പന്നോരെ
കുറ്റ്യാടി കൊയിലോത്തെ നാടുവായിച്ച
അറിയളവിവിട തൊടങ്ങത്ത്യോല്ല്യ

---

1 നാടാലേ്യലെ = പത്താമുദയത്തിൽ
2 കാലൊന്നിന് = കാലം + ഒന്നിന്, ഓരോ കാലത്തും (അവ്യയീഭാവം)
3 വലിയമ്മോ = വലിയമ്മാമൻ
4 എന്റുടെ = എന്റെ
5 നീയംബടകര = നീ + ആ + വടകര
6 ചേക്കാലിചോനകന്റെ = ചേക്കാലി എന്ന പേരുള്ള മാപ്പിളയുടെ
7 ഓന്റുടെ = അവന്റെ
8 എടയെയി = ഇടയെ

ആ എന്നരുവാദത്തമ്പുരാനെ
അറിയളവോട തെടങ്ങി കണ്ട്
മൂവ്വായിരം നായരവിടെത്തിക്കൂടി
ഒറപ്പൊരയോളരിയുള്ളത്
നാനാര്യരിയോട ചോയിപ്പുണ്ട്[1]
ആനക്കഴ്ത്തോളം മുണ്ട്ള്ളത്
ഒര് കണ്ടം മുണ്ടോട ചോയിപ്പുണ്ട്
വന്നോര് നായരൊക്കെ പോയ്യൂട്ടല്ലോ
മുഖിച്ചിരുന്നിക്കത്തമ്പുരാനെ
പെരുവാണ്യം കോറോത്തെ പെറെറാരമ്മ
ചോദിക്ക്ന്നോനെ പെറെറാരമ്മ
പെരുവാണ്യം കോറോത്ത് കുഞ്ഞ്യാമറേ
കുററ്യാടി കോയിലോത്ത് കുഞ്ഞ്യാമറേ
അറിയളവുണ്ടോ അക്കോയിലോത്തെന്ന്
നീയക്കോയിലോത്ത് ചെല്ലാഞ്ഞാല്
ഇന്നെ തിരുള്ളത്തി പേപ്പിക്കോല്ലേ?
അത് കേട്ട് പോര്ന്ന കുഞ്ഞ്യാമറ്
ആര്യപ്പൂടി തുള്ളി പോര്ന്നല്ലോ
കുററ്യാടി കോയിലോത്ത് ചെല്ല്ന്നേരം
വന്നോര് നായരൊക്കെ പോയിക്കല്ലോ
താമറ കണ്ടിററും കാണാവൃന്ദം
അരുളി ചെയ്തിന്നത്തമ്പുരാനെ
പനമ്പറനമ്പിക്കുറുപ്പെന്നോനെ
താമറക്കരിയോ കൊടുത്തില്ലേടോ
ചോയിപ്പ് നാനാര്യരിയുള്ളത്
താമറ്ക്കല്ലേ കൊടുക്ക്ന്നത്
മടിപിടിച്ച് നാനാര്യരിയും വാങ്ങി
കൈനീട്ടി മുണ്ടിങ്ങ് വാങ്ങുന്നേരം
അരുളിച്ചെയ്തിന്നത്തമ്പുരാനെ
പെരുവാണ്യം കോറോത്ത് കുഞ്ഞ്യാമറേ
നീ കേക്കോനല്ല പറയുന്നത്
ഞാനെന്റെ ബെടന[3] പറയുന്നല്ലോ
കൈതേരി കണ്ടപ്പൻ കണാര്യനപ്പൻ
എന്നോടക്കണ്ടപ്പൻ ചെയ്യപോലെ
ആരൊരും ചെയ്യല്ലേ കുഞ്ഞ്യാമറേ
എണ്ണായിരം നെല്ല് പാട്ടനെല്ല്

1 ചോയിപ്പുണ്ട് = ബോധിക്കുണ്ട്
2 നിന്നെ തിരുവുള്ളത്തിൽ പിടിപ്പിക്കുകയില്ലേ? (തമ്പുരാന് നിന്നോട് വിരോധം തോന്നുകയില്ലേ?)
3 ബെടന = വേടന

ആറായിരം പണം പാട്ടപ്പണം
കാലൊന്നിന്ന് കിട്ടിവരുമാറുണ്ട്
വല്യമ്മോ സ്വത്തിന്നിപ്പുറെ
നെല്ലാലൊയക്കവൻ തന്നില്ലാലൊ
പയിസ്യാലൊറ് കാസു വെരുന്നില്ലാലൊ
തന്നില്ലേ സങ്കടേനക്കില്ലാലൊ
നാല്പത്തിനാലിന ഞാൻ പാടയച്ച്
നാല്പത്തിനാലിനേം കൊന്ന് കണ്ടപ്പെൻ
ഇമ്പിക്കയ്യിണെകൊരാന്യായമോയെ
ഉറുമിമ്മലൊത്തിരം ചാടപവനേ
പറക്കും പരുന്തൊട്ടും വെട്ടിക്കൊള്ളേ
കെപ്പൂ ഞാനോട തീരുന്നോം
അരിയോയൻ[1] വാര്യത്ത് പാട്യൂട്ടല്ലേ
ഉണ്ടും പറച്ചീന്നി[2] പാട്യൂട്ടല്ലേ
ചോദിക്കുന്നോരെ കണ്ട്യോറ്
കാറ്യാടി കൊയിലോത്ത നാട് വായിച്ച്
മുവ്വായിരം നായരിവിടത്തില്ലാള്യ
വന്നോര് നായന്മാരൊക്കെ പോരയാണോരെ
ആര് കേക്കമ്പാനിപ്പൊരങ്കത്തോളി
ഉരിയാടാതെ കീഞ്ഞും[3] പോരുന്നല്ലോ
പെൺവാണ്യം കോരനോര് ചെല്ലുന്നേരം
ചോദിക്കുന്നോന്ന പെറോറാമ്മെ
അറിയുള്ളവില്ലാമ്മെന്നാ കൊയിലോത്തേന്നം
അറിയുള്ളവ്ന്റ് കൊയിലോത്തമ്മേ
ഇന്നിക്കയ്യൂരിയൊട്ടും കിട്ടില്ലെടോ
ഞാനക്കൊയിലോത്ത് ചെല്ലുന്നേരം
അരിയൊക്കെളനാടെ[4] തീർന്നിക്ക്
ഞാനോ കളിച്ചും ബെന്നുളക്കെ
കഞ്ഞി വേകം[5] ബെക്കണേ പെറോറമ്മേ
അന്നേരത്തമ്മേലല്ലേ ചോദിക്കുന്ന്
ഏടപ്പോറപ്പാടെ കണ്ട്യോനെ
എന്നക്കം ബയനാട്ട്[6] പോണേനമ്മേ[7]
കൈതേരി കണ്ടപ്പ നമ്പ്യാരോടെ

---

1 അരിയോയൻ = അരി അവൻ
2 പറച്ചീന്നി = പറിച്ചുപീന്നി
3 കീഞ്ഞും = ഇറങ്ങി
4 അരിയൊക്കെളനാടെ = അരിയൊക്കെ + ഉണ്ട് + അവിടെ
5 വേകം = വേഗം
6 ബയനാട് = വയനാട്
7 പോണേനമ്മേ = പോകണം + എന്റെ + അമ്മേ

പാട് പഠിപ്പിക്കാൻ പോരണെന്നമ്മെ
അയ്യം കൊടുത്തല്ലോ പെററമ്മ
കൈതേരി കണ്ടപ്പൻ നമ്പിയാറ്
നാല്പത്തിനാലിനെ കൊന്നോനാണെ[1]
ഉറുമിമ്മലോതിരം പാടിക്കൊള്ളു
തുമ്പികയ്യിന്മേലാന്യാനെന്ന്
ഞാനും പറഞ്ഞിറ്റ് കേട്ടിക്കല്ലോ
ഇന്നവെ[2] കൊല്ലല്ല്യ കഞ്ഞ്യാമറെ
പകരം പറഞ്ഞല്ലോ കഞ്ഞ്യാമറ്
അയ്യംപ്പ്യിക്കല്ല്യ പെററമ്മേ
ഞാനും ബയനാട്ടി പോവ്വല്ലേലൊ
കൊയിലോത്തോളം പോയി പോരേ ഉള്ളു
രാമറ് മനസ്സാലെല്ലോരക്ക്ന്ന്
നാലുണ്ടെനക്കിപ്പം പെങ്ങമ്മാറ്
എന്നെയിന്നക്കണ്ടപ്പ്ലെ കൊന്നിക്കെങ്കി
ഞാനെന്റെ പെങ്ങമ്മാറ കാണുല്ല്യാലൊ
ആര്യപ്പടി കീഞ്ഞും പോര്ന്നല്ലോ
അന്നേരത്താലെ നടന്ന്[3]തിററ
പനങ്ങാടറ് കേളോത്തും പോര്ന്നോനെ
പനങ്ങാടറ് കേളോത്ത് ചെല്ല്ന്നേരം
പെരുവാണ്യം കോറോത്ത് കഞ്ഞിമ്മാതു
കണ്ണാലെ കണ്ടല്ലോ കഞ്ഞിമ്മാതു
ബലംകയ്യാ ബെത്തിലപ്പെട്ട്യെടുത്ത്[3]
ഇടംകയ്യാ പൂവന്തിരിയെട്ട്ത്ത്
പെരുവാണ്യം കോറോത്തമ്മെന്റയേട്ടാ
അമ്മ മൊറോത്താം ബത്തമോ[4] ഉണ്ടോ
അമ്മക്കിപ്പ്ളും ബത്തമോ ഇല്ല്യാ
പനങ്ങാടെ ചാത്തുക്കുറുപ്പാനെല്ലോ
മൊറേടപ്പോയെന്റെ കഞ്ഞിമ്മാതേ
ബന്ധു കളരിക്കപ്പോയിക്കേട്ടോ
എന്നക്കിപ്പിരിക്കാനും നേരം പോര
എന്നക്ക് മുറുക്കാനും നേരം പോര
ചോദിച്ചുല്ല്യന്നേരം കഞ്ഞിമ്മാതു
എന്തൊരു ബദ്ധപ്പാടാണേയേട്ടാ
കഞ്ഞിക്കൊറ്റെട്ടെ ഞാനെന്റേട്ടാ
പകരം പറഞ്ഞല്ലോ കഞ്ഞ്യാമറ്

1 കൊന്നോനാണെ = കൊന്നവൻ + ആണെ = കൊന്നവനാകുന്നു
2 ഇന്നവെ = നിന്നെ അവൻ
3 വലംകൈയാലെ വെററിലപ്പെട്ടി എടുത്തു
4 ബത്തമം = സുഖക്കേട്

കുഞ്ഞിക്കൊരാങ്ങളെ കുഞ്ഞിമ്മാതേവാ
എന്തൊര് ബെടപ്പാടാണേയേട്ടാ
എനക്കും ബയനാട്ട് പോണം മാതേവാ
എന്തിനാ ബയനാട്ട് പോണെന്നിട്ടാ
കൈതേരി കണ്ടപ്പൻ നമ്പ്യാരോട്
പാട് പഠിപ്പിക്കാൻ പോണേ മാതേവാ
അത്തുരം വാക്കോള് കേക്ക്ന്നേരം
നിന്ന നെലയിനും ബീണ്പോയെ
ഞാനും പറഞ്ഞിറ് കേട്ടിക്കെട്ടാ
കൈതേരികണ്ടപ്പ നമ്പിയാറ്
നാല്പത്തിനാലിന കൊന്നിക്കൊണ്
ഇമ്പിക്കയ്യുണ്ടെക്കൊര്യാന്യാനെന്നും
ഉറുമീമ്മലോതിരം ചാട്ട എന്നും
ഏട്ടെ[1] ബയനാട്ടി പോന്നാണെങ്കി[2]
ഞാൻകൂടെ പോരും ബയനാട്ടില്
രാമറ് പടിക്കിഞ്ഞും പോര്ന്നല്ലോ
പെരുവാണ്യം കോറോത്ത് കുഞ്ഞിമ്മാളു
പള്ളും തലപ്പുറിപ്പിടിക്കുന്നല്ലോ
ഞാംകൂടെ[3] പോരും ബയനാട്ടില്
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
ഞാനെന്റെ ദൂഷണം പറഞ്ഞ മാതേവാ
ഞാനും ബയനാട്ട് പോവ്വില്ലാലൊ
പിടിച്ചേയിനും മത്ത്യരറിഞ്ഞാമറ്[4]
രാമറ് മനസ്സാലെപ്യ ല്ലാറല്ലോ
നാലുണ്ണെനക്കിപ്പം പെങ്ങമ്മാറ്
ഒറ്റ്തിന കണ്ടത് മതിയെനക്ക്
മൂന്നെണ്ണും ഞാനിനി പോന്നില്ലാലൊ
അന്നാടത്താലെ നടന്നുട്ന്ന്
പെരുവാണ്യംകോറോത്തിങ്ങെത്തിക്കൊണ്ട്
കാച്ചിപ്പുള്ളി കുറി കൊളുത്തുട്ത്ത്
പിഞ്ഞാണിക്കിണ്ണത്തിലെണ്ണൂട്ത്ത്
ഇടവെട്ടും കോനാലും കൊണ്ടവെച്ചി
എറനാട്ടുംപോലെയ്യാരെണ്ണ തേച്ചി
തേച്ചിറ്റൊണ്ണ പിടിക്കൊളുമയെ
എടവെട്ടും[5] കോനാക്കോലായിക്കൊണ്ട്

1 ഏട്ടെ = ജ്യേഷ്ഠൻ
2 പോന്നാണെങ്കി = പോകുന്നുണ്ടെങ്കിൽ
3 ഞാം = ഞാൻ
4 പിടിച്ചേയിനും + മീതെ + അറിഞ്ഞു + രാമറ്
5 കോനാക്കോലായിക്കൊണ്ട് = കോലായയിൽ ഉലാത്തിക്കൊണ്ട്

താളിയും ബാഗെ[1]യെടുപ്പിക്ക്ന്ന്
ബേകം[2] കളിച്ച് കരേറി പോരുന്നല്ലോ
ഓന്റെ കളിയും കറി കയിഞ്ഞ്
പെരുവാണ്യം കോമറോത്ത് പെറോറമ്മ
പൂവണെലയും മുറിച്ചുവെച്ച്
പൂന്തിരികയുമെടുത്ത്‌വെച്ച്
തുമ്പപ്പൂപ്പോലൊര് ചോറും ബന്ന്
പൊൻപോലൊരേഴ് കറിയും ബന്ന്
പായക്ക, കോവക്ക, കാവെള്ളരി
ഇഞ്ചി എളമാങ്ങ എളനാരങ്ങ
മഞ്ഞ്‌വെള്ളംപോലെ ഉരുക്ക്‌നെയ്യ്
മയവെള്ളംപോലെ നനക്ക്ന്നമ്മ
വയ്യും കയ്യാലെ സുഖം വരുത്തി
എച്ചിലില് വെരതില തീർ കയിഞ്ഞ്
തന്റെ പടിഞ്ഞാററകം തൊറന്ന്
പൂമരംപോലെ ചമഞ്ഞൊള്ന്ന്
പൂവംകോയിപോലെ നെറഞ്ഞൊള്ന്ന്
പടിഞ്ഞാററടച്ചിങ്ങ് പൂട്ടിക്കൊണ്ട്
താക്കോല് കൊണ്ടക്കൊടുക്ക്ന്നല്ലോ
അമ്മേന്റെ കൊണ്ടക്കൊടുക്ക്ന്നേരം
മൂന്നം പൊറത്തിറങ്ങലിന്നോട്
പെരുവാണ്യം കോമറോത്തിങ്ങളും താനെ
എന്ന നെനച്ചും കരഞ്ഞേക്കറ്
പെരുവാണ്യം കോമറോത്തിരിക്കുന്നാലെ
അമ്മേന[3]ക്കൊളങ്ങര കളികപാനായക്കണ്ണാലൊ
കൊട്ടത്തളത്തിലല്ല്യാനിപ്പള്
ചെമ്പില് വെള്ളം നിറച്ചിററാനെ
അമ്മ കളിക്കട്ടെ പെണ്ണുങ്ങളെ
മൂന്ന്നേരം ചോറമ്മക്ക് പോരേങ്കില്
നാല്നേരം ചോറ് കൊടുത്തേക്കണം.
ചോറുണ്ടൊറക്കിന് പോന്നേരത്ത്
പാലും കറുകക്കൊടുത്തേക്കണേ
പടിയുള്ളിപ്പോര്ന്നേ കണ്ട്യാമറ്
അന്നാടത്താലെ നടന്നുട്ടിറ്റ്
കറ്റ്യാടിക്കൊയിലോത്ത തായ കീഞ്ഞി
തമ്പുരാൻ കണ്ണാലെ കണ്ടിക്കല്ലോ
രാമറ് കൊയിലോത്ത് ചെല്ല്ന്നത്

1 ബാഗെ — വാക
2 ബേകം — വേഗം
3 അമ്മേന — അമ്മയെ

കൈതേരി കണ്ണോത്തിത്തെത്തിപ്പോയി
ആര്യപ്പടികാരി പെല്ല്ന്നേരം
കൈതേരി കണ്ണോത്ത് പെറോറാരമ്മ
പതിനാല് പായില് നെല്ലും ചിക്കി
വെത്തിലപ്പെട്ടിയും കൊണ്ടവെച്ച്
വെത്തില മുറുകയും തുപ്പകയും
നെല്ലിലക്കാക്കെന നോക്കകയും
തോറത്ത്മുണ്ടിട്ടിര്ന്നാമറ്
പോരികഴ്ന്നന്നേരം പെറോറാരമ്മ
ഏട്ന്ന് വന്ന് കയിക്കൊന്നെന്ന്
പകരം പറഞ്ഞല്ലോ കത്ത്യാമറ്
കൈതേരി കണ്ണോത്ത് പെറോറാരമ്മേ
ഞാനിന്നിക്കീഴ്ന്ന്[1] വരുവാനെല്ലോ
എന്തിന് വന്ന് കയിക്കൊന്നെന്ന്
കറ്റ്യാടി കൊയിലോത്ത തമ്പുരാന്റെ
പാട് പിരിപ്പികാന് വന്ന് ഞാനെ
പകരം പറഞ്ഞല്ലോ പെറോറാരമ്മ
എന്റെ മകനല്ലെ കത്ത്യാണപ്പന്
ഇന്നാട്ടിലേക്കാറ് നരിയാനല്ലോ
പണിയപ്പലത്തെയോനും പോയിറുണേ
ഓനോ മടങ്ങിവരുംമുമ്പാനേ
മരികാന് മനസ്സിനിക്കില്ലെങ്കില്
വേക്കം[2] പടി കീഞ്ഞി പോയിക്കോളെ
നാല്പതിനാലാള കൊന്നിക്കല്ലോ
എന്റെ മകനാനിയൊനിപ്പള്
ഉറുമിമേലോതിരം പാടിക്കോളും
വേഗം പടി കീഞ്ഞി പോയിക്കോളെ
പകരം പറഞ്ഞല്ലോ കത്ത്യാമറ്
കൈതേരി കണ്ണോത്ത് പെറോറാരമ്മേ
മരികാന് മനസ്സുനക്കണ്ടായിരോറ
നാടുവാണി കന്ന് കാരി[3] ഞാന് പോന്നതമ്മേ
മായിച്ചോറ്[4] വെള്ളം തരുവേ അമ്മേ
പകരം പറഞ്ഞല്ലോ പെറോറാരമ്മ
മായിച്ചോറ് വെള്ളം തരുവാനാനെ
കെരട്ടിക്കളത്തേനോ പതിക്കല്ലോ[5]

---

1 കീഴ്ന്ന്—കന്നിന്റെ കീഴിൽനിന്ന്
2 വേക്കം—വേഗം
3 കാരി—കയറി
4 മയിച്ച—മോഹിച്ച
5 കിണററിൽ കരുടന് (വിഷമുള്ള ഒരു ഇഴജീവി)മരിച്ചിട്ടുണ്ട്

അന്നേരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
ചെത്ത്കരിക്കൊന്ന് തായെ അമ്മേ
പകരം പറഞ്ഞല്ലോ പെറ്റോരമ്മ
പറമ്പ് മുറിച്ചേറ്റുട്ടി പാട്ടാന്തെട1
എന്നാലൊര്കിണ്ടി പാലാണല്ലോ
പാല് തരണെല്ലോ പെറ്റോരമ്മേ
പകരം പറഞ്ഞല്ലോ പെറ്റോരമ്മ
ഇന്നലെ പുള്ളനക്കാരന്നിക്കില്ല്യ
എന്റെ മകനോ വരുംമുമ്പാണെ
വെക്കം പടി കീഞ്ഞി പോയിക്കോളെ
എന്റെ മകനിന്നതൊന്നിപ്പള്ള്
ഇന്നാട്ടിലേക്കൊര് നരിയാനല്ലോ
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
ഇന്റെ മകനാണെ പെറ്റോരമ്മ
ഇന്നാട്ടിലേക്കൊര് നരിയാണെങ്കി
ഇമ്പണ്ണ2 ഞാനൊര് പുലിക്കുട്ട്യാണെ
യോഗം വിധിയെനക്കുണ്ടെങ്കിലും
സംഗതി കല്പ്പന3 കൂട്ട്യെങ്കിലും
ഇന്റെ മകന്റെ തല കൊത്തീറ്റ്
ഇന്റെയി4 കൊണ്ടുതരുന്നുവെ അമ്മേ
പടിക്കുന്നിനിക്കാററില് കളിപ്പിക്കാലൊ
വെള്ളത്തിനും പാരം മായിച്ചിററ്
രാമറ്ക്ക് നടകുവാൻ കൊന്തം പോരാലൊ
ആര്യപ്പടി കീഞ്ഞി പോര്ന്നോയെ
ആട്ന്നൊരൂടുവയി5 നടക്കുന്നേരം
കാളേന മേക്ക്ന്നോര് ബാണച്ചെക്കെ
കാളേന മേക്ക്ന്നച്ചെക്കനല്ലേ
പറയുന്നതെന്താണ കുഞ്ഞ്യാമറ്
കാളേന മേക്ക്ന്നോര് ബാണച്ചെക്കൊ6
വെള്ളംകടവീട് ചൂണ്ട്യേങ്കില്
ചൂണ്ട്യേ വെരകം7 പണം തരവെ
കാളേന മേക്കന്നോര് ബാണച്ചെക്കെ

---

1 പാട്ടാന്തെട = പാട്ടമാണ് ഇവിടെ. ഈ പറമ്പ് ഉണ്ടെന്തിയിലാണ്
2 ഇമ്പണ്ണ = ഈ വണ്ണ
3 കല്പ്പന = കല്പന
4 ഇന്റെയി = നിന്റെ കൈയിൽ
5 അവിടെനിന്ന് ഒരു ഊടുവഴി
6 ബാണച്ചെക്കൊ = പാണച്ചെക്കൻ
7 ചൂണ്ട്യേ വെരകം = ചൂണ്ടുന്ന വിരലിന്

എറക്കോല്[1] ചുണ്ടിക്കൊട്ട്ന്നല്ലോ
കീഴ്ന്ന് വന്നള്ളോര് തമ്പുരാനെ
തൊണ്ട്യൂര് കോട്ടെ[2] കര്യ്യാ പൊരുള്യ
ഒര് കിണ്ടി പാലിപ്പും കിട്ടുവല്ലോ
ചൂണ്ട്യ വെരക്കം പണം കൊടുത്ത്
തൊണ്ട്യൂര് കോട്ടേല് ചെല്ല്ന്നല്ലോ
ആര്യപ്പടി കാരി ചെല്ല്ന്നേരം
തൊണ്ട്യൂര് കോട്ടേലെ കണ്ടിക്കളെ
പൊരഞ്ചേരിപ്പാഞ്ചി[3] നടക്കകയും
രാമര് പടി കാരി ചെല്ല്ന്നേരം
കയ്യെ പിടിച്ചും കയറ്റ്ന്നല്ലോ
കീഴ്ന്ന്[4] വന്നുള്ള ചങ്ങാതിയെ
എന്നിക്കിന്നറഞ്ഞൂടെ ചങ്ങാതിയെ
അന്നേരം രാമര് പറയുന്നല്ലോ
തൊണ്ട്യൂര് കോട്ടേലെ ചങ്ങാതിയെ
എനക്കിന്റെ[5] പേരൊട്ടറിഞ്ഞൂടാലോ
പേരെയ്യും വന്നതെ ചങ്ങാതിയെ
അതെല്ലാം ഞാനോ പറയണ്ടിക്കി[6]
വെള്ളം കുടിക്കണം ചങ്ങാതിയെ
അത്തരം വാക്കല്ലും കേക്കന്നേരം
വിളിച്ചി പറഞ്ഞല്ലോ കണ്ടിക്കളെ
തൊണ്ട്യൂര് കോട്ടേലെ കണ്ട്യാരുത്ത്യോളെ[7]
കീഴ്ന്നോരു ചങ്ങാതി വന്നിറ്റ്ണ്ടേ
ഒര് കിണ്ടി പാല് വേകം കൊണ്ട്വായോ
തൊണ്ട്യൂര് കോട്ടേലെ കണ്ട്യാരുത്ത്യോളെ
പൂവ്വൻപഴവും മലർപ്പൊടിയും
വെള്ളിത്തളകേലും[8] വാരിവെച്ച്
കാച്ചിത്തണിഞ്ഞോര് പാലെടുത്ത്
കിണ്ടി നെറയാനം പാലെടുത്ത്
ചീനഭരണിയിലെ പഞ്ചസാര
പാലിലും ബാരി[9] കലക്കിക്കൊണ്ട്
പാല് പടിക്കലും കൊണ്ട് ചെന്ന്

1 എറക്കോല് = കാളയെ തെളിക്കുന്ന വടി
2 തൊണ്ടിയൂർ കോട്ടയിൽ കയറിയാൽ
3 പൊരഞ്ചേരിപ്പാഞ്ചി = പൊൻചെരിപ്പ് ചവുട്ടി
4 കീഴ്ന്ന് = അങ്ങനെനിന്ന്
5 എനക്കിന്റെ = എനിക്ക് നിന്റെ
6 പറയണ്ടിക്കി = പറയണമെങ്കിൽ
7 കണ്ട്യാരുത്ത്യോളെ = കണ്ടിമാരവരെ
8 തളകേലും = തളികയിലും
9 ബാരി = വാരി

പാല് കടിച്ചോന്റെ[1] ദാഹംകെട്ട്
പയം തിന്നിറേറാന് വെശപ്പും കെട്ട്
പൊടി തിന്നിറേറാനത്തണുപ്പും വീണ്
ചോദിച്ചല്ലോന്നേരം കുഞ്ഞിക്കണ്ണ
ഇഞ്ഞെടുപ്പോയിനും പണ്ടാതിയെ
ഇന്റുടെ പേരെന്ത പണ്ടാതിയേ
അന്നേരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
പെരുവാണ്യം കോറോത്ത് നാമറ് ഞാനെ
ഇന്റുടെ[2] പേരെന്ത പണ്ടാതിയേ
അന്നേരം കണ്ണ പറയുന്നല്ലോ
പെരുവാണ്യം കോറോത്ത് കുഞ്ഞ്യാമറേ
തൊണ്ട്യൂരെ കോട്ടേലെ കണ്ണ ഞാനെ
ഇഞ്ഞെത്യട[3] പോന്നന്റെ കുഞ്ഞ്യാമറേ
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
തൊണ്ട്യൂരെ കോട്ടേലെ കുഞ്ഞിക്കണ്ണാ
കൈതേരി കണ്ണപ്പനമ്പ്യാരോട്
കുറ്യാടി കോയില്ലോത്തെ തമ്പുരാന്റെ
പാട് പിടിപ്പിക്കാൻ വന്ന ഞാനെ
പകരം പറഞ്ഞല്ലോ കുഞ്ഞിക്കണ്ണ
ഉരമെന്റെറവുലേ കുഞ്ഞ്യാമറ
ഓനെ ഉറുമിക്കെന്റൊ ഇഞ്ഞെത
ഉറുമിമേലോതിനും പാടല്ല്യുള്ള
ഇമ്പിക്കയ്യിണ്ടെങ്കൊര്യന്യാനല്ലോ
നാല്പത്തിനാലിന കൊന്നിക്കല്ലോ
തടക്കാലോളംപോരും നീയാനല്ലോ
ഇന്നാട്ടിലെക്കൊര് നരിയാനല്ലോ
അയ്യോര് കരിപ്പിന പേടിച്ചിററ്
ഞാളെല്ലാം പേടിച്ചി നടക്വാനല്ലോ
പകരം പറഞ്ഞല്ലോ കുഞ്ഞ്യാമറ്
തൊണ്ട്യൂരെ കോട്ടേലെ കുഞ്ഞിക്കണ്ണാ
കൈതേരി കണ്ണപ്പ നമ്പിയാറ്
ഇന്നാട്ടിലെക്കൊര് നരിയാനെങ്കി
ഇമ്പന്ന[4] ഞാനൊര് പുലിക്കുട്ട്യാനെ
യോഗം വിധിയെനക്കുണ്ടെങ്കില്
ഓന്റെ തല കൊത്ത്യെടുക്കും ഞാനെ

1 കടിച്ചോന്റെ – കടിച്ച + അവന്റെ
2 ഇന്റുടെ—നിന്നടെ (നിന്റെ)
3 ഇഞ്ഞെത്യട—നീ എവിടെ
4 ഇമ്പന്ന—ഈ വന്ന

ഇന്നത്തെ പോന്നില്ല[1] ഞാനേ കങ്കാ
അത്തരം ബാക്കങ്ങനെ കേട്ടുടനം
വിളിച്ച് പറഞ്ഞല്ലോ കഞ്ഞിക്കങ്കെ
തൊണ്ട്യൂരെ കോട്ടേലെ കഞ്ഞ്യാത്തയ്യേ
കീഴ്ന്ന് വന്നുള്ള ചങ്ങാതിക്ക്
കട്ടത്തില് വെള്ളവിട കാച്ചവേണം
ഓന് കളിക്കപ്പോനേ കഞ്ഞ്യാത്തയ്യേ
പകരം പറഞ്ഞല്ലോ കഞ്ഞ്യാമറ്
തൊണ്ട്യൂരെ കോട്ടേലെ കഞ്ഞിക്കങ്കാ
എന്നിക്കിന്ന് വെള്ളോട്ടം കാച്ചേണ്ടാലൊ
ഞാനക്കൊളത്തിക്കളിക്കേ കങ്കാ
നാടുവാണി കന്ന് കയരേ പിന്ന
ഞാനൊരു സുഖവും നെനച്ചോനല്ല
നാടുവാണി കന്ന് ഞാൻ കീഴെയാളവേ[2]
ഞാനൊരു സുഖവും നെനകാല്ലാലൊ
ഓലക്കൊളങ്ങര പോര്ന്നല്ലോ
ഓലക്കൊളത്തിക്കളിച്ചോള്ന്ന്
അത്തായം ചോറവരണവര്
വിളിച്ചു പറഞ്ഞല്ലോ കഞ്ഞിക്കങ്കെ
തൊണ്ട്യൂരെ കോട്ടേലെ കഞ്ഞ്യാത്തയ്യേ
പടിഞ്ഞാറ്റടിച്ചും വിരിക്കപ്പാത്തയ്യേ[3]
കീഴ്ന്ന് വന്നുള്ള ചങ്ങാതിക്ക്
പകരം പറഞ്ഞല്ലോ കഞ്ഞ്യാമറ്
തൊണ്ട്യൂരെ കോട്ടേലെ കഞ്ഞിക്കങ്കാ
പടിഞ്ഞാറ്റടിച്ചും വിരിക്കണ്ടാലൊ
ഞാനിപ്പടിക്കക്കടക്കേ കങ്കാ
മന്ത്രി പാലയന്ന് തായെനക്ക്
പൂമന്തിരിക്കയും പട്ടണയും
രണ്ടാളും പടിക്കക്കടക്ക്ന്നല്ലോ
പൂവ്വത്തലക്കോയി[4] കൂകന്നേരം
കൈമെതരി കണ്ടപ്പിന്നമ്പിയാരെ
പുത്തരിക്കണ്ടത്തിന്നാനിപ്പള്
ആനറാമന്ന്കാള കെട്ടിപ്പൂട്ടി
കാളമണിച്ചും തെളിക്ക്ന്നല്ലോ
ഞെട്ടിയൊണമ്പായി രാമനോട്

1 അന്നിന്ന പോകുന്നില്ല
2 കീഴെയാളവേ = ഇറങ്ങുന്നവരെ
3 വിരിക്കപ്പാത്തെ = വിരിക്ക് + മധ്യമിയെ. കിടക്ക വിരിക്ക്
4 പൂവ്വത്തലക്കോയി = പൂവൻകോഴി

പുളിമാലക്കോട്ടലെ കാടച്ചുള്ളു
ഇരുപത്തിരണ്ടെണ്ണം കാടമാറ്
ഓലമ്പയലിലും[1] ചെല്ല്ന്നല്ല്യോ
ഏള്യ്കൊട്ടമ്പും അരക്കെ ബില്ലും
പുത്തരിക്കണ്ടത്തിക്കൊണ്ട്ചെന്ന്
കൂട്ടം മുറിച്ചി കൂട്ടം തീയിട്ടല്ല്യോ
തീയ്യുമ്പ് പുട്ടെല്ല്യായിട്ട്ന്ന്
നല്ലണം തണക്കൊണ്ടിരുന്നാറ്
വലംകയ്യാലമ്പ് പിടിക്കേം
ഇടംകയ്യാലമ്പൊക്കെ തട്ടകേം
ഏള്യ് കൊട്ടമ്പാല്[2] തീര്ന്നന്നേരെ
ഇരുപത്തിരണ്ടുള്ള കാടമാറ
നെലയിന്നൊരന്തം മറഞ്ഞോണ്ടിറ്
ഇരുപത്തിരണ്ടിന്റെ തലേം കൊത്തി
പിന്നേം തണക്കൊണ്ടിരിക്കന്നാനെ
അങ്ങിന്യവിടെടിരിക്കന്നേരം
കൈതേരി കണ്ടപ്പുനമ്പിയാറ്
കുഞ്ഞ്യാനെ[3] മിന്നാട്ടംവെക്കമ്പോലെ
ഓറമ്പയലിലും[4] ചെല്ല്ന്നല്ല്യോ
വിളിച്ചി പറഞ്ഞല്ലുനമ്പിയാറ്
കീഴ്ന്നി വന്ന കയിക്കോന്നെന്ന്
ആണെങ്കി കീഴത്തിക്ക് പായെന്റെടോ
ആ വാക്ക് കേട്ടുള്ള കുഞ്ഞാമറ്
ഏള്ളമാൻ കടവിന് ചാട്ടംപോലെ
കണ്ടത്തി ചാട്യത്തനെ വീണൊള്ന്ന്
കേക്കം പടിഞ്ഞാറും നിക്കന്നല്ല്യോ
തമ്മല്[5]കൊണ്ട പൊയിട്ട്ന്ന്
കാലപ്പുത്തിറടി നേരാപ്പോളും
തമ്മല് കൊണ്ട കൊണ്ട പൊയിരുന്നോണ്ടാരെ
വിളിച്ചി പറഞ്ഞല്ലുനമ്പിയാറ്
കീഴ്ന്ന് വന്ന കയിക്കൊന്നെന്ന്
വെള്ളം കടിച്ചും പൊയിയ്യൊള്ള്
അന്നേരം രാമറ് പറയ്ന്നല്ല്യോ
കൈതേരി കണ്ടപ്പുനമ്പിയാരെ
ഞാനും പറഞ്ഞിറ് കേട്ടിറുണ്ട്

1 ഓലമ്പയലിലും = അവർ ആ വയലിലും
2 ഏള്യകൊട്ട അമ്പ് അവിടെ
3 കുഞ്ഞ്യാന = പെരിയ ആന (ആനക്കുട്ടി)
4 ഓറമ്പയലിലും = അയാളും ആ വയലിലും
5 തമ്മല് = തമ്മിൽ

നാല്പത്തിനാലാളെ കൊന്നിങ്ങള്[1]
തുമ്പിക്കൈയുണ്ടെങ്കൊരാന്യാണെന്നും
ഉറുമീശലോതിരം ചാടവെണം
ഞാനൊര്‌വെന നെലേ പോരുള്ളോനല്ലാ
വെള്ളം കടിച്ചോര് പൊയിത്തില്ലാന്ന്
കൈതേരി കണ്ണപ്പനമ്പിയാരെ
പൂഴിക്കടകനടിക്കം ഞാനെ
നോക്കിത്തട്ക്കണേ നമ്പിയാരെ
കീഴ്ന്നോര് നായര് വന്നിറാന്
എണ്ണെച്ചതിച്ചെന്ന് ചെല്ലു്തെ
നെലയിന്നോര് മുത്തോളം[2] പൊന്ത്യാര്[3]
കാലടി ഭൂമീകം[4] ചേര്ന്നോരം
കൈതേരി കണ്ണപ്പനമ്പിയാര
തെക്കവടക്കായി തള്ളിയിട്ട്
നെഞ്ഞത്ത് കാര്യാടെ[5]യിരിക്ക്ന്നോനെ
വിളിച്ചി പറഞ്ഞല്ലോ നമ്പിയാറ്
കീഴ്ന്ന് വന്നോര് കണ്ണനെ കേക്ക്
കൊല്ലല്ലെ കൊല്ലല്ലെ ചന്തോതിയെ
കുറ്റ്യാടി കൊയിലോത്തെ തമ്പുരാന്റെ
എണ്ണായിരം നെല്ല് പാട്ടനെല്ല്
ആറായിരം പണം പാട്ടപ്പണം
കെട്ടിയിരിപ്പാക്കി ഞാൻ വെച്ചിറ്റുണ്ട്
ചോട്ടാളറിങ്ങ്[6] വിളിക്കവേണം
തല കൊത്ത്യെടുത്തല്ലോ കണ്ണ്യാര്
നാട് നടന്നും പിടിക്ക്ന്നല്ലോ
വയനാടയിമ്പത്തിര കാതന്നാട്[7]
കൊട്ടമല കുങ്കിന്റാറുപ്പ്‌വണ്യോളും
തൊണ്ണൂറെ കോട്ടേന്റെ തിരോളവേ
പിടിച്ചോര് നാട്ടിന് ശരംകുത്ത്ന്ന്
മുഹൂർത്തം മൂന്നകോലമെന്നയിത്
മുഹൂർത്തം മൂന്ന് വെടിയുംവെച്ച്
തലച്ചുക്കൈ്യടക്ക്ന്ന് കണ്ണ്യാര്
കൈതേരി കണ്ണോത്ത് പോര്ന്നല്ലോ

---

1 കൊന്നിങ്ങള് — കൊന്നു + നിങ്ങൾ
2 മുത്തോളം — മുന്ന ഒളം
3 പൊന്ത്യാര് — പൊന്തി + ആര്
4 ഭൂമീകം — ഭൂമി + അകം
5 കാര്യാടെ — കയറി അവിടെ
6 ചോട്ടാളര് — പുരട്ടുകാർ
7 അയിമ്പത്തിരകാതന്നാട് — അമ്പതര കാതം വിസ്തീർണ്ണമുള്ള നാട്

കൈതേരി കണ്ടോത്ത് ചെല്ല്ന്നേരം
എടവട്ടം കോനാലിരിന്ന്കല്ല്യോ
തലകൊണ്ട ചാടിക്കൊട്ക്ക്ന്നല്ലോ
കൈതേരി കണ്ടോത്ത് പെറ്റോരമ്മേ
ഇഞ്ഞിപ്പടിക്കലിരിക്ക്ന്നേരം
ആററില് കളിച്ച്യോളെ പെറ്റോരമ്മേ
പതിനാലറയെന്റെ പൊന്താക്കോല്
എട്ത്ത് തരുവാനെടുത്തോളുവാനോ![1]
പറയ്ന്നല്ലന്നേരം പെറ്റോരമ്മ
കൈതേരി കണ്ടോത്ത് കഞ്ഞാതമ്മ്യ
പൊൻതുണിയെടുത്തിറുട്ക്കപാതമ്മ്യ
പൊൻമുണ്ടേട്ടത്തും മെയ്മാടിററ്
താക്കോല് കൊണ്ടക്കൊട്ക്കപാതമ്മ്യ[2]
പൊൻതുണിയെടുത്തിറുട്ക്കപാതമ്മ്യ
പൊൻമുണ്ടേട്ടത്തും മെയ്മട്ന്ന്
താക്കോലുംകൊണ്ടോള് ചെല്ല്ന്നല്ലോ
അന്നേരം പറഞ്ഞല്ല്യോ കഞ്ഞ്യാമറ്
ഇത്തിരൊയന്നിങ്ങ് ബെരണ്ടാതമ്മ്യ[3]
താക്കോല്പാടിങ്ങ് താവ്പാതമ്മ്യ
താക്കോല് ചാടി കൊട്ക്ക്ന്നല്ലോ
അറയെല്ലാം പോയി തൊറന്നമറ്
എയ്യറ![4] തൊറന്നവെ നോക്ക്ന്നേരം
പൊന്നും പണവും നിറച്ചിറ്ണ്ട്
എയ്യറ! തൊറന്നവെ നോക്ക്ന്നേരം
എളവും ചന്ദനം നിറച്ചിറ്ണ്ട്
പൊന്നും പണവും നിറച്ചതാണ്
ചോട്ടാളറയിങ്ങ് വിളിക്ക്ന്നല്ലോ
ചൊമടാക്കി കെട്ടിററ കഞ്ഞ്യാമറ്
പതിനാലറയും അടച്ച്പൂട്ടി
അറക്കൊക്കെ കട്ടയും തോലും[5] ബെച്ചി
ചൊമടാക്കി പൊന്നെല്ലാം കെട്ടിച്ചിക്കെ
പൊന്ന് ചൊമടാക്കി പോര്ന്നല്ലോ
താക്കോലൊപ്പടക്കന്നേ കഞ്ഞ്യാമറ്
അന്നടത്താലേ നടന്നൂട്ടിററ്
പോറ്റണിച്ചി തെളിപ്പിക്ക്ന്ന്

1 എടുത്തു തരുമോ അല്ല താൻ എടുക്കണോ?
2 കൊടുക്കപാതമ്മ്യ=കൊടുക്കുക + മാധവി
3 മാധവീ നീ ഇത്രയൊന്നും ഇങ്ങോട്ട് വരേണ്ട
4 എയ്യറ=എയ്യ് അറ
5 കട്ടയും തോലും=പിടിച്ചുകെട്ടി എന്ന കാണിക്കുന്ന അടയാളം

തൊണ്ടൂരെ കോട്ടക്കയെക്കന്നല്ലോ
താമറ കണ്ടിറ്റും കാണാവൃത്തം
പൊത്തിപ്പിടിക്ക്ന്നേ കുഞ്ഞിക്കങ്കെ
എന്നിയെന്ന് കാണ്ന്നേ ചണ്ടോതിയേ
താക്കോല് കൊണ്ടുകൊട്ക്ക്ന്നല്ലോ
തൊണ്ടൂരെ കോട്ടേലെ കുഞ്ഞിക്കങ്കോ
വയനാട്ടമ്പത്തിരി കാതം നാട്
ഞാനൊ പിടിപ്പിക്കെ കുഞ്ഞിക്കങ്കോ
കൊട്ടമല കങ്കിന്റെതപ്പ്വണ്ടിയോളം
തൊണ്ടൂരെ കോട്ടേന്റെ തീരോളൊവ്വേ
നല്ലോണം നോക്കി നടന്നോ കങ്കോ
കുറ്റ്യാടി കോയിലോത്തെ തമ്പുരാന്
ഓക്ക് കൊട്ക്കണ്ടുതാനെ കങ്കോ
കാലോന്നിന് കെട്ടിയയച്ചൂടണം
ശേഷം ബകിയും[1] ബകസ്ഥലവും
ഇഞ്ഞിയെട്ടത്തോളെ കുഞ്ഞിക്കങ്കോ
കങ്കെ കരഞ്ഞ് പറയുന്നല്ലോ
എന്നിയെന്ന് കാണ്ന്നേ ചണ്ടോതിയേ
ഒടനെ[2] വരട്ടേ ഞാൻ കുഞ്ഞിക്കങ്കോ
പോര്മണിച്ചോണ്ടും[3] പോര്ന്നല്ലോ
കുറ്റ്യാടി കോയിലോത്തെ നാടാല്യെലെ
പേറിപ്പും കൊണ്ടു നറപ്പിക്ക്ന്ന്
പോര്ന്നല്ലോമന കുഞ്ഞ്യോമറ്
പെര്വാണ്യം കോറോത്ത് ചെല്ലുന്നോരം
അമ്മയിപ്പും കോട്യുമ്മും കണ്ടൂടാലോ
പനങ്ങാടറ് കേളോത്തെ കുഞ്ഞിമ്മാളു
ഓളിപ്പും കോട്യുമ്മും കണ്ടൂടാലോ
പെണ്ണ് വിളിച്ചല്ലോ കുഞ്ഞ്യോമറ്
പാഞ്ഞിങ്ങണിയിറെ പെറ്റോരമ്മ.

---

1 ബക=വക
2 ഒടനെ=ഉടനെ
3 പോര്മണിച്ചോണ്ടും=പുരത്ത് എഴുപ്പിച്ചുകൊണ്ടും

# പനയംകുളങ്ങര കഞ്ഞിച്ചേരൻ

കററിപ്പുറം വാണെ തമ്പുരായെ
അരുളി ചെയ്യല്ലത്തമ്പുരായെ
കൈതേരി കഞ്ഞമ്പു കാര്യക്കാരാ
ലോകനാറ് കാവിലെഴുന്നള്ളണം
പള്ളിച്ചാന്മാറ[1] വിളിക്കെൻറടോ
കൈതേരി കഞ്ഞ്യമ്പു കാര്യക്കാരൻ
നാലോളെള്ളന്തിരി പള്ളിച്ചാറ്
അവരയും തേടുവൻ കൊണ്ട്‌വന്ന്
ചന്ദലപല്ലക്കി പൊടിതൊടച്ച്
തമ്പുരാൻ പല്ലക്കീ കാറ്‌ന്നല്ലോ
മുന്നൂറകംപടി ചോററ്‌കാറ്[2]
എയ്‌ന്നള്ളത്ത്[3]ലോടെ പോര്‌ന്നല്ലോ
അന്നടത്താലെ നടന്നൂട്ടിറ്
പനയംകുളങ്ങര[4] തായ കീഞ്ഞ്
പനയംകുളങ്ങര താഴെയുള്ളുമടം[5]
പനയംകുളങ്ങര കഞ്ഞിച്ചേരൻ
പനയംകുളങ്ങര പടിക്കന്നാന്ന്
കണ്ണുച്ചെരട്ട കലവുമാക്കി
വരിക്കപ്ലാവില മുറവും കത്തി
വെളിച്ചിങ്ങ കൊണ്ടോ നടപ്പുംകൂട്ടി
പൂയിരത്താടിക്കളിക്ക്‌ന്നോരെ[6]
കണ്ണാലെ കണ്ടല്ലത്തമ്പുരായെ
പല്ലക്ക്യകത്ത്‌ന്നും കണ്ടിക്കല്ലോ
അരുളി ചെയ്തില്ലത്തമ്പുരായെ
കൈതേരി കഞ്ഞ്യമ്പു കാര്യക്കാരാ
പനയംകുളങ്ങര പടിക്കന്നാന്ന്
തീച്ചാല്ല്യോ[7] പൊഞ്ചാല്ല്യോ[8] അക്കുളുന്നത്
പകരം പറഞ്ഞല്ലോ കാര്യക്കാരെ
അറിഞ്ഞിററിയായിററായിക്കല്ലിച്ചത്

---

1 പള്ളിച്ചാന്മാറ = പള്ളിച്ചാന്മാരെ
2 ചോററ്‌കാറ് = നായർഭടന്മാർ. മുന്നൂറ് നായർഭടന്മാരുടെ അകമ്പടിയോടുകൂടിയാണ് തമ്പുരാൻെറ യാത്ര.
3 എയ്‌ന്നള്ളത്ത് = എഴുന്നള്ളത്ത്
4 പനയംകുളങ്ങര = ഒരു വീട്ടുപേര്
5 താഴെയുള്ളുമടം = താഴെ എളുമ്പുറം
6 കളിക്ക്‌ന്നോരെ = കളിക്കുന്ന + അവൻ
7 തീച്ചാല്ല്യോ = തീജ്ജ്വാലയോ
8 പൊഞ്ചാല്ല്യോ = പൊന്നിൻെറ ജ്വാലയോ (പ്രകാശമോ)

കേട്ടോണ്ട് പോര്ന്ന് കാര്യക്കാരെ
തിരുമേന്യരികളും പോര്ന്നല്ലോ
തിരുമുന്തൊളക്കി ജനംചെയ്യ്
പനയംകൊളങ്ങര പെണ്ണുങ്ങള്
കഞ്ഞനെ തന്നിരല്ല കാര്യക്കാരാ
അമ്മ പറഞ്ഞത് പറഞ്ഞൊള്ന്ന്
അരുളിച്ചെയ്യപ്പുളത്തമ്പുരായെ
എന്ന ഇഞ്ഞി* ചെല്ല്യെന്റെ കാര്യക്കാരാ
ചൊന്ന് പറഞ്ഞേനെ കാര്യക്കാരാ
പനയംകൊളങ്ങര ചേരനെയാന്
നേമത്തിനല്ല ഞാൻ കൂട്ട്ന്നത്
പള്ളിവിരിപ്പിലും പോറവാനാനെ
പെറപ്പ്കൂടി ഞാ പൊലിച്ചോളെല്ലോ
പിന്നെയും പോര്ന്ന് കാര്യക്കാരെ
ചൊന്നപറഞ്ഞല്ലോ കാര്യക്കാരെ
പനയംകുളങ്ങര ചേരനെയാന്
നേമത്തിന് കൂട്ട്ന്നതല്ലപോലും
പള്ളിവിരിപ്പിലും പോറവാനാനെ
കേട്ടോണ്ട് പോര്ന്ന് കാര്യക്കാരെ
പകരം പറഞ്ഞല്ലോ പെറോറാമ്മ
കൈമതരി കഞ്ഞ്യമ്പാ കാര്യക്കാരാ
പനയംകുളങ്ങര ചേരനാന്
പടിക്കണതൊന്നും പടിപ്പിക്കില്ല
കയിക്കണതൊന്നും കയിപ്പിക്കില്ല
അത് കേട്ട് പോര്ന്നകാര്യക്കാരെ
തമ്പ്രാനെ ചൊന്നല്ലറിയിക്ക്ന്ന്
പിന്നെയുമരുളിച്ചെയ്യുന്നല്ലോ
എന്ന ഇഞ്ഞി ചെല്ല്യെന്റെ കാര്യക്കാരാ
കറിപ്പുറത്ത് പടിക്ക് തായ
എഴ്ത്ത്കളരിയുമുണ്ടെന്നമേ
എഴ്ത്തും പയറ്റും പടിപ്പികാല്ലോ
കയിക്കണതൊക്കെ കയിക്കം ഞാനെ
കേട്ടോണ്ട് പോര്ന്ന് കാര്യക്കാരെ
എന്തായി വന്നതേ കാര്യക്കാരാ
കറിപ്പുറത്ത് പടിക്ക് തായ

---

* എന്ന ഇഞ്ഞി — എന്നിയും നീ

എഴ്ത്ത് കളരിയുണ്ടേ പെറ്റോരമ്മേ
പയറ്റ് കളരിയുണ്ടേ പെറ്റോരമ്മേ
എഴ്ത്തും പയറ്റും പടിപ്പിക്കവല്ലോ
കയിക്കണമെന്നൊക്കെ കയിക്കംപോലും
ഒന്നും പറയണ്ടേ കാര്യക്കാരാ
ഞാനൊന്റെ കത്തനായകല്ലാലൊ
തിരുമേന്യരിയുള്ളും പോര്ന്നോളെ
അമ്മ പറഞ്ഞതറിയിക്ക്ന്ന്
അരുളിച്ചെയ്തില്ലത്തമ്പുരായെ
പല്ലക്കി മൂള്ന്ന പള്ളിച്ചാറ്
പനയംകുളങ്ങരപ്പടിക്കലോളം
പല്ലക്കി മൂളിച്ചും പോരുന്നാക്ക്
പല്ലക്കി മൂള്ന്ന് പള്ളിച്ചാറ്
ആര്യപ്പടിക്കലെഴ്ന്നള്ള്ന്ന്
പല്ലക്ക്യകത്ത്ന്നും കീഞ്ഞോള്ന്ന്
എടവട്ടം കോനാലെഴ്ന്നള്ള്ന്ന്
എടവട്ടം കോനാലെഴ്ന്നള്ളത്തും
പനയംകുളങ്ങര പെറ്റോരമ്മ
പൂന്തിരികയും പട്ടണയും.[1]
എടവട്ടം കോനാ[2] പിരിന്നത്ത്
പിന്തുണ്യാരി നിക്ക്ന്നമ്മ
മോതിരക്കയ്യാലെ വായുംപൊത്തി
പനയംകുളങ്ങര കത്തിച്ചേരെ
കുന്നുമ്മലൊരു കലവും ചാടി
വരിക്കപ്ലാവില മൊറവും[3] ചാടി
തിരുമേനി മടിയിലും പെല്ലുന്നോളെ
തമ്പ്രാമടിയിലിരിക്കുന്നല്ലോ
ഇരുകൈ വെളയാട്ടൃടത്തോള്ന്ന്
പല്ലക്ക്യകത്തെച്ച്[4] പോര്ന്നല്ലോ
പൊട്ടിക്കരയ്ന്ന് പെറ്റോരമ്മ
നെഞ്ഞത്തലക്ക്ന്ന പെറ്റോരമ്മ
കണ്ണോളും കണ്ടോറാക്കില്ലാലൊ
അരുളിച്ചെയ്തില്ലത്തമ്പുരായെ
കൈതേരി കത്ത്യമ്പു കാര്യക്കാരാ
ലോകനാര്കാവിന് ഞാ പോന്നില്ലാലൊ
കററിപ്പുറത്തെഴ്ന്നള്ളണം

1 പുല്പായയും പട്ടായിട്ട തലയണയും
2 കോനാ — കോലായയിൽ
3 മൊറവും — മുറവും
4 പല്ലക്കിക്കകത്ത് വെച്ച്

ലോകനാറ്കാവിന് പോയില്ലാലൊ
മടക്കം കൊയിലോത്തെഴുന്നള്ള്ന്ന്
കുറിപ്പുറത്ത് തായത്തെഞ്ഞുന്നേരം
കണ്ണാലെ കണ്ടല്ലൊ പൊറോരമ്മ
നെഞ്ഞത്തലച്ചന്ന പൊറോരമ്മ
കുറിപ്പുറംവാണ കുഞ്ഞുണ്ണ്യാനെ
ലോകനാറ്കാവിനെഴുന്നള്ളീററ്
മടക്കം കൊയിലോത്തെഴുന്നള്ള്യല്ലൊ
ഓന്നിന്ന കാവിന് പോയില്ലാലൊ
പാഞ്ഞപ്പടികളെഴുന്നള്ളത്തം
പല്ലക്കി താത്ത്യാട1 വെച്ചുന്നല്ലൊ
പല്ലക്ക്യകത്ത്ന്നങ്ങാനിപ്പള്
പൊരെനൊക്ക്ന്നനാട്‌വായിച്ച2
അമ്മേന്റൊരാണ കൊട്ക്ക്ന്നല്ലൊ
കുറിപ്പുറംവാണ പൊറോരമ്മേ
എന്നപ്പണ്ണെങ്ങനെ പോറ്റ്യതമ്മേ
അപ്പോലെ പോറ്റണകുഞ്ഞത്ത്യാനെ
മാങ്കത്തി തീപ്പട്ട കുഞ്ഞ്യമ്മോളെ
തിരുമേനിപ്പാതിള്ള കുഞ്ഞിച്ചേരെ
അന്നോം പോരിച്ച് പൊറോരമ്മേ
കുറിപ്പുറംവാണ കുഞ്ഞുണ്ണിയെ
ഇന്നപ്പണ്ട് ഞാനൊ പോറ്റ്യര്ത്ത്
പഞ്ചമൊലയില പാലെനക്ക്
ഇന്നമൊലയിപ്പാലുണ്ടാത്തനെ3
മൊലയിലപ്പാലൊട്ടും വേണ്ട അമ്മേ
പാലിലും പയത്തിലും പച്ചെണ്ണേലും
കുഞ്ഞന നീച്ച്4 വളർത്തവേണം
കുഞ്ഞനെട്ത്തമ്മേ പോര്ന്നല്ലൊ
പാലിലും പയത്തിലും പച്ചെണ്ണേലും
നീച്ച് വളത്ത്ന്നേ5 പൊറോരമ്മേ
പള്ളിവിരിപ്പിലും പോറ്റ്ന്നമ്മേ
കുഞ്ഞനൊരഞ്ച്‌വയസ്സായല്ലൊ
ഏഴ്‌വയത്തിന്റെ വളറമ്മോണ്ട്6
പറയ്ന്ന്ണ്ടോമന പൊറോരമ്മേ

1 താത്ത്യാട = താഴ്ത്തി + അവിടെ
2 നാട്‌വായിച്ച = നാടുവാഴി
3 പാലുണ്ടാത്തനെ = പാലുണ്ടോ കുഞ്ഞനെ (മകനെ)
4 നീച്ച് = താലോലിച്ച്
5 വളത്ത്ന്ന = വളർത്തുന്ന
6 വളറമ്മോണ്ട് = വളർച്ചയുണ്ട്

കുററിപ്പുറംവാണ കണ്ണുണ്ണിയെ
എൻെറ ചേരനൊരഞ്ച് വയത്തേ1 ഉള്ളേപ്പ
എന്നാര് വളറ്മ്മയി കണ്ടോ പോള്ളു
കുററിപ്പുറത്ത് പടിക്ക്തായ
എഴ്ത്ത്കളരീലും കൂട്ട്ന്നല്ലോ
ഉച്ച്യോളം2 നല്ല എഴ്ത്താനല്ലോ
ഉച്ചതിരിഞ്ഞാ പയററാനല്ലോ
എയ്ത്ത്കളരീലും കൂട്ട്ന്നല്ലോ
എഴ് തിത്തെളിഞ്ഞും കരിക്കളായി
പയററിത്തെളിഞ്ഞും പണിക്കരായി
അയ്യംബ്ളിക്ക്ന്നേ3 പെരെറാരയ
കുററിപ്പുറംവാണെ കണ്ണുണ്ണിനെ
എൻെറ ചേരനൊരൊമ്പത് വയത്തേ ഉള്ളേപ്പ
പതിനാറ് വയത്തിൻെറ വളാമയുണ്ട
എനക്കിന്നിച്ചേരനെക്കൊണ്ടെത്തുമല്ലോള്ളു
അതളിച്ചിയിയുന്നത്തമ്പുരായെ
ചേരന വിളിച്ചും പറയുന്നല്ലോ
പന്യംകളഞ്ഞര കണ്ടിച്ചേരാ
ഇന്ക്കൊര് നേമം4 തരട്ടെ ഞാനെ
നെല്ലിലെ കാക്കേനെ നോക്കെ ചേരാ
അങ്ങേനൊര് നേമം കൊട്ത്തോണോറ
ബെലിയെച്ചപ്പാൻ കാക്കേനെ ബെച്ചില്ലാലൊ5
കൈയെയ്ത് ചേരെ6 കൊല്ല്ന്നല്ലോ
കുററിപ്പുറത്ത് ജനങ്ങളൊക്കെ
ദിവസം ദിവസോള്ളുന്ന്യായപ്പാട്
പന്യംകളഞ്ഞര കണ്ടിച്ചേരെ
ബെലിയെട്ക്കാൻ കാക്കേനെ ബെക്ക്ന്നില്ല
നന്നച്ചിരിക്ക്ന്നത്തമ്പുരായെ
ചേരന വിളിച്ചും പറയ്ന്നല്ലോ
പന്യംകളഞ്ഞര കണ്ടിച്ചേരാ
അന്നേമിനിക്ക് ഞാൻ ബെട്ടേ7 ചേരാ
അമ്ത്തലെ8 മുറിച്ചേനെ ഇണ്ടിച്ചേരാ

1 വയത്തേ — വയസ്സേ
2 ഉച്ച്യോളം — ഉച്ചയാവോളം
3 അയ്യംബ്ളിക്ക്ന്നേ — നിലവിളിക്കുന്ന
4 നേമം — പ്രവൃത്തി
5 ബെച്ചില്ലാലൊ — വെച്ചില്ലല്ലോ
6 ചേരെ — ചേരൻ
7 ബെട്ടേ — വിട്ടു
8 അമ്ത്തല — അമൃതത്തിനുള്ള ഇല (ഉണ്ണാൻകഴിക്കാനുള്ള ഇല)

മീത്തലെടപ്പള്ളീന്നാണിപ്പോള്
ഗ്രന്ഥത്തില് വായന കേട്ടോണ്ടിററ്
ചെവിട് കൊടുക്ക്ന്നാട്വായിച്ച
അരുളിച്ചെയ്തിന്നത്തമ്പുരായെ
കൈതേരി കുഞ്ഞമ്പ്വോ കാര്യക്കാരാ
എട്ട്ന്ന് ബന്ധൂരം[1] കേക്ക്ന്നതേ
പകരം പറഞ്ഞല്ലോ കാര്യക്കാരെ
മീത്തലെടപ്പള്ളീന്നാണിപ്പോളല്ല്യ
പല്ലകിത്തണ്ട് പിടിക്ക്ന്നല്ലോ
കൈതേരി കുഞ്ഞമ്പ്വോ കാര്യക്കാരാ
മീത്തലെടപ്പള്ളി പോയിററെടോ
മീത്തലെടപ്പള്ളി കുഞ്ഞ്യുളപ്പൻ
ഓനോട്[2]വിട വാങ്ങവാം പറ
പോര്ന്നല്ലോന്ന കാര്യക്കാരെ
മീത്തലെടപ്പള്ളി ചെല്ല്ന്നേരം
ചോദിക്ക്ന്നോന്ന കുഞ്ഞ്യുളപ്പൻ
കററിപ്പുറം വാണ തമ്പുരാന്റെ
തിരുമേന്യുണർത്തിക്കം[3] കാര്യക്കാരാ
എന്തിന് വന്നത് കാര്യക്കാരാ
കററിപ്പുറം വാണ തമ്പുരായെ
എന്നക്കല്പ്പിച്ചയച്ചിക്കല്ലോ
മീത്തലെടപ്പള്ളിക്കെറപ്പാനല്ലോ
തിരുമേന്യരിയത്ത് ചെല്ലുവായെ
എഴ്ന്നള്ളത്തെല്ലോടെ നിന്നററ്ണ്ട്
അങ്ങുരം വാക്കോറ്[4] കേക്കണേരം
വേഗം പുറപ്പെട്ട് ചെല്ല്യന്നല്ലോ
തിരുമേന്യരിയത്തും ചെല്ല്യന്നല്ലോ
തിരുമേനി കണ്ടും തൊഴ്തൊള്ള്ന്ന്
വായിക്കൊപൊത്തി ചോയ്ക്ക്ന്ന്
എന്തിനടിയന ചെല്ല്യൂട്ടത്
അരുളിച്ചെയ്യപ്പളത്തമ്പുരായെ
മീത്തലെടപ്പള്ളി കുഞ്ഞ്യുളപ്പാ
മീത്തലെടപ്പള്ളീന്നാണെല്ല്യടോ
ഗ്രന്ഥത്തിപ്പാട്ന്ന കണ്ടനാന്
എന്തോര് കണ്ടനെ കുഞ്ഞ്യുളപ്പാ
പകരം പറഞ്ഞ് കുഞ്ഞപ്പന്നേരം

1 ബന്ധൂരം = ശബ്ദം
2 ഓനോട് = അവനോട്
3 തിരുമേന്യുണർത്തിക്കം = തിരുമേനി + ഉണർത്തു + നിൽക്കം
4 വാക്കോറ് = വാക്ക് + ഓറ്. ഓറ് = അവർ, അയാൾ

ഊണും പറഞ്ഞും നടക്കവേയെ
മൂവ്വായിരാളോട കൂടവേണം
നടവെടി വെച്ചിററും വെപ്പിച്ചിററും
ഊണത്തിന്ʼ ചേരനെയാകവേണം
രണ്ടു പെട്ടി നല്ല പണവും വാങ്ങി
ചേരനെ കൂട്ട്യല്ലേ പോരʼന്നത്ʼ
പനയംകൊളങ്ങര പോരʼന്നോലʼ
ആര്യപ്പടി പോയʼ കയറʼന്നേരം
പനയംകൊളങ്ങര പെററോരമ്മ
കണ്ണാലെ കണ്ടല്ലപ്പെററോരമ്മ
പറഞ്ഞങ്ങʼ ചെല്ലʼന്ന പെററോരമ്മ
ചേരനെ പൊത്തിപ്പിടിക്കʼന്നല്ലോ
പനയംകൊളങ്ങര കുഞ്ഞിച്ചേരാ
രണ്ടരവയസ്സിനിക്കുള്ളന്നാളʼ
തിരുമേന്യടʼത്തിനാക്കൊണ്ടോയിക്കʼ[1]
എന്നേരെ[2] ഞാനിന്ന് കണ്ടില്ലല്ലൊ
പറയുന്നല്ലന്നേരക്കാര്യക്കാരെ
പനയംകുളങ്ങര പെററോരമ്മോ
ചേരനങ്ങളെ . കറിച്ചിററാന്ʼ
മേലിലʼ വരുന്നുള്ള ഞാറായʼചക്കʼ
ഊണത്തോരʼക്കെല്ലോരʼകുവേണം
പെട്ടിയും പൊന്നും കൊടുക്കന്നല്ലോ
അന്നേരം ചോദിച്ചʼ പെററോരമ്മ
കുഞ്ഞനെവിട്യന്നെ കാര്യക്കാരാ
മീത്തലെടപ്പള്ളി കുഞ്ഞിച്ചീര
കനകം തെളിഞ്ഞല്ലേ ! പെററമ്മക്കʼ
പാലാലെ പാക്കഞ്ഞി വെക്കʼന്നത്
മാലിക്കക്കഞ്ഞി[3] കൊടʼത്താളʼന്നʼ
അന്നടത്തോലʼ[4] നടന്നൂട്ടിററʼ
ആര്യായവാഴേരി പോരʼന്നോലʼ
ആര്യായവാഴേരി ചെല്ല ന്നേരം
ആര്യായവാഴേര്യാളത്താണുള്ള
പൂമതിരിയും പട്ടണവും
എടവട്ടംകോനാ പിരിഞ്ഞുററതʼ
വന്നുകൊണ്ടേറമന കുഞ്ഞിച്ചേരാ
അന്നേരം ചോദിച്ചു കുഞ്ഞിച്ചേര

---

1 തിരുമേന്യടʼത്തിന്ന = തിരുമേനി എടുത്തു നിന്നെ
2 എന്നേരെ = എന്നത്തെ നേരംകഷം (അതിന്റെശേഷം)
3 മാലിക്കʼ = അവക്കʼ
4 അന്നടത്തോലʼ = ആ നടത്തം അവർ

ഉത്തരത്തിനായിററയച്ചൂട്ടന്ന്
നടവെടി വെച്ചിററും വെപ്പിച്ചിററും
ഉത്സക്കാരെല്ലാരും പോരയോണാരെ
കററിപ്പുറത്തെക്കെഴുന്നള്ളുന്ന്
തമ്പുരാൻതന്നെയെഴുന്നള്ളുന്ന്
നാമത്തിച്ചേര്യാമന ചിത്രനെയാനെ
പട്ടും വള കൊടുത്ത് കൊണ്ടുപോന്ന്
പനയംകൊളങ്ങര കുഞ്ഞിച്ചേരെ
പിറേറന്നാ പുല്ല പുലരുന്നേരം
കററിപ്പുറത്തൊക്കം പോരുന്നോനെ
ചേരെ പടികയറി ചെല്ലുന്നേരം
കററിപ്പുറം വാണ പെററാരമ്മ
കററിപ്പുറം വാണ കുഞ്ഞുണ്ണിയേ
എന്തിക്കിന്നിച്ചേരനെക്കൊണ്ടെത്തപ്പല്ലാരലൊ
പതിനാറ് വയസ്സന്റെ ചേരനല്ലേ
നല്ലത് വയസ്സ് വളരാമേണെ
അതള്ളികൊയ്യുന്നോരത്തമ്പുരാനെ
പനയംകൊളങ്ങര കുഞ്ഞിച്ചേരാ
ഇനിക്കൊര് നേരം തന്ന്ന് ഞാനെ
അമരെത്ത് ഇവിട്ന്ന് കയിഞ്ഞിറ്റാന്ന്
അന്തി ഒരകിനെ കുഞ്ഞിച്ചേരാ
പനയംകൊളങ്ങര പോരട ചേരാ
ഇനിക്കൊര് നേരം ഒതാന്ന് ഞാനെ
യാത്ര മണിക്കരു കന്നായല്ലോ
കന്ന് കെളച്ചും തയിവെപ്പിക്കെ
പകരം പറഞ്ഞല്ലോ പെററാരമ്മ
പനയംകൊളങ്ങര കുഞ്ഞിച്ചേരാ
യാത്ര മണിക്കരു കന്നായല്ലോ
ഇത്തിന്നന്നേരത്തിന് പോന്നോരത്ത്
കന്നും കെളച്ചും തയി വെപ്പിക്കാ
എയ്യിലോടി[1] പോവുന്നി കുഞ്ഞിച്ചേരാ
ചേറുവെററയില്ലത്തെ തായക്കുട്ടി
ഇഞ്ഞപാററം[2] പോകല്ലെ കുഞ്ഞിച്ചേരാ
പെരുവെററയില്ലം കടിയമ്മ്യാരെ[3]
പലര്യോം ചെലര്യോം ചതിച്ചോളാനെ
ആ എന്നവാദം കുഞ്ഞിച്ചേരെ
പോരുന്നല്ലോനെ കുഞ്ഞിച്ചേരെ

---

1 എയ്യിലോടിപോവുന്നി = നീ ഏതു വഴിക്കാണ് പോവുക
2 ഇഞ്ഞപാററം = നീയോ മററ
3 കടിയമ്മ = അന്തർജ്ജനം

യാത്ര മണിക്കര കന്നമ്മലേ
വേണ്ട്‌ന്നോരാളെയും കൂട്ടിക്കൊണ്ട്
മൂവാണ്ടേക്കം പണിയാണല്ലോ
മൂന്ന്മാസംകൊണ്ട് ചേരെ തീറ്ത്തല്ലോ
പെയങ്ങള്[1] നാലും നെരത്തിച്ചല്ലോ
അഞ്ഞാന്യവിടാട പാറത്തല്ലോ
ആട കൊറഞ്ഞോനെ പാറമേത്തരെ
ചേരെ മനസ്സാലെ്യല്ലോറക്ക്ന്ന്
യാത്രമണിക്കര കന്നാനല്ലോ
കന്ന് കെളച്ചും തയി വെപ്പിച്ച്
എന്നാരെ[2] ഞാനങ്ങ് പോയില്ലാലൊ
എന്റെ പറമ്പോയി[3] കാണട്ടെ ഞാനെ
അന്നടത്താലെ നടന്നെ ചേരെ
ചെറ്വറയില്ലത്തെ തറെയത്തുമ്പം
കണ്ണാലെ കണ്ടക്കടിയമ്യാനെ
ഒര് കണ്ണ്ക്കോള് മര്ന്ന്‌വിട്ടെ
ഒര് കണ്ണ്ക്കോള് മഷിയുമിട്ടെ
പച്ചമര്ന്നിടെടുത്തോള്ന്ന്
കണ്ണ്ട്ടിട്ടിത്തിരിമ്പിക്കൊണ്ടെ
പുത്തെനെളച്ച മതിലുമ്മല്
മതിലിമ്മക്കാര്യാട നിന്നോള്ന്ന്
കണ്ണിട്ടും മാടിവിളിക്ക്ന്നോള്
ഇല്ലത്ത് കരീറും[4] പോരെ ചേരാ
വെറ്റില മുറ്ക്കീറും പോരെ ചേരാ
പനയംകൊളങ്ങര ചേരനാന്
ഓരടി മുമ്പോട്ടും വെച്ചൂടാലോ
ഓരടി വയ്യോട്ടും വെച്ചൂടാലോ
പിന്ന്യേം ബ്ളിച്ചി പറഞ്ഞവള്
പെരിയക്കല്[5] നിക്കല്ലെ കഞ്ഞിച്ചേരാ
ആളെള്ള്പോവ്വും പെര്റയ്യാനെ
ആര്യപ്പടികാരി പെണ്ണ് ചേരൻ
ചോദിക്ക്ന്നോനെ കടിയമ്യാനെ
പനയംകുളങ്ങര കഞ്ഞിച്ചേരാ
അരമണ്ണ് വെച്ചുള്ളയിക്കാത്ത്ന്ന്
പച്ചോള്ള് തെറാ് കളിക്കമ്മള്

---

1 പെയങ്ങള് = ഉയങ്ങൾ
2 എന്നാരെ = എന്നതിനുശേഷം
3 പറമ്പോയി = പറമ്പ് + പോയി
4 കരീറും = കയറിയിട്ടും
5 പെരിയക്കല് = പെരുവഴിയിൽ

പകരം പറഞ്ഞല്ലോ കുഞ്ഞിച്ചേരെ
ചെറുവറയില്ലം കടിയമ്മയോ
എന്നെച്ചതിക്കേപാ കടിയമ്മയോ
ഇന്നെച്ചതിക്കല്ലേ കുഞ്ഞിച്ചേരാ
ചെറുവറ ഇല്ലത്തെ നമ്പൂര്യാന്
നമ്പൂര്യെ വീടത്തം പോരീപ്പള്
പകരം പറഞ്ഞക്കടിയമ്മ്യാന്
പനയംകൊളങ്ങര കുഞ്ഞിച്ചേരാ
ചെറ്വറയില്ലത്തെ നമ്പൂര്യാനെ
ഏഴ്മലയും മലക്കര
ഏഴ്പൊഴയും പൊഴക്കര
ശാന്തിയും പൂജക്ക് പോയിക്കല്ലോ
എപ്പും വരുവേ കടിഅമ്മവോ
നാലഞ്ചും പാത്തും വരുന്ന ഉണ്ട്
അഞ്ചെപത്തും[1] പാത്തും വരുന്ന ഉണ്ട്
അരമണ്ണ്വെച്ചുള്ളയിക്കൊത്ത്ന്ന്
പച്ചള്തെററ്[2] കളിക്ക്ന്നാല്
പച്ചള്തെററ് കളിക്ക്ന്നോരം
പനയംകൊളങ്ങര കുഞ്ഞിച്ചേരാ
ചെറുവറയില്ലം കൊളത്തിലൂന്ന്
പൂവനും പെടയും രണ്ട് മീൻപൊന്തിക്ക്
നീയിന്നമ്മീനിന വെടിവെച്ചാലെ
ഞാൻ നിന്ത്യമ്മീനിനെയെടുക്കേ ചേരാ
അന്നേരം ചോദിച്ചേ കുഞ്ഞിച്ചേരെ
ചെറ്വറായില്ലം കടിയമ്മവോ
എന്നെച്ചതിക്കോ കടിയമ്മവോ
ഇന്നെച്ചതിക്കല്ലേ കുഞ്ഞിച്ചേരാ
ചെറുവറയില്ലം കടിയമ്മ്യാനെ
തോക്കിങ്ങ് താങ്ങി നെറച്ചോള്ന്ന്
ചേരന്റെ കൊണ്ടെക്കൊട്ക്ക്ന്നല്ലോ
ഓലക്കൊളങ്ങര പോര്ന്നല്ലോ
മീനിനെ വെടിവെച്ചേ കുഞ്ഞിച്ചേരെ
ചെറുവറയില്ലം കടിയമ്മ്യാനെ
ഓള് നിന്ത്യമ്മീനിനെട്ക്ക്ന്നല്ലോ
മീനിനെട്ടത്തോള് കൊണ്ടുപോയിറെ
ചെത്തമായ് മുറിച്ചിങ്ങ് വെച്ചോള്ന്ന്
പിന്നെയും ചോദിച്ച് കുഞ്ഞിച്ചേരെ

---

1 അഞ്ചെപത്തും = അഞ്ചും പത്തും

2 പച്ചള്തെററ് = പച്ച ഈള് (ഈര്ക്കിൽ) കൊണ്ടുള്ള ഒരു നാടൻകളി

എന്നെച്ചതിക്കോ കടിയമ്മേവോ
ഇന്നച്ചതിക്കല്ലേ കഞ്ഞിച്ചേരെ
ചോറൂടക്കലൊയിറ്റണേ ചേരാ
അത്തായം ചോറ് വേകം[1]! ഉണ്ടോ ചേരാ
പിന്നെയും ചോദിച്ച് കഞ്ഞിച്ചേരെ
എന്നെച്ചതിക്കോ കടിയമ്മേവോ
അത്തായം ചോറെല്ലോനുള്ളുന്നത്
എലക്കിന്ന ചോറതാ ഉണ്ടോള്ന്ന്
അന്നേരം ചോദിച്ചേ കഞ്ഞിച്ചേരെ
എന്നെച്ചതിക്കോ കടിയമ്മേവോ
ഇന്നച്ചതിക്കല്ലേ കഞ്ഞിച്ചേരാ
ഓലമ്യോറക്കിന് പോര്ന്നല്ലോ
ഓലോമതികെട്ടോറങ്ങ്ന്നല്ലോ
ചെറുവറയില്ലത്തെ നമ്പൂര്യാനേ
ഏയ്പ്പുഴയും പുഴക്കരെ
ഏയ്മലയും മലക്കരെ
ഓറോ മതികെട്ടൊറങ്ങുന്നേരം
ഉറക്കത്ത് കണ്ടല്ലോ നമ്പൂര്യാനേ
ചെറുവറയില്ലത്തെ നമ്പൂരിയേ
ഇവിടെ കെടന്നിറൊറങ്ങുന്നത്
ഇല്ലം മുടിഞ്ഞില്ലേ നമ്പൂരിയെ
ഇല്ലം മുടിഞ്ഞില്ലേ ബേണ്ടപ്പ്യാഞ്ഞി[2]
കടിയമ്മ കള്ളല്ലെ കഞ്ഞ്യമ്പൂര്യേ
കടിയമ്മ കക്കേനം ബേണ്ടപ്പ്യാഞ്ഞു
സ്വരൂപം മുടിഞ്ഞില്ലേ കഞ്ഞ്യമ്പൂര്യേ
ഞെട്ടിയെന്നല്ലന്നമ്പൂര്യാനേ
ചങ്ങലവട്ട തിരിനെറത്തി
മഞ്ഞത്ത് കന്നിപ്പറക്കംപോലെ
കാറ്റത്തൊണക്കില പാറുംപോലെ
ഏയ്പൊയയും കയിഞ്ഞിപോയി
ഏയ്മലയും കയിഞ്ഞിപോയി
ചെറുവറയില്ലത്തിഞ്ഞെത്തിപ്പോയി
നമ്പൂര്യില്ലത്ത് ചെല്ലുന്നേരം
കടിയമ്മ മതികെട്ടൊറങ്ങുന്നല്ലോ
ചേരനും മതികെട്ടുറങ്ങുന്നല്ലോ
പടിയും തലക്കാടവെച്ചിറ്റനെ
നമ്പൂര്യവിടക്കെടന്നോള്ന്ന്

---

1 വേകം = വേഗം
2 ബേണ്ടപ്പ്യാഞ്ഞി = സമ്മതിപ്പിയാതെ

പൂവംതലക്കോയി കുറുപ്പ്യോണ്ടോരെ
പനയംകൊളങ്ങര കണ്ടിച്ചേരെ
പടിഞ്ഞാററവാതില തൊററന്നോള്ന്ന്
പോരനിതിപ്പാം കീയ്ന്നേരം
നമ്പൂരിനെത്തന്ന് ചവിട്ടിപ്പോയി
പോരന്റെ കാലോട് കട്ടുണ്ണ്യോണ്ടിററ്
നമ്പൂരി പൂണൂലതററുംപോയി
പടിയുള്ളി പാഞ്ഞല്ലോ കണ്ടിച്ചേരെ
കററിപ്പുറത്തേക്കൊന്നെത്തിപ്പോയി
ബെയ്യെന്നെ[1] പോര്ന്നന്നത്തെ നമ്പൂര്യാനെ
ചെറുവററയില്ലത്തെ നമ്പൂര്യാനെ
ആര്യപ്പടിക്കല് വീണ്ടോട്ന്ന്
നിന്നനിലംകൊള്ളെ വീണ്ടൂട്ന്ന്
നായിക്കണക്കായിക്കോടിക്കല്ലോ
അയ്യംനെലവിളി കൂട്ട്ന്നല്ലോ
അരുളിച്ചെയ്യപ്പുള്ള തമ്പുരാനെ
എന്തോര് നെലവിളി കേക്ക്ന്നത്
ചെന്നിററിയ്യേന്നേ നായിമ്മാരേ
ചെന്നിററിഞ്ഞല്ലോ നായിമ്മാറ്
തമ്പ്രാനെ ചെന്നുററിയിക്ക്ന്ന്
അത്തരം വാക്കത്തന്നെ കേക്കുന്നേരം
തൃക്കണ്ണുതിരും കലങ്ങിപ്പോയി
തിരുമുഖം ബോട്ന്ന്[2] തമ്പുരാന്
മാളികമേക്കൊണ്ണിത്ത് ചെല്ലുന്നല്ലോ
തമ്പ്രാന്പടിക്കലെഴ്ന്നള്ളത്തം
തമ്പുരാന് കാക്കേപ്പോയി[3] ബീണ്ടോട്ന്ന്
അയ്യംബിളിച്ചും പറയുന്നല്ലോ.
കററിപ്പുറംവാണ നാട്വായിച്ചു
എന്നെയിപ്പട്ന്ന്[4] കൊല്ലവേണം
അല്ലെങ്കിച്ചേരനെ തൂക്കവേണം
പനയംകൊളങ്ങര കണ്ടിച്ചേരെ
ഇല്ലം മുടിച്ചതിനും വേണല്ലോത്തി
കടിയമ്മ പുക്യതിനും വേണല്ലോത്തി
സ്വരൂപം മുടിച്ചില്ലെ കണ്ടിച്ചേരെ
അല്ലെങ്കിപ്പെന്ന്യവിട കൊല്ലവേണം
അല്ലെങ്കിച്ചേരനെ തൂക്കവേണം

1 ബെയ്യെന്നെ = പിന്നാലെ
2 ബോട്ന്ന് = വാടിന
3 കാക്കേപ്പോയി = കാല്ക്കൽ പോയി
4 എന്നെയിപ്പട്ന്ന് = എന്നെ ഇപ്പോം ഇവിടന്ന്

അന്തളിച്ചെപ്പുള്ളത്തമ്പുരാനെ
ചെറുവറായില്ലത്തെ നമ്പൂരിയെ
ഇല്ലത്തിനില്ലം തരുവെ ഞാനെ
കടിയമ്മ പൊട്ടെൻറെ നമ്പൂരിയെ
കടിയമ്മെന്നെ വേറെ വരുത്തും ഞാനെ
ചേരനെ തൂക്കി ഞാൻ പോന്ന്' തരാം
ചെവിടാലെ കേട്ടല്ലൊ പെറ്റോരമ്മ
നമ്പൂരി നമ്പിച്ചോയ്' വീഴ്'ന്നല്ലൊ
ചെറുവറായില്ലത്തെ നമ്പൂരിയെ
കണ്ടുണ്ണിതന്നെ തരുന്ന പൊന്ന്'
കൂടാതെകണ്ടിട്ടെ നമ്പൂരിയെ
ചേരനെ തൂക്കി ഞാമ്പൊന്ന്' തരും
ആരു അറിയണ്ട നമ്പൂരിയെ
പൂന്തലിന്' പൂന്തല്' കെട്ടാമക്'
ഇല്ലത്തിനില്ലം തര്'ന്നണല്ലൊ
വേളി ഞാനാള്യ കയിപ്പിച്ചോളും
ഒന്ന്' പറഞ്ഞിറും കേക്ക്'ന്നില്ലേ
തമ്പുരാനെ മാളികകോണ്യരി പോര്'ന്നല്ലൊ
ചേരനെത്തന്നെ വിളിച്ചോള്'ന്ന്'
പനയംകൊളങ്ങര കണ്ടിച്ചേരാ
ഞാനപ്പടികലെ' നിന്നോണ്ടിറ്റ്'
ഇന്ന ഞാനങ്ങ്' വിളിക്കെ ചേരാ
നേര്'തന്നേം ഞാനങ്ങ്' ചോദിക്ക്'മ്മം
ഉള്ളതിഞ്ഞില്ലാന്ന്' ചെലപവേണം[1]
പകരം പറഞ്ഞല്ലൊ കണ്ടിച്ചേര
സ്ഥാനത്ത്' ജനിച്ചോനടിയൻപോള്യ
ഉയിരൊള്ള[2] പോരടിയനുന്നേരത്ത്'[3]
ഉയിരുംകെട്ടടങ്ങണെ നികപ്പ്ല്ലാലൊ
കറിപ്പും :പാണെ പെറ്റോരമ്മ
ഉള്ളതിഞ്ഞില്ലാന്ന്' ചൊല്ലേ ചേരാ
ഇന്ന അണ്ണുകെപെറ്റ[4] കണ്ടിച്ചേരാ
എന്നെല്ലാംജാതി പറഞ്ഞാണിറ്റും
എന്നെ കടിയമ്മ ചതിച്ചതിന്'
ഉള്ളത്' ഞാനില്ലാന്ന്' ചെല്ല്യാല്ല്യാലൊ
കമ്പിട്ട്'വീണികിത്തമ്പുരാനെ
കമ്പിട്ട്'വീണികെ പെറ്റോരമ്മ

1 ചെലപ = ചൊല്ലുക, പറയുക
2 ഉയിരൊള്ള = ഉയിരുള്ള
3 ഉന്നേരത്ത്' = ഉന + നേരത്ത്'
4 നിന്നെ ഉകലിലൊറും

ബ്രാണ്ടീതന്നെ കൊടുത്തോള്ന്ന്
ചെറുവറായില്ലം കടിയമ്മേന
കാണാം മതിയകല് നിപ്പിച്ചല്ലോ
തൊണ്ടപ്പുത്തപ്പിന് വെടികൊട്ത്ത്
ചേരനെ തൂക്കി ഒയിക്ക്ന്നല്ലോ
കററിപ്പുറം വാണ പെരോരത്ത
ചേരനെ തൂക്കി ഒയിച്ചട്ടും
വെരം മുന്നിട്ടി മരിക്കുന്നല്ലോ.

# എടച്ചേരിത്തോട്ടത്തിൽ കുഞ്ഞിക്കേളപ്പൻ

എടച്ചേരിത്തോട്ടത്തില് കുഞ്ഞൻ[1] മൈത്ത[2]
പാറക്കടവ് വാണ കുഞ്ഞൻവില്ല്യ
മതിലൂർ ഗുരുക്കളെഴുത്ത്പള്ളീല്
രണ്ടാളും തന്ന്യങ്ങനെ പോരുന്നല്ലോ
ചോദിക്കുന്നുന്നേരം കുഞ്ഞൻമൈത്ത
പാറക്കടവ് വാണ വില്ല്യവോട്
താമരമുല്ല കുത്ത്യ പൊന്നെഴുത്താണി
എഴുത്താണി മാറോളള്[3] കുഞ്ഞൻവില്ല്യ
ചോദിക്കുന്നുന്നേരം കുഞ്ഞൻവില്ല്യ
നിൻറച്ഛൻ പണ്ടെൻറൽ[4] തന്നിട്ടുണ്ടോ?
തോട്ടോംമയിത്ത[5] എന്ന കുഞ്ഞനാണെ
വലത്തെ ചെകിട്ടിന്നടി കൊട്ത്ത്
വലത്തെ ചെകിട് പൊട്ടി ചോരവന്ന്
പാറക്കടവ് വാണ കുഞ്ഞൻവില്ല്യ
കുഞ്ഞൻ കരഞ്ഞോണ്ടും പോരുന്നല്ലോ
പാറക്കടവിന് ചെല്ല്യന്നേരം
പാറക്കടവ് വാണ വാഴുന്നോറ്[6]

---

1 കുഞ്ഞൻ = കുട്ടി
2 മൈത = കുട്ടിയുടെ പേര്
3 മാറോളള് = മാറുക + നമ്മരം. മാറുക = കൈമാറുക
4 പണ്ടെൻറൽ = പണ്ട് + എൻറെ വശം
5 മയിത്ത = മൈത്ത. സംബോധനയ്ക്കുപയോഗിക്കുന്ന പദമാണ് മയിത്ത. തോട്ടോം മയിത്ത = തോട്ടത്തിൽ എന്ന വീട്ടിലെ മൈത്ത.
6 ഓറ് = അയാറം

മാറപ്പടികലെ് ഉണ്ടപ്പോള്
വില്ല്യ കരഞ്ഞോണ്ടും ചെല്ല്യന്നേരം
ചോദിക്കുന്നോരെ വാഴുന്നോറ്
എന്തിന് കരയുന്നു കണ്ണൻവില്ല്യോ
ഗുരിക്കളാറാം[1] നിന്നെ അടിച്ചോ എന്തേ
പറയുന്നല്ല്യന്നേരം കണ്ണൻവില്ല്യ
ഗുരുക്കളടിച്ച്യാക്കരയുന്നോപ്പ്യാ
തോറ്റോം രയിരു ചെയ്യുത് കണ്ടോ
എന്തിനടിച്ചതെ കണ്ണൻവില്ല്യോ
എന്നോടെടോനെങ്ങിനെ ചോദിച്ചല്ല്യോ
താമരയില്ല്യ കന്ന്യ പൊന്നെഴുത്താണി
എഴുത്താണി മാറെപ്പാമള് കണ്ണൻവില്ല്യോ
അന്നേരം ഞാനിങ്ങനെ ചോദിച്ചല്ല്യോ
നിൻറച്ഛൻ പണ്ടെൻറൽ തന്നിട്ടുണ്ടോ?
അത് പറഞ്ഞിററടിച്ചതെന്നെ
പകരം പറഞ്ഞല്ല്യോ വാഴുന്നോറ്
തോറ്റോം രയിരു ഇൻെറ[2] കാരണോനേ
അതിന്നൊരു കറവില്ല്യ കണ്ണൻവില്ല്യോ
ആന മനസ്സിൽ കരുതിയപോലെ
അല്ലും മനസ്സിൽ കരുതിയവര്
തോറ്റോം രയിരു വരുന്നുണ്ടല്ല്യോ
ചോദിച്ചല്ല്യന്നേരം നമ്പിയാര്
തോട്ടത്തിലൊരെ കണ്ണൻമയിരോ
ഇന്ന് എഴുത്തോടിനെ ഉണ്ടായില്ല്യ
അപ്പാ പറഞ്ഞല്ല്യോ കണ്ണൻ രയിരു
എടച്ചേരിത്തോട്ടത്ത് കന്ന്യമോരാ
ഇന്നിങ്ങെഴുതീക്കെ കണ്ണന്മാരാ
പാറക്കവെത്ത കണ്ണൻവില്ല്യ
ഞാളി[3]കൊറെച്ചൊന്നെടത്തമോരാ
എന്തായീനൊരെ കണ്ണൻമാരെരോ
പാറക്കടവത്തെ വില്ല്യവോട്
വില്ല്യവോട്ട് ഞാനങ്ങനെ ചോദിച്ചല്ല്യോ
താമരയില്ല്യ കന്ന്യ പൊന്നെഴുത്താണി
എഴുത്താണി മാറോപ്പാമള് കണ്ണൻവില്ല്യോ
അന്നേരം വില്ല്യ പറഞ്ഞെന്നോട്
നിൻറച്ഛൻ പണ്ടെൻറെല് തന്നിട്ടുണ്ടോ?
അതങ്ങനെ വില്ല്യ പറഞ്ഞനേരം

1 ഗുരിക്കളാറാം = ഗുരിക്കളും മററു
2 ഇൻെറ = നിൻെറ
3 ഞാള് = ഞങ്ങൾ

പകരം പറഞ്ഞല്ലൊ കുഞ്ഞ്യുളപ്പൻ
വാഴുന്നോര് തൊടരിലെ കത്തികൊണ്ട്
എന്റെ വാരിപ്പാകം പൊവ്വായിനും
അന്നേരം ചോദിച്ച് വാഴുന്നോറ്
നമ്മളിലെതൊരു ദോശ[1]മില്ലെ?
അന്നേരം ചോദിച്ച് കുഞ്ഞ്യുളപ്പൻ
നമ്മളിലെന്താരു ദോശമാണ്
പിള്ള്യാരി[2] പെററ മോൻ വാഴുന്നോറ്
അമ്മെ പെററ മോൻ ഞാനാണല്ലോ
മററതും ദോശല്ല്യ കുഞ്ഞ്യുളപ്പാ
മററിപ്പുളളെന്താര് ദോശമാണ്
മലവരായ് വാഴ്ന്നോരക്കൊവങ്കില്
കടല്വരായ് തോട്ടത്തിലമ്മാമന്
മററതും ദോശല്ല്യ കുഞ്ഞ്യുളപ്പാ
മററിപ്പുളളെന്താര് ദോശമാണ്
വിത്തെറും പാറക്കടവത്തങ്കി
നെല്ല്യറും തോട്ടത്തിലമ്മാമന്
മററതും ദോശല്ല്യ കുഞ്ഞ്യുളപ്പാ
മററിപ്പുളളെന്താര് ദോശമാണ്
പൊന്നെറും പാറക്കടവത്തങ്കി
പണമെറും തോട്ടത്തിലമ്മാമന്
പറയുന്നല്ല്യന്നേരം വാഴുന്നോറ്
ഇരിക്കട്ടെരിക്കട്ടെ കുഞ്ഞ്യുളപ്പാ
യോഗംവിധിയെനക്കണെങ്കില്
ഞാനിന്റെ തോട്ടത്തില് വന്നോള്ള്യല്ലൊ
പകരം പറഞ്ഞല്ലൊ കുഞ്ഞ്യുളപ്പൻ
പാറക്കടവത്തെ വാഴുന്നോരെ
നല്ലോണം തോട്ടത്തില് വന്നെങ്കില്
ആലശ്ശ്യരില്ലം[3] മെയിലകത്ത്
സദ്യയും സദ്യാണി കൂട്ടിച്ചോളാം
തോന്ന്യാണം[4] വാഴുന്നോര് വന്നെങ്കില്
ഉണ്ടയും തിന്നാം മരുന്നും തിന്നാം
അന്നേരം ചോദിച്ച് വാഴുന്നോറ്
ഉണ്ടയിപ്പക്കരെ[5] ഉണ്ണോളപ്പാ[6]

1 ദോശം = ദോഷം
2 പിള്ള്യാരി = ഒരു കലപ്പേര്
3 ആലശ്ശ്യരില്ലം = ആലശ്ശേരി + ഇല്ലം
4 തോന്ന്യാണം = തോന്നിയപോലെ വെടിയുണ്ടയും വെടിമരുന്നും തിന്നാം
5 ഉണ്ടയിപ്പക്കരെ = ഉണ്ടയിൽ ചക്കരെ
6 ഉണ്ണോളപ്പാ = ഉണ്ണോ + കേളപ്പാ

പകരം പറഞ്ഞല്ലൊ കുഞ്ഞ്യേളപ്പൻ
തിന്നാലറിഞ്ഞൂടെ വാഴുന്നോരെ
തമ്മില് പറഞ്ഞാലെടഞ്ഞുംപോയി
കേളപ്പൻ തോട്ടത്തി പോരുന്നല്ലൊ
തോട്ടത്തില് നമ്പ്യാര് ചോദിക്ക്ന്ന്
എടച്ചേരിത്തോട്ടത്ത് കുഞ്ഞ്യേളപ്പാ
ആളേറെ[1] കൂടീനൊ കുഞ്ഞ്യേളപ്പാ
നെല്ലേറളന്നിക്കൊ കുഞ്ഞ്യേളപ്പാ
പകരം പറയുന്ന് കുഞ്ഞ്യേളപ്പൻ
എടച്ചേരിത്തോട്ടത്ത് നേരമ്മാരേ.
പാറക്കടവത്തെ വാഴുന്നോരും
ഞാള് കൊറച്ചൊന്നെടഞ്ഞമ്മാരേ
എന്തിനെടഞ്ഞത് കുഞ്ഞ്യേളപ്പാ
വർത്താനംപോലെ പറഞ്ഞ്യേളപ്പൻ
പറയുന്നല്ലന്നേരം നമ്പിയാറ്
ഓമനത്തോട്ടത്തി കുഞ്ഞ്യേളപ്പാ
എടച്ചേരി തെങ്ങിൻതല കണ്ടിറ്റ്
ഇന്നല്ല വാഴ്ന്നോറ് കൊതിച്ചതെടോ
ആന കരിമ്പിന് കൊതിച്ചപോലെ
ചോരക്കരിക്കുന്നൻ വാഴുന്നോറ്
എടച്ചേരിക്കെട്ട് കടക്കെപ്പുള്ള
എന്തെങ്കിലായിന കുഞ്ഞങ്ങളെ
ആട്ടക്കാരെന്നൊന്ന്[2] പാറത്തെരെ
എടച്ചേരിത്തോട്ടത്ത് കുഞ്ഞ്യേളപ്പൻ
ഒന്നപ്പടിക്കലും നിന്നോരത്ത്
ചോദിക്കന്നോമന കുഞ്ഞ്യേളപ്പൻ
എടച്ചേരിക്കുന്നും പോക്ന്നോരിയെ
ഇപ്പാടൻ ചാത്ത കന്നാലെ്
ആളേറെള്ളടിക്കന്നാലെ്
വാക്കേറം കേക്ക്ന്നക്കന്ന്മന്ന്
ചെവിടാലെ കേട്ടല്ലൊ നമ്പിയാറ്
പറയുന്നെന്നേരം നമ്പിയാറ്
ഓമനത്തോട്ടത്തിക്കുഞ്ഞ്യേളപ്പാ
ഇങ്ങോട്ട് വായെന്റെ കുഞ്ഞ്യേളപ്പാ
ചൊല്ലിത്തരട്ടെ ഞാൻ കുഞ്ഞ്യേളപ്പാ

---

1 ആളേറെ = ആള് + ഏറെ
പാവടിയന്തിരത്തിന നെല്ല് കൊടുക്കുക എന്നൊരു ആചാരമുണ്ടായിരുന്നു പണ്ട്

2 കളരിയഭ്യാസക്കാരെന്നർത്ഥം

അമ്മോമനെററികുന്നും ചെന്നവള്
എന്ത് പറഞ്ഞാനെ കുഞ്ഞ്യുങ്കമ്മേ
തോട്ടത്തി കേളപ്പനാനിപ്പോള്
ഒന്നും ചെയ്തിരിഞ്ഞമ്മോമാ
ഇപ്പാടൻ കുങ്കനിഞ്ഞാനിപ്പോള്
പണത്തിന് ജാമിയം നിന്നേളപ്പൻ
പട്ടമ്മാറായിന്ന് അയക്കന്നോന്
പകരം പറഞ്ഞല്ലൊ നമ്പിയാറ്
ഓനോട് ഞാ പണ്ടും ചെലക്കീക്ക്ണ്
ഏഴ് കൂട്ട്യാം ഇഞ്ഞങ്ങരിപ്പിച്ചോള
ചെന്ന പറഞ്ഞല്ലൊ കുഞ്ഞ്യുങ്കമ്മ
ഏഴ് കൂട്യം ഇഞ്ഞങ്ങരിപ്പിച്ചോള
ചെന്ന് പറഞ്ഞല്ലൊ കുഞ്ഞ്യുങ്കമ്മ
ഏഴ് കൂടത്തെ ഉതപ്പിക്ക്ന്ന്
കേളപ്പൻ കൊപ്പരൊണക്കിക്ക്ന്ന്[1]
പൊറ്റുക്കാരൻ മൂസ്സക്കേയിയുടെ
പാണ്ട്യാലെ[2]ക്കൊപ്പര കെട്ടിക്ക്ന്ന്
കെട്ട്ങ്കക്കെട്ട്യാലിച്ചോനകൻറ[3]
ഓനടെ പീട്യക്കണ്ടെത്തുന്നേരം
പാറക്കെവത്തെ വാഴുന്നോറ്
കൊപ്പര പിടിച്ചണ്ടിനെ കൊണ്ടപോയി
കെണ്ടും വാഴുന്നോറ് പിടിച്ചോള്ന്ന്
എടച്ചേരി തോട്ടത്തി കുഞ്ഞ്യേളപ്പൻ
ഒന്നിന് പയ്യറങ്ങോട്ട്[4] പോയിക്കല്ലൊ
മൂന്നത്തി പയ്യറങ്ങോട്ട് പാറത്തല്ലൊ
പല്ല് തിളക്ക്ന്ന കുഞ്ഞ്യേളപ്പൻ
ഓമനത്തോട്ടത്തിലാനിപ്പോള്
പട്ടാളം വന്ന് നിറഞ്ഞ്പോയി
പറയുന്നുണ്ടോമന കുഞ്ഞ്യേളപ്പൻ
പയ്യറങ്ങോട്ടോമന കുഞ്ഞിച്ചീരുതാ
എടച്ചേരീന്ന്ണ്ട് വെടി കേക്ക്ന്ന്
പകരം പറഞ്ഞല്ലൊ കുഞ്ഞിച്ചീരു
എടച്ചേരീന്നല്ല തലശ്ശേരീന്ന്
ഒന്നും പറയല്ലെ കുഞ്ഞിച്ചീരോ
തോട്ടത്ത് പട്ടാളം കേറിപ്പോയി

---

1 കൊപ്പരൊണക്കിക്ക്ന്ന് — കൊപ്പര ഉണക്കിക്കുന്നു
2 പാണ്ട്യാല — പാണ്ടികശാല
3 ചോനകൻ — മുസൽമാൻ
4 പയ്യറങ്ങോട്ട് — കേളപ്പൻറെ ഭാര്യാഗൃഹത്തിൻറെ പേര്

കേളപ്പനങ്ങനെ കീഴുന്നേരം
പാറക്കടവ്വാണ വാഴുന്നോറും
പാറക്കടവ് വാണ കുഞ്ഞൻവില്ലും
ഓലപ്പടി ചാടി പോരുന്നല്ലൊ
തോട്ടോം മയിൻ എന്ന കുഞ്ഞനാന്
എട്ടനത്താണെപ്പിടിക്കുന്നല്ലൊ
പടിഞ്ഞാറേൽ പൊഞ്ഞു രക്കട്ടമേല്
എട്ടനക്കൊണ്ടെക്കെടാതിക്കൊണ്ട്
പറയുന്നല്ലോമന കുഞ്ഞ്യേളപ്പൻ
തോട്ടോം മയിലെന്ന കുഞ്ഞനെ കേക്ക
എടച്ചേരി തോട്ടത്തില് നേരെത്തി
എഴ്വയസ്സെനിക്കുള്ളന്നാള്
പാറക്കടവ്വാണ വാഴുന്നോറ്
പട്ടുംവള കൊടുത്ത് കൊണ്ടുപോയിക്ക്
എടത്തിന കൂട്ടീട്ടും കൊണ്ടുപോണം
എടത്തി മടിയില് തലവെക്കട്ടെ
തോട്ടോംമയിൻ പറയുന്നല്ലൊ
നെഞ്ഞത്തടിച്ചും പറയുന്നല്ലൊ
എടച്ചേരി തോട്ടത്തില് നായന്മാരെ
പറഞ്ഞുടി[1] പറഞ്ഞുടി നായന്മാരെ
പാറക്കടവിനും പോയിനാന്
എടത്തേന്ത്യോളും[2] വരുവാൻ പറ
പറഞ്ഞോണ്ട് പോകുന്ന നായന്മാറ്
പാറക്കടവിന് പോകുന്നേരം
പാറക്കടവ് വാണ കെട്ടിലമ്മ
എടവട്ടം കോനാന് കണ്ടിക്കല്ലൊ
നായന്മാറ് പറഞ്ഞോണ്ട് ചെല്ലുന്നത്
ഓലപ്പടിക്കലും ചെല്ലുന്നല്ലൊ
ചോദിക്കുന്നന്നേരം കെട്ടിലമ്മ
എടച്ചേരിത്തോട്ടത്തില് നായന്മാരെ
എന്തൊരു ബദ്ധപ്പാടാണിങ്ങക്ക്[3]
പകരംപറഞ്ഞല്ലൊ നായന്മാറ്
നമ്പ്യാറ്ക്കുണ്ട് വെടികൊണ്ടിക്ക്
കെട്ടിലമ്മ ഞാളോടിപ്പോരവായെ
അത്തരം വാക്കൊള്ള്[4] കേക്കുന്നേരം
നെഞ്ഞത്തടിച്ചും പറയുന്നല്ലൊ

1 പഞ്ഞുടി — മേലിപ്പാകവിന്
2 എടത്തേന്ത്യോളും — എടത്തിയോട് ഇവിടെ
3 ബദ്ധപ്പാടാണിങ്ങക്ക് — ബദ്ധപ്പാടാണ് നിങ്ങൾക്ക്
4 വാക്കൊള്ള് — വാക്ക് [illegible]

പാറക്കടവ്‌ വാണ കുഞ്ഞൻവില്ല്യാ
ഞാനിന്നോട്‌ പണ്ടും പറഞ്ഞിക്കില്ല്യെ
ഇഞ്ഞിനെന്റടച്ചേരി പോകണ്ടാന്ന്‌
അമ്മാമനെ കൊല്ല്യാനും യോഗോണ്ടെന്ന്‌
പടിഞ്ഞുള്ളിപ്പ്യായ്‌ന്ന്‌ കെട്ടിലമ്മ
അപ്പാച്ചിലാട്‌ന്നും പാഞ്ഞോണ്ടിററ്‌
ഓളോളെ[1] തോട്ടത്തിലെത്തിപ്പ്യായി
പെണ്ണമ്മല്‌ പെണ്ണ്‌ പടിഞ്ഞാറേല്‌
പടിഞ്ഞാററകത്തങ്ങ്‌ ചെല്ല്യന്നേരം
അലനെലക്കുട്ടന്നേ കുഞ്ഞ്യമ്മ
പറയുന്നുണ്ടാനെ കുഞ്ഞ്യപ്പൻ
തോട്ടത്തിക്കങ്കമ്മേ നേരേട്ടത്ത്യ
അലനെലക്കുട്ടല്ല്യെ നേരേട്ടത്ത്യ
ഇന്റെ മടിയിത്തലവെക്കട്ടെ
ഓളെ മടിയില്‌ തലവെക്ക്‌ന്ന്‌
തോട്ടത്തിക്കങ്കമ്മേ നേരേട്ടത്തി
ഇങ്ങനെ കരഞ്ഞാല്‌ നേരേട്ടത്ത്യ
എങ്ങിനെ നിന്നോട്‌ പറഞ്ഞോള്‌ന്ന്‌
ചൊല്ല്യത്തരട്ടെ ഞാൻ നേരേട്ടത്ത്യ
പാറക്കടവത്തെ വാഴുന്നോറ്‌
പോന്ന്‌ [2]പൊമടോക്കിക്കൊണ്ടന്നാല്ല്യം.
പാറക്കടവിന്‌ പോയേക്കല്ല്യേ
എന്നെ കൊതിക്കണ്ട നേരേട്ടത്ത്യ
പിന്നയും കേക്കണോ നേരേട്ടത്ത്യ
പയ്യൂറത്തോട്ടക്കമ്മ കഞ്ഞിപ്പ്യിര[3]
നാലാമ്മാസം ഗറമോളക്ക്‌[4]
ഇഞ്ഞ്‌താനും പോയിട്ട നേരേട്ടത്ത്യ
കയിക്കേണ്ടതൊക്കെ കയിപ്പിക്കണം.
പിന്നെയും കേക്കണോ നേരേട്ടത്ത്യ
പയ്യൂറത്തോട്ടക്കമ്മ കഞ്ഞിപ്പ്യിര
ഇക്കരി വക്‌ത്തിനൊര്‌ പെണ്ണ്‌ പെററകി
പാറക്കടവത്തെ കുഞ്ഞൻവില്ല്യ
ലെവില കുറിച്ച്ട്[5] കൊണ്ടോന്നോട്ടെ
പകരം പറഞ്ഞല്ല്യോ കുഞ്ഞ്യമ്മ
തോട്ടത്ത്‌ കേളപ്പാ നേരാങ്ങളെ

1 ഓളോളെ — അവരും അവളുടെ
2 പൊമടോക്കി — പുടോക്കി
3 കഞ്ഞിപ്പ്യിര — കഞ്ഞിക്കേളപ്പന്റെ ഭാര്യ
4 ഗറമോളക്ക്‌ — ഗർഭം ¦ അവൾക്ക്‌
5 ലെവില കുറിച്ച്‌ — വിവാഹംകഴിച്ച്‌

പയ്യൂറങ്ങോട്ടക്കരെ കഞ്ഞിച്ചീരു
ഇക്കറി വക്'ത്തിറൊരു പെണ്ണു പെററങ്ങി
പാലക്കാട്ടുള്ളൊരു പട്ടന്മാറ്'
ഓല്'ക്ക്' ഞാനും കൊടുത്തോണ്ടാലും
വീട്ടിന്' ഞാനെന്റ കൊടുക്കുല്ലാലൊ
വീലെടന്റെ തോട്ടത്തി കേരണ്ടാലൊ
പറഞ്ഞും പറഞ്ഞും മരിച്ചേളപ്പൻ
തോട്ടത്തി കേളപ്പന്യാനിപ്പോള്'
കേളപ്പന ചുട്ടും ഒറിപ്പിച്ചല്ലോ
പത്തും പതിനൊന്നും ചാവുംകൊണ്ട്'
ചാവ്' പൊലകുളി കയിഞ്ഞ്യാണേരെ[1]
പാറക്കടവത്തെ വാഴ്'ന്നോറ്'
എടച്ചേരി തോട്ടത്തിപ്പോരുന്നല്ലോ
വാഴുന്നോറ്' തോട്ടത്തി ചെല്ലുന്നേരം
പാറക്കടവ്' വാണ കെട്ടിലമ്മ
ഓളെ പടിഞ്ഞാറേൽ പോരുന്നോള്'
വാതിലടച്ചാപ്പും ചീപ്പും തട്ടി
പാറക്കടവത്തെ വാഴുന്നോറ്'
പടിഞ്ഞാറ വാത്'ക്കൽ ചെന്നു നിന്ന്'
വിളിച്ചുപറയുന്ന്' വാഴുന്നോറ്'
പാറക്കടെവ്' വാണ കെട്ടിലമ്മോ
വാതില്' തൊറക്കെണ്ണേ കെട്ടിലമ്മോ
പകരം വിളിച്ച്' പറയുന്നോള്'
ഞാനെന്റെ വാതില്' തൊറക്കണ്ടീക്കി
തോട്ടത്തിൽ കേളപ്പൻ നേരാണെങ്ങ്
ഓനെന്റെ[2] വാതില്' വിളിച്ചോണ്ടാല്'
ഞാനെന്റെ വാതില്' തൊറക്കു അല്ലോ
ബന്ധു നെന്'ക്കിപ്പോളെന്നും കിട്ടും
ആങ്ങളെനെനക്കിനി കിട്ടുല്ലാലൊ
എന്തെല്ലാം നല്ല കളി കളിച്ചിറ്റും
ഓളോളെ[3] വാതില്' തൊറന്നില്ലാലൊ
പിറേറന്ന്' പുല്ല പൊലന്നോണ്ടേരെ
പാറക്കടവത്തെ വാഴുന്നോറ്'
പാറക്കടവിന്' പോരുന്നോറ്'
പാറക്കടവത്തെ പൊന്നൊക്കെയും
പാക്കാക്കിക്കെട്ടിച്ച്' കൊണ്ടര്'ന്ന്'
പറയുന്നതങ്ങോനെ വാഴുന്നോറ്'

---

1 കയിഞ്ഞ്യാണേരെ — കഴിഞ്ഞതിനുശേഷം
2 ഓനെന്റെ — അവൻ എന്റെ
3 ഓളോളെ — അവൾ അവളുടെ

അക്കറ്റ്യവളോറ്‌ ആണ്‌ പെററെ
അമ്പിന്യവിടാട പാറത്താറെ
കഞ്ഞന്‌ മൂന്ന്‌ വയസ്സായോറെ
പള്ളിക്കൃകത്ത്‌ പോറ്ന്നോള്‌
പയ്യറഞ്ഞൊട്ടല്ല്യോള്‌ പോറ്ന്നത്‌
കഞ്ഞനൊട്ടത്തല്ലേ പോരുന്നോള്‌
ഓളോളെ തോട്ടത്തി കൊണ്ടോന്നിററ്‌
പാലിലും പയത്തിലും[2] പഴച്ചള്ളേലും
കഞ്ഞന നിച്ച്[3] വളറ്ത്തുന്നോള്‌.

# അമ്പാടിയും കരുവഞ്ചേരി എമ്മനും

കാവിലിരിക്കരം[4] പെരുംതട്ടാന—
തട്ടാന തച്ച്[5] സ്വത്തുപള്ളട്ടും[6]
നാല്‌ കോയ്‌ലോത്തെ രാജാക്കള്‌
ലോകനാറ്‌കാവിൽതിരുമുമ്പില്‌
മുപ്പത്താറില്ലം കുറുപ്പന്മാറ്‌
നാലില്ലക്കാരോല്‌ നമ്പ്യാമ്മാറ്‌
പത്തില്ലക്കാരോലടിയ്യോട്യേള്‌
പുതുപ്പണത്തഞ്ഞൂറ്‌ തങ്ങമ്മാറ്‌
കാവ്‌ലോത്തഞ്ഞൂറ്‌ രാവാര്യേള്‌
യോഗം മതിച്ച്യോള്‌ കൂടേയ്യാണിററും
സ്വത്തുപക്കരി പറഞ്ഞും തീറ്ന്നില്ല[7]
കററിപ്പുറം വാണ നാട്‌വായിച്ച
കണിയമനാ വാര്യര തേട്ന്നല്ലോ
കണിയാന വാര്യര തേടേയ്യാണിററ്‌
രണ്ടു ഒര്‌ രാശ്യേറ്‌ മൂര്‌ത്തം[8]

---

1 അക്കറ്റ്യവളോറ്‌ — അക്കരി അവരം ഒരു
2 പയത്തിലും — പഴത്തിലും
3 നിച്ച — താലോലിച്ച്‌
4 കാവിൽ — ലോകനാർകാവിൽ
5 തട്ടാന തച്ച — തട്ടാനെ തല്ലിയ
6 സ്വത്തു പള്ളട്ടും — സ്വത്തുമായി കലഹം
7 തീറ്ന്നില്ല — തീർന്നില്ല
8 ഒര്‌ രാശ്യേറ്‌ മൂര്‌ത്തം — ഒരു രാശി ഒരു മുഹൂർത്തം

വിളിച്ച് പറയ്ന്ന് ആ വാരിയറ്
സ്വരൂപക്കൂട്ടടങ്ങനെ തീരണ്ടീക്കി
തച്ചോളേരുളൊ ആട വന്നില്ലാതെ!
സ്വരൂപക്കേറി പറഞ്ഞും തീരൂല്ലാലൊ
വാരിയറുക്കെട്ട് പണം കൊട്ത്ത്
കണിയാന് നാല് പണം കൊട്ത്ത്
ഓലപ്പാഞ്ഞി അയച്ചൂട്ന്ന്
അരുളിച്ചെയ്യപ്പുളത്തമ്പുരായെ
കൈതേരി കണ്ണ്യമ്പാ കാര്യക്കാരാ
മാണിക്കോത്തും ദൂരം പോയിററോ
തച്ചോളി കോമക്കുറുപ്പോടാനെ
കാവിനിവിട വരുവാം പറ
കേളോണ്ട് പോര്ന്ന കാര്യക്കാരെ
മാണിക്കോത്തും ദൂരം ചെല്ലുന്നേരം
കുറുപ്പ് പടിക്കലിര്ന്നിക്കല്ലോ
ചോദിക്ക്ന്നോമന കുറുപ്പാണല്ലോ
കററിപ്പുറം വാണ രാജാവിന്റെ
തിരുമേന്യണഞ്ഞ് നിക്കം കാര്യക്കാരാ
എന്തായി വന്നതേ കാര്യക്കാരാ
പകരം പറഞ്ഞല്ലക്കാര്യക്കാരെ
കററിപ്പുറം വാണ രാജാവാനെ
എന്നെ കല്പിച്ചയച്ചിക്കല്ലോ
കുറുപ്പിന്നക്കാവിന് ചെല്ലുവായെ
പകരം പറഞ്ഞ് കുറുപ്പന്നേരം
കൈതേരി കണ്ണ്യമ്പാ കാര്യക്കാരാ
ഇളയമ്മാക്കളുകളെറിക്ക്ന്ന്
പച്ചിലപ്പാഞ്ഞും പൊടിപാററിറ്റ്
എന്നടെ കാലുമ്മലാനിപ്പള്
ആറുംമൂന്നൊമ്പതുണ്ണിക്കള ആയി
ഉണ്ണിക്കള പോയിററച്ചോരക്കള
പോരക്കള പോയി കങ്കമ്പുള്ള്
കങ്കമ്പുള്ളൊമ്പതും വെച്ച്കെട്ടി
ആതെക്കിലിപ്പുറം[2] കീയററില്ല[3]
കട്ടില് തൊണയായി കൂടാനല്ലോ
എനിക്ക് നടകാ കൊതമില്ലാന്ന്
ഇഞ്ഞി പറഞ്ഞക്ക് കാര്യക്കാരാ
അത് കേട്ട് പോര്ന്ന് കാര്യക്കാരെ

1 തച്ചോളികാണിക്കോളുള്ള ആരെങ്കിലും ഇവിടെ വന്നാലല്ലാതെ
2 ആതെക്കിലിപ്പുറം—അകത്തുനിന്ന് പുറത്ത്
3 കീയററില്ല—ഇറങ്ങാറില്ല

തിരുമേന്യരിയത്തും ചെല്ലുന്നോനെ
അരുളിച്ചെയ്യുന്നോരത്തമ്പുരാനെ
കറുപ്പിന്നിക്കാവിന് വന്നില്ല്യലോ
കറുപ്പ് പറഞ്ഞത് പറഞ്ഞാളുന്ന്
അരുളിച്ചെയ്യപ്പോളത്തമ്പുരാനെ
കൈതേരി കണ്ണ്യമ്പോ കാര്യക്കാറ
എന്നെ എടുക്കുന്ന പല്ലക്ക്യാനെ
എന്ന എടുക്കുന്ന പള്ളിച്ചാറ്
മാണിക്കോത്തും ദൂരം കൊണ്ടേപോയിറ്
കറുപ്പിന്റെത്തുട കൊണ്ടുവാരെ
പല്ലക്ക്യകത്തേച്ചം[1] കൊണ്ടുവാരെ
തമ്പ്രാനെടുക്കുന്ന പള്ളിച്ചാറ്
പല്ലക്ക്യടുത്തോണ്ടും പോരുന്നല്ലോ
മാണിക്കോത്തന്നല്യോല് കൊണ്ടെപോരുന്ന്
പറയുന്നല്ലോമന കാര്യക്കാരെ
എന്നെക്കല്ലപ്പിച്ചയച്ചിക്കല്ലോ
തമ്പ്രാനെടുക്കുന്ന പല്ലക്കില്
കറുപ്പിന്റെത്തിറും കൊണ്ടല്ല്യാനെ[2]
അത്രൂരംവാക്കെന്നെ കേക്കുന്നേരം
അരിശം നടിച്ച് കറുപ്പിനാന്
ആവുന്ന കാലം പടെ പോയിന്
അതതാത്ത വീട്ടി[3]പ്പുറത്തിക്കെട്
തൻറച്ചകൊണ്ടോട്[4] പല്ലക്ക്യാനെ
ചങ്ങലവട്ടിയും കൊടയെടുത്ത്
കറുപ്പിന്നക്കാവിന് പോരുന്നല്ലോ
കറുപ്പിന്നക്കാവിന് ചെല്ലുന്നേരം
ഗുരുവായിരവുമങ്ങാനിപ്പോള്
എണ്ണീറാറാചാരം[5] ചെയ്യുന്നല്ലോ
കാറിപ്പുറംവാണ നാടുവാഴിച്ച
ഇപ്പാനെന്നും ചൊല്ലി എണ്ണീറല്ലോ
കരുവഞ്ചേര്യമ്മെ[6] പുലികടാവ്

1 പല്ലക്ക്യകത്തേച്ചം — പല്ലക്കിന്റെ അകത്തുവച്ച്
2 കൊണ്ടല്ല്യാനെ — കൊണ്ടുചെല്ലുവാൻ
3 വീട്ടി — വീട്ടിൽ
4 തൻറച്ചകൊണ്ടോട് — തന്റെ പാട്ടിന് കൊണ്ടുപോയ്ക്കൊള്ളുക. (തിരിച്ചുകൊണ്ടുപോയ്ക്കൊള്ളുക.) (അദ്ദേഹം തമ്പുരാന്റെ പല്ലക്കിൽ കയറാതെ കാവിലേക്കു നടന്നു.)
5 കടത്തനാട്ട തമ്പുരാൻകൂടി കൊറപ്പുക്കറുപ്പിനെ ബഹുമാനിച്ചു
6 കരുവഞ്ചേര്യമ്മെ — കരുവഞ്ചേരി എമ്പ്രാൻ അക്കാലത്തെ ഒരു പ്രസിദ്ധ നായർപോരാളി

ഓന്റെയളിയെ[1] തുരിക്കണ്ണോരി
ഒതയനന്നിരിക്കം തറയമ്മല്
വെററിലപെട്ടിയും കൊണ്ടവെച്ച്
വെററില മുറുകയും തുപ്പകയും
കൈച്ചൂണ്ടി ഞായം പറയുകയും
കാതാട്ടി ഞായം പറയുകയും
എല്ലാരപ്പതെല്ലാരും[2] ചോദിക്ക്ന്ന്
കറുപ്പിന്നക്കാവിന്ന് വരുന്നേരത്ത്
എഴ്ശിററിററാചാരം[3] ചെയ്യാഞ്ഞതെന്തേ
പകരം പറഞ്ഞക്കരുവണ്ണോരി
പരിഹാസംകൊണ്ട് ചിരിക്ക്ന്നല്ലോ
ഇരുപത്തെട്ടെന്നും[4] കഴിച്ചിട്ടില്ല
മൊലക്കച്ച്യൂരത്തും കയിച്ചിക്കില്ല
എല്ലാരപ്പതെല്ലാരും ചോദിക്ക്ന്ന്
കറുപ്പിന്നക്കാവിന്ന് വരുന്നേരത്ത
എഴ്ശിററിററാചാരം ചെയ്യാഞ്ഞതെന്തേ
പകരം പറഞ്ഞക്കരുവണ്ണോരി
കൊമ്പനും[5] പിടിയും രണ്ടുണ്ടായിററ്
കൊമ്പനപ്പൊന്ന്യത്തായിഞ്ഞതുമായില്ലേ
പിടിക്കെന്തിന്നാചാരം ചെയ്യ്ന്നത
ചെവിയാലെ കേട്ട് കറുപ്പല്ലെന്നാന്
കേട്ടും ഓ ട്ടുവറാക്കില്ലാലോ
തിരുമുമ്പിപ്പ്രായോട നിന്നാള്ന്ന്
തമ്പ്രാന കണ്ടും തൊഴ്തോള്ന്ന്
തല്ലാനടിച്ച്[6] സ്വരൂപക്കൂട്ടം
കൂട്ടംപറഞ്ഞോട തീറ്ത്തല്ലോ
മടങ്ങിയമാണിക്കോത്ത് പോരുന്നല്ലോ
മാണിക്കോത്തങ്ങിനെ ചെന്നോണ്ടൊരു
കമ്പ്ട്ട്വീണ് കറുപ്പാനെല്ലോ
കളിച്ചോണ്ടുമ്പാടി ചെല്ല്ന്നല്ലോ
അഞ്ചരവയസ്സുള്ള കഞ്ഞ്യമ്പാടി
മുത്തച്ചൻ പള്ളക്കള[7] ചെല്ല്ന്നല്ലോ
മുത്തച്ചൻ പള്ളക്കള ചെല്ല്ന്നേരം

1 ഓന്റെയളിയെ = അവന്റെ അളിയൻ
2 എല്ലാരപ്പതെല്ലാരും = എല്ലാവരും
3 എഴ്ശിററിററാചാരം = എഴുന്നേററിട്ട് ആചാരം
4 പ്രസവിച്ചിട്ട് ഇരുപത്തിയെട്ട് ദിവസമായിട്ടില്ല
5 കൊമ്പൻ = അച്ഛാളി മന്നനെ ഉദ്ദേശിച്ചാണ് പറയുന്നത്
6 തല്ലാനടിച്ചു = തല്ലണെ + അടിച്ചു
7 മുത്തച്ചൻ പള്ളക്കള = മുത്തച്ഛന്റെകൂടെ കിടക്കുന്നതിന്ദവേണ്ടി

മുത്തച്ഛൻ സങ്കടപ്പെട്ട് വീണിക്കല്ലോ
ചോദിക്ക്ന്നോനെ കണ്ണ്യമ്പാടി
എന്തൊരു സങ്കടമെ, അച്ഛന്
പകരം പറഞ്ഞ് കറുപ്പാനെല്ലോ
കാവിലെ ചാത്തോത്ത് കണ്ണ്യമ്പാട്യേ
ഇന്നോട് പറഞ്ഞാ ഫലമില്ല്യാലൊ
എന്നാലും കേട്ടോട്ടെ മുത്തച്ഛാന്ന്
അഞ്ചരവയസ്സുള്ള കണ്ണ്യമ്പാട്യേ
ഇൻറ്യച്ഛ്[1] പൊന്ന്യത്തായിഞ്ഞന്നാളെ
എന്നോട്ടുംകൂട പറഞ്ഞിററുണ്ട്
പിള്ളറ്കളിയിലും മീമ്പിടിലും[2]
എട്ടുനാററം[3] തന്നെ പോയേക്കററ്[4]
ഞാനെങ്ങും പോവ്വാറൊട്ടില്ല്യമ്പാട്യേ
കററിപ്പുറം വാണ നാട്വായിച്ച
മൂന്ന്ത്ത്യാട[5] കഴഞ്ഞമ്പാട്യേ
തമ്പ്രാനെട്ക്ക്ന്ന പല്ല്യക്യാന്ന്
എന്നയെട്ത്തിററുംകൊണ്ട്യല്ല്യാഞ്ഞ
അരിശം നടിച്ചു എന്നക്കമ്പാട്യേ
ഞാനിന്നക്കാവിന്ന് പോയമ്പാട്യേ
ഞാനിന്നക്കാവിന്ന് ചെല്ലുന്നേരം
കാവിലൊരാര് മൂവ്വായിരം കൂടീററ്ണ്ട്
ഒക്കെയുമ്പചാരംചെയ്യുമ്പാട്യേ
കററിപ്പുറം വാണ നാട്വായിച്ച
ഇപ്പാനെന്നും ചൊല്ലെഴ്ന്നേററിക്ക്
കതവഞ്ചേര്യേമ്മൻ പുലിക്കിടാവ്
ഓൻറയളിയൻ മുരിക്കഞ്ചേരി
ഇൻറച്ഛനിരിക്കും താഴത്തന്ന്
വെററിലപെട്ടീം കൊണ്ടെവെച്ച്
വെററില മുറുകാനും ഇപ്പകയും
കൈചൂണ്ടി ഞായം പറയുകയും
ഞാനിന്നക്കാവിന്ന് ചെല്ല്ന്നേരം
പരിഹാസംകൊണ്ടും ചിരിച്ചേമ്മനേ[6]
ഇതുപരൊരുത്തനും കളിച്ചിട്ടില്ല
തൊലക്കെച്ച്യുത്തനും കയിച്ചിററില്ല

1 ഇൻറ്യച്ഛ്=നിൻറ അച്ഛൻ
2 മീമ്പിടിലും=മീൻ പിടിത്തത്തിലും
3 എട്ടുനാററം=എട്ടോനോ മററോ
4 പോയേക്കററ്=പോകരുത്
5 മൂന്ന്ത്ത്യാട=മൂന്നു ദിവസം അവിടെ
6 ചിരിച്ചേമ്മനേ=ഏമ്മൻ ചിരിച്ചു

എല്ലോറും എല്ലോറും1 ചോദിച്ചല്ലോ
കറപ്പ്"നക്കാവില്" വര്"ന്നേരത്ത്"
എയിററിററാചാരം ചെയ്യാഞ്ഞെത്ത്"
അന്നേരത്തൊരാനോ പറഞ്ഞമ്പാടേ്യ
കൊമ്പനും പിടിയും രണ്ടുണ്ടായിററ്"
കൊമ്പനപ്പൊന്നുഞ്ഞായിഞ്ഞേ്യായില്ലേ
പിടിക്കൊരാനാചാരംചെയ്യല്ലണ്ടോ
നല്ലോണയ്യമ്പാടി കേട്ടില്ല്യാലൊ
പടിഞ്ഞുള്ളിപ്പോര്"ന്നേ കണ്ണ്യമ്പാടി
അന്നേരം കറപ്പല്ലേ ചോയിക്ക്"ന്ന്"
ഇഞ്ഞ്യൊടപ്പോനെൻ്റ2 കണ്ണ്യമ്പാടേ്യ
കാവിലെച്ചായത്തൊത്ത്" ഞാ പോനൂത്തച്ചാ3
കിട"കിട വിറക്ക"ന്നയ്യമ്പാടിക്ക"
പറഞ്ഞവൻ കാവിനക്കത്തിപ്പോയി
ഒന്നിനക്കാവിന്" ചെല്ലുന്നേരം
ഓൻ്റച്ഛന്4നിരിക്കം തറയമ്മന്ന്"
കരുവഞ്ചേര്യെമ്മെ പൂലിക്കിടാവും
ഓൻ്റ അള്ളിയൻ മുറിക്കഞ്ചേരീം
വെററിലപ്പെട്ടിയും കൊണ്ടുവെച്ച്"
വെററില മുറുകയും ഇപ്പകയും
പറഞ്ഞത്തറയമ്മക്കാര്യമ്പാടി
വെററിലപ്പെട്ടി തട്ടിച്ചാട്യമ്പാടി
എൻ്റച്ഛനിരിക്കം തറയമ്മന്ന്"
തറയമ്മത്തന്നെയിത്തന്നൊണ്ടിററ്"
കൈപ്പുണ്ടി ഞായം പറയല്ലേട്ടോ
ചോദിക്കുന്നന്നേരം കരുവഞ്ചേരി
എട"ന്ന്" വന്നിക്കി മുട്ടേപ്പുറവ്വ്5
പിന്നേം പറഞ്ഞ്" കരുവഞ്ചേരി
ഉമ്മളി6പ്പോര്"ന്നതും പോരത്തതും
ഊട"ന്നി7പ്പളും പറയണ്ടാലോ
മേലിലും വരുന്നതും ഞാറായ്"ചക്ക"
പൊന്നിയത്തെരെ കണ്ടത്"ന്ന്"
പകരം പറഞ്ഞല്ലോ കണ്ണ്യമ്പാടി

1 എല്ലോറും = എല്ലാവരും
2 ഇഞ്ഞ്യൊടപ്പോനെൻ്റ = നീ എവിടെ പോകുന്നു എന്ന്
3 ഞാ പോനൂത്തച്ചാ = ഞാൻ പോകുന്നു മുത്തച്ഛാ
4 ഓൻ്റച്ചൻ = അവൻ്റെ അച്ഛൻ
5 മുട്ടേപ്പുറവ്വ് = മുട്ടയിൽ പുവൻ
6 ഉമ്മളി = നമ്മൾതമ്മിൽ
7 ഊട"ന്ന്" = ഇവിടെനിന്ന്"

പുത്തൻചാരകെല്ലം വേണമ്പാട്യേ
കോയിക്കോട്ടങ്ങാടി പോണമ്പാട്യേ
പട്ടായിററും പട്ട്ത്തുലായിററും
വാളിന്റെ കണ്ടംചരടായിററും
കരകെ വെള്ളിയുണ്ടെ മുറിപ്പിക്കേണം
ഉണ്ടെ ഉരുക്കെന്നോറ് പാരുന്ന്[1]
മര്ന്ന് പൊടിക്കന്നോറ് പാരുന്ന്
ആറായിരാളോട കൂടവേണം
ഇണെന്നെല്ലം[2] ഇന്നാക്കെയിയ്[3]മ്പാട്യേ
പകരം പറഞ്ഞല്ലോ കഞ്ഞ്യമ്പാടി
തിരുമനസ്സ് വേണടിയെനോട്
ഭഗവതി മനസ്സ് വേണടിയെനോട്
എന്റ്യച്ചൻ തന്റെ മനസ്സ്ണ്ടെങ്കി
കരുവഞ്ചേര്യമ്മന്റെ വാളും കയ്യും
ഞാനിപ്പം കൊത്തിയെടുക്കം പോരെല്ല്യ
കുറിപ്പുറം വാണ നാട്ടാരിച്ച
ഒരു പെട്ടി പൊന്ന് കൊട്ക്കന്നല്ലോ
അരളിപെയിയിന്നത്തമ്പുരാനെ
പോരാത്തതൊക്കെ തരവമ്പാട്യേ
ഇത്തി കൊയിലോത്ത് വാ അമ്പാട്യേ
അമ്പാടി മഞ്ഞ്യല്ലേ പോരുന്നു
മാണിക്കോത്തും ദൂരം ചെല്ല്ന്നോറം
ചോദിക്കന്നോരമന മൂത്തച്ചനോ
ഇഞ്ഞെയ്ട[4]പ്പോയിനെ കഞ്ഞ്യമ്പാട്യേ
ബെയിലം[5] കൊണ്ടിങ്ങിനെ നടക്കരുതേ
പകരം പറയുന്ന് കഞ്ഞ്യമ്പാടി
മാണിക്കോത്തെമന മൂത്തച്ചനോ
കരുവഞ്ചേര്യമ്മനം ഞാനായിററ്[6]
പുത്തൻപോയിനത് കുറിച്ചിററുണ്ട്
മേലില് വരുന്നുള്ള ഞാറാഴ്ചക്ക്
അന്നുരം വാക്കങ്ങനെ കേക്കന്നോരം
നെഞ്ഞത്തടിച്ചും നെലത്തടിച്ചും
കയ്യ്പ് നെലംകൊള്ള വീഴ്ന്നല്ലോ

---

1 പാരുന്ന് = ഒരുങ്ങുന്നിന്
2 ഇണെന്നെല്ലം = ഇതിനെല്ലാം
3 ഇന്നാക്കെയിയ = നിന്നെക്കൊണ്ടാവുമോ?
4 ഇഞ്ഞെയ്ട = നീ എവിടെ
5 ബെയിലം = വെയിലം
6 ഞാനായിററ് = ഞാനുമായിട്ട്

ഊയന്റെ റവ്വലെ[1] കഞ്ഞ്യമ്പാട്യേ
ഇന്റച്ഛൻ പൊന്ന്യത്തായിഞ്ഞന്നാളെ
ഞാനും മനസ്സാലെലെയ്യാറതീനും[2]
ഇന്നേങ്കും[3] കണ്ടു മരിക്കായെന്ന്
അയിനമെട ഇഞ്ഞി[4] തന്നില്ലേടോ
അഞ്ചരവയസ്സുള്ള കഞ്ഞ്യമ്പാട്യേ
പതിനാറ് വയസ്സുള്ളോരമ്മനോട്
ഇനിക്കിന്നത്ത്യമ്മനോടെന്തെല്ലാലൊ
ഏന്നാരിലും[5] വെച്ചിറ്റും പോന്നമ്പാട്യേ
പകരം പറഞ്ഞല്ലോ കഞ്ഞ്യമ്പാടി
ഒന്നിപ്പം കേക്കണേ മൂത്തച്ചനേ
മൂത്തച്ഛ മനസ്സുന്നോട്ടണെങ്കില്
എന്റെ തന്റച്ഛൻ മനസ്സണെങ്കും[6]
കരുവഞ്ചേര്യമ്മന്റെ വാളും കയ്യും
കൊണ്ടത്തരും ഞാനൊ മൂത്തച്ചനേ
ഊയെന്റെ റവ്വലെ കഞ്ഞ്യമ്പാട്യേ
അഞ്ചരവയസ്സുള്ള കഞ്ഞ്യമ്പാട്യേ
പുത്തൻ പൊയിത്തിന് പോകണങ്കി[7]
നാല് കോയിലോത്തറിയിക്കേണം
മുപ്പത്താറില്ലം കുറുപ്പമ്മാ
രെയുംതന്നെ അറിയിക്കേണം
നാലില്ലക്കാരോല് നമ്പ്യമ്മാര
പത്തില്ലക്കാരോലെയ്യോള്ള
പുതുപ്പണത്തെന്ന് തണ്ടമ്മാര
കൈയ്യേറിയിച്ചി പോണമ്പാട്യേ
ഏഴ് നൂറ് പണത്തിന് ചരക്ക് വേണം
പട്ടായിട്ടും പട്ട് നൂലായിട്ടും
വാളായിറ്റും വാളിന് കണ്ടം ചരടായിറ്റും
കറക്കം വെള്ളിയേണ മുറുപ്പിക്കേണം
മഞ്ഞന് പൊടിക്കേണോര് പാത്ത്ന്ന്
ചാക്ക് വെളുക്കേണോര് പാത്ത്ന്ന്
പടനാററിരിക്കേണം പടനായര്
പകരം പറഞ്ഞല്ലോ കഞ്ഞ്യമ്പാടി

---

1 ഊയന്റെ റവ്വലെ = എന്റെ ദൈവമേ
2 മനസ്സാലെലെയ്യാറതീനും = മനസ്സിൽ വിചാരിച്ചിരുന്നു
3 ഇന്നേങ്കും = നിന്നെയെങ്കിലും
4 അയിനമെട ഇഞ്ഞി = അതിനും + ഇട + നീ
5 ഏന്നാരിലും = എന്നെ + ആരിൽ
6 മനസ്സണെങ്കും = മനസ്സുണ്ടെങ്കിലും
7 പോകണങ്കി = പോകണമെങ്കിൽ

മൂത്തച്ഛ മനസ്സുന്നോളുണ്ടെങ്കിലും
എന്റിറ്റ്യച്ഛൻതന്റെ മനസ്സുണ്ടെങ്കം
കൈക്കെയ്യറിയിച്ച് പോകം ഞാനെ
കാവിലെ പാരത്തോതത് ഞാ പോയ്യേരട്ടേ![1]
അന്നേരത്താലെ നടന്നൂട്ന്ന്
കാവില പാരത്തോത്തും ചെല്ലുന്നോം
കാവില പാരത്തോതത് കത്തിക്കേറി
പുത്തന കെളച്ച മതിലിമ്മലെ
വയറും തീരമ്പി നടക്കുന്നല്ലോ
അമ്പാടീന കണ്ടും കാണാവുന്നും
പാഞ്ഞത് പടിയുള്ളി പോരന്നോള്[2]
പൊട്ടിക്കരയ്യേയും പറയുകയും
എന്നോട് നടത്താനെ കഞ്ഞ്യമ്പാട്യേ
വെയില് കൊണ്ടിററല്ലേയി നടക്കുന്നത്
ഇന്റിറ്റ്യച്ഛൻതന്റെ നടത്തമ്പാട്യേ
എന്റെ കെറക്കാറ് മേനിക്കാറ്
എല്ലാറെ[3] കപ്പേല്[4] പള്ള്ണല്ലോ
എന്നടെ കപ്പേല് പള്ളീല്ലാലൊ
അന്നേരത്തിഞ്ഞ്യന്നെ ചോദിച്ചോളും
അമ്മേന്റെ[5] പുള്ള്യേട[6] പോയെന്നാന്ന്
ഇന്റിറ്റ്യച്ചന്റ്യേട്ന്ന്[7] പോയേണ്ടാല്
അന്ന് പോയിററ്റ വരുന്ന ഉണ്ട്[8]
രണ്ടും മൂന്നും പാത്ത് വരുന്ന ഉണ്ട്
അന്നായും പോറ്റേട[9] കാലായാല്
കപ്പത്തില് വെള്ളവുമെടുപ്പിത്താക്കി
പായിട്ടൊരുക്കീട്ടുന്നമ്പാട്യേ
പിന്നെ ഇട്ടാക്കാത്തെനക്കമ്പാട്യേ
കുരിയേനൊന്ന് വിളിക്കുന്നേരം
പടിവാതില് ചെന്ന് തൊറന്നിട്ട്യേകി
നായിത്തൊലിട്ടാര് പൊന്ന്യുകൊണ്ട്
എന്ന തെരിവട്ടടിക്കമ്പാട്യേ
പേടിച്ചിററാക്കെന്നിക്കില്ലമ്പാട്യേ

---

1 പോയ്യേരട്ടേ = പോയ്‌വരട്ടെ
2 പോരന്നോള് = പോരുന്ന + അവൾ
3 എല്ലാറെ = എല്ലാവരുടെയും
4 കപ്പേല് = കപ്പയിൽ
5 അമ്മേന്റെ = അമ്മായുടെ
6 പുള്ള്യേട = പള്ളി എവിടെ
7 ഇന്റിറ്റ്യച്ചന്റ്യേട്ന്ന് = നിന്റെ അച്ഛൻ ഇവിടെനിന്ന്
8 വരുന്ന ഉണ്ട് = വരുന്നുണ്ട്
9 പോറ്റേട = പോറ്റ് + ഇവിടെ

നേരം പൊലന്നപ്പോയാലാനമ്പാട്യേ
കട്ടൂത്തില് വെള്ളമെട്ത്തിറാന്
എന്നടെ കപ്പേല് മറിക്കും ഞായെ
അതുകൊണ്ട് കപ്പേല് പുല്ലില്ലാലൊ
പകരം പറഞ്ഞല്ലോ കണ്ണ്യമ്പാടി
പാഴ്യാരം[1] പറയല്ലേ പെറോറമ്മേ
മാണിക്കോത്തോമന മൂത്തച്ചന്
പാരം ബെര്ത്താന്[2] മൂത്തച്ചന്
അനാഴ്യ[3] ഞാനിങ്ങ് തെറ്റ്ന്നേരം
അച്ഛന നെനച്ചും കരയ്ന്നല്ലോ
മൂത്തച്ചൻ പള്ളക്ക് കൂടെ ഞാനെ
അത്തൂരം വാക്കോള് കേക്ക്ന്നേരം
പകരം പറഞ്ഞല്ലോ കണ്ണിക്കെകി
എട്ടന്റെ പള്ളക്കുള്ളമ്പാട്യേ
എട്ടന്റെ ജോഗം[4]കൊണ്ടായിരിക്കും
അത്രേരക്കം[5] നിന്ന ഞാൻ കാണന്നത്
തേച്ച് കളപ്പിച്ച് കക്കിയാന്
കഞ്ഞീം കൊട്ത്തല്ലോ കണ്ണിക്കെകി
എട്ടന്റെ പള്ളക്കുള്ളടിക്കോളേ
പയ്യുക്കള് കാത്തല്ലേ കണ്ണ്യമ്പാട്യേ
നാള്ളുള് കടിക്കല്ലേ കണ്ണ്യമ്പാട്യേ
അയപ്പിച്ച് പോറ്ന്ന് കണ്ണ്യമ്പാടി
മാണിക്കോത്തും ദൂരം പോരന്നോള്ന്ന്
പോയിവരട്ടെ ഞാൻ മൂത്തച്ചാന്
പാപ്പനായിരത്തൊപ്പും കൂട്ടിക്കൊണ്ട്
നാല് കൊയ്ലോത്തും പോറ്ന്നോരെ[6]
നാല് പെട്ടി പൊന്നിന്റ് വാങ്ങ്യമ്പാടി
കറിപ്പുറം വാണ നാട്വാഴിച്ച
അരയിലക്കിണ്ടിണി കൊട്ത്തോള്ന്ന്
രണ്ട് പെട്ടി പൊന്നും കൊട്ത്തോള്ന്ന്
പാഴ്യന്നാണോമന കണ്ണ്യമ്പാടി
കറിപ്പുറം വാണ നാടുവാഴിച്ചേ
മേലില് വരുന്നുള്ള ഞാറാഴ്ചക്ക്
അടിയനപ്പൊന്ന്യത്ത് കൊണ്ടോയി കൊണ്ടേരണം

---

1 പാഴ്യാരം = തമാശ
2 ബെര്ത്താനെ = ഭാഗ്യവാനെ
3 അനാഴ്യ = അനാഴിക
4 ജോഗം = യോഗം
5 അത്രേരക്കം = അത്രയെങ്കിലും
6 പോറ്ന്നോരെ = പോരുന്ന | മറ്റവർ

അയപ്പിച്ച് പോരുന്ന് കഞ്ഞ്യമ്പാടി
മുപ്പത്താറില്ല്യം കറുപ്പന്മാര
ഓലപ്പൊയിത്ത്[1]അറിയിക്കുന്ന്
നാലില്ല്യക്കാരോല് നമ്പ്യാന്മാര
പുത്തെ പൊയിത്താങ്ങറിയിക്കുന്ന്
പത്തില്ല്യത്തുള്ളൊരടിയോടേള്ള
ഓലയും പൊയിത്തങ്ങറിയിച്ചല്ലോ
പുതുപ്പണത്തഞ്ഞൂറ് തണ്ടന്മാര
ഓലയും പൊയിത്തങ്ങറിയിച്ചല്ലോ
ചോദിക്കുന്നോമന കഞ്ഞ്യമ്പാടി
കണ്ടാച്ചേര്യോമന കഞ്ഞിച്ചാപ്പാ
കരുവഞ്ചേരി നാട്ടിപ്പോയി കീയ്യുമള്[2]
ആ ഏന്നവാദം ചാപ്പനാന്
കരുവഞ്ചേരി നാട്ടിപ്പോയ് കീയ്ന്നല്ലോ
കരുവഞ്ചേരി നാട്ടിപ്പോയ് കീയ്ന്നേരം
നടപ്പുതിനാറ് തെങ്ങ് കണ്ട്
ചോദിച്ചല്ലോമന കഞ്ഞ്യമ്പാടി
കണ്ടാച്ചേര്യോമന കഞ്ഞിച്ചാപ്പാ
നടപ്പുതിനാറ് തെങ്ങ് കണ്ടോ
ഏന്താര് തെങ്ങാനിത്തെങ്ങ് ചാപ്പാ
പകരം പറഞ്ഞല്ലോ കഞ്ഞിച്ചാപ്പ്
കാവിലെ പാരത്താത്ത് കഞ്ഞ്യമ്പാടേ്യ
ഇന്റൊതന്റച്ചനങ്ങ്ള്ള കാലം
മാണിക്കോത്തങ്ങും ബെകയായിനു[3]
ഏയ്ത്തെള്ളി[4] പോത്തമ്മവും പോവുമ്മവുവേ
ഇനിക്കെയ്യുന്നീ കടികപാതം നീക്യത്തം
ഇന്റ്യച്ചെ പൊന്ന്യത്തൊയിഞ്ഞ പിന്ന
കരുവഞ്ചേര്യമ്മെ പിടിച്ചുകേറി
അന്നേരം പറഞ്ഞല്ലോ കഞ്ഞ്യമ്പാടി
ഇട്ടെ[5] തണക്കൊണ്ടിരിക്യ ചാപ്പാ
കൊലയോടേ്യളുന്നിയ്യോറിപ്പിക്കേണം
ആട്ടത്തണക്കൊണ്ടിരിക്കുന്നല്ലോ
ആട്ടത്തണക്കൊണ്ടിരുന്നേരത്ത്
കരുവഞ്ചേര്യമ്മന്റെ മൂരിക്കാരെ
മൂരീനേം കൊണ്ടങ്ങനെ പോരുന്നല്ലോ

1 ഓലപ്പൊയിത്ത്=അവര പൊയ്ത്ത്. (പൊയ്ത്ത് നടക്കുന്ന വിവരം)
2 കീയ്യുമള്=ഇറങ്ങുക+നമ്മൾ
3 മാണിക്കോത്തങ്ങ് അവകാശപ്പെട്ടതായിരുന്നു
4 ഏയ്ത്തെള്ളി=ഏഴുതെളിപള്ളി
5 ഇട്ടെ=ഇവിടെ

വിളിച്ചിപറഞ്ഞല്ലോ കഞ്ഞ്യമ്പാടി
കരുവഞ്ചേര്യെമ്മന്റെ ചൂരിക്കാരാ
ചൂരീന്നിതിലോടി കൊണ്ട്വായെ
പകരംപറഞ്ഞല്ല ചൂരിക്കാരെ
ചൂരീന്നിതിലെയും കൊണ്ടരുല്ല[1]
കരുവഞ്ചേര്യെമ്മ കറ്പ്പാളാനെ
ഓറിപ്പംതന്നെയറിഞ്ഞൊണ്ടാല്
എന്റെ തല കൊത്തി ചാടിപ്പോകും
നെലയിന്നൊരന്തം മറഞ്ഞമ്പാടി
ഓന്റെ തല കൊത്തി ചാട്ന്നല്ലോ
ചൂരി പിടിച്ചിങ്ങ് കൊണ്ടുംപോന്ന്
കണ്ടോച്ചേര്യോമന കഞ്ഞിച്ചാപ്പാ
കണ്ടം മുണ്ടൊണ്ടും[2] തള കെട്ടീട്ടും
ഇളന്നി കൊലയോടെ മുറിക്കെ ചാപ്പാ
കണ്ട മുണ്ടൊണ്ടും തള കെട്ട്ന്ന്
ഇളന്നികൊലയോടെ മുറിച്ച് ചാപ്പൻ
പറയുന്നുണ്ടോമന കഞ്ഞ്യമ്പാടി
കരുവഞ്ചേരി എമ്മന് പൊറ്ക്കായെങ്കി
പൊറുക്കായെങ്കിലെമൻ പൊറുത്തുംകോട്ടെ
എളന്നി കടിച്ചാട്യരിക്കുന്നല്ലോ
പിന്നെയ്യവിടയിരിക്കുന്നോരം
കരുവഞ്ചേര്യെമന്റൊരാനക്കാരെ
ആനേന തന്ന്യങ്ങനെ കൊണ്ട്പോന്ന്
വിളിച്ചിപറഞ്ഞല്ലോ കഞ്ഞ്യമ്പാടി
കരുവഞ്ചേര്യെമന്റ്യാനക്കാരാ
ആനേനയിവിടെയും കൊണ്ട്വാഞ്ഞ്[3]
പകരം പറഞ്ഞ് വിളിച്ചവനേ
ആനേനയതിലോടി കൊണ്ടരുല്ല
കരുവഞ്ചേര്യെമനറിഞ്ഞിക്കെങ്കി
എന്റെ തല കൊത്തി ചാടിപ്പോവും
നെലയിന്നൊരന്തം മറഞ്ഞോണ്ടിറ്
ഓന്റെ തല കൊത്തി ചാട്ന്നല്ലോ
ആനേന പിടിച്ചങ്ങ് കൊണ്ടുംപോന്ന്
പിന്നെയും തന്നെക്കൊണ്ടിരിക്ക്ന്നല്ലോ
കരുവഞ്ചേര്യെമന്റെ കുതിരക്കാരെ
കണ്ണാലെ കണ്ടല്ലോ കഞ്ഞ്യമ്പാടി
കരുവഞ്ചേരിയെമന്റെ കുതിരക്കാരാ

---
1 കൊണ്ടരുല്ല — കൊണ്ടുവരികയില്ല
2 മുണ്ടൊണ്ടും — മുണ്ടുകൊണ്ടും
3 കൊണ്ട്വാഞ്ഞ് — കൊണ്ടുവാ

കതിരേനയീലേഞ്ഞ്[1] കൊണ്ടുവായെ
കതിരേനതിലോടി കൊണ്ടോവല്ല
കരുവഞ്ചേര്യമ്മനറിഞ്ഞെങ്കില്
എന്റെ തല കൊത്തി ചാടിപ്പോകും
നെലയിന്നോരത്തംമറഞ്ഞിറ്റാനെ
ഓന്റെ തല കൊത്തി ചാടുന്നോനെ
കതിര പിടിച്ചിങ്ങ് കൊണ്ടുംവന്ന്
ആനപ്പുറംകൂടീറ്റിഞ്ഞ ചാപ്പാ
കതിരപ്പുറളൂടി ഞാനും ചാപ്പാ
പോര്ത്തംതന്നെ പറയുന്നല്ലോ
പൊറുക്കാങ്കിലെന്നെ പൊറുത്തുംകൊട്ടെ
പൊറുത്തേങ്കി എന്നെന്നിങ്ങ് കൊണ്ടോരട്ടെ
അന്നടത്താലെ നടന്നിട്ടിറ്റ്
എടച്ചേരി പൂക്കോട്ടെ താഴക്കിഞ്ഞ്
എടച്ചേരി പൂക്കോട്ടെ താഴെയുള്ളം
കണ്ണാലെ കണ്ടല്ലോ കഞ്ഞുണിച്ചാറ
ആളുമാറ കെട്ട്[2] കെന്നട്ട്യേര്ന്ന്
വെള്ളം വലിക്ക്ന്ന കഞ്ഞുണിച്ചാറ
പറഞ്ഞപ്പടിക്കലും ചെല്ല്ന്നോള്
മാളപ്പടിക്കലും ചെല്ല്ന്നോം
ആന കതിര തളക്ക്ന്നോല്
ചോദിക്ക്ന്നോതന കഞ്ഞുണിച്ചാറ
കാവിലെ ചാത്തോത്ത് കഞ്ഞ്യമ്പാട്യേ
ഇന്റെതന്റച്ചനേ കഞ്ഞ്യമ്പാട്യേ
മുപ്പതിരണ്ട് വയസ്സായിനും
ഇന്റെതന്റച്ചനേ കഞ്ഞ്യമ്പാട്യേ
മുപ്പത്തിരണ്ട് വയസ്സോടേല്
അറുപത്തിനാല് പട ജയിച്ച്
ആന കതിര പിടിച്ചില്ല്യലോ
ഇഞ്ഞതന്റെ മാണിക്കോത്ത് തീരുംകാലം
ആന കതിര പിടിച്ചമ്പാട്യേ
പാത്തുരം പോരിന്റെ ഇളയമ്മോമോ
എള്ളയച്ചനില്ല്യേ ഇവിടെയെന്നേ
എള്ളയച്ചെ മാള്യേലെമ്പാട്യേ
കഞ്ഞനോട്ക്ക്ന്ന് കഞ്ഞുണിച്ചാറ
മാളികകോണ്യാറ്റി[3] കൊണ്ടുംപോന്ന്
മാളികകോണ്യാറ്റി കൊണ്ടെയ്യുമ്മം

1 കതിരേനയീലേഞ്ഞ് = കതിരെയ + ഇതിലെ + നീ
2 ആളുമാറ = ആരുമാര
3 കോണ്യാറ്റി = കോണികയറ്റി

എടച്ചേരി പുക്കോട്ടെ നമ്പിയാറ്
കഞ്ഞനെ വാങ്ങീട്ടെടുക്കന്നല്ലോ
ഇഞ്ഞെന്ത്യട[1]പ്പോയിനേ കഞ്ഞ്യമ്പാട്യേ
എന്താറ് വെറ്ത്താനെ കഞ്ഞ്യമ്പാട്യേ
പകരം പറഞ്ഞല്ലോ കഞ്ഞ്യമ്പാടി
എടച്ചേരി പുക്കോട്ടെളയച്ചനന്ന്
പുത്തംപൊയിത്തങ്ങറിയിച്ചിറ്റ്
ഞാനിപ്പംതന്ന്യങ്ങനെ പോയതാനെ
ആരുപായിററാനെൻറ കഞ്ഞ്യമ്പാട്യേ
കരുവഞ്ചേര്യെത്തനും ഞാനുപായിററ്
പകരം പറഞ്ഞല്ലുന്നമ്പിയാറ്
അഞ്ചരവയസ്സുള്ള കഞ്ഞ്യമ്പാട്യേ
പതിനാറ് വയസ്സുള്ളൊരെത്തനോട്
ഇനിക്കിന്നെയ്ത്തനോടെന്തല്ലാലോ
പകരം പറഞ്ഞല്ലോ കഞ്ഞ്യമ്പാടി
ഞാറാഴ്ച നല്ല ദിവസത്തിന്
എളയച്ചെ മാണിക്കോത്ത് വന്നോളണം
എന്നെയിന്ന് പൊന്ന്യത്ത് കൊണ്ടോവായി
അത്രും വാക്കങ്ങനെ കേക്ക്ണ്ണോറം [കൊണ്ടോവാനണം
നിന്നനെലയിനും വീണോവയല്ലോ
ഊയിവിധിഫലം കഞ്ഞ്യമ്പാട്യേ
ഇന്റെച്ചെ പൊന്ന്യത്തായിന്ന നാളെ
ഞാനും മനസ്സാലെയ്യല്ലോത്തീനും
ഇന്നേക്കം[2] കണ്ട് മരിക്കോയന്ന്
എത്തെന്റമ്മിക്കെരയാ ഇഞ്ഞി
പകരം പറഞ്ഞല്ലോ കഞ്ഞ്യമ്പാടി
എളയച്ചെതന്റെ മനസ്സുണ്ടെങ്കും
എളയമ്മതന്റെ മനസ്സുണ്ടെങ്കും
മൂത്തച്ചൻതന്റെ മനസ്സുണ്ടെങ്കും
എൻറച്ചൻതന്റെ മനസ്സുണ്ടെങ്കും
കരുവഞ്ചേര്യെത്തന്റെ വാളും കയ്യും
കൊത്തിനൊട്ടക്കേല്ലെ ഞാനിപ്പളെ
എടച്ചേരി പുക്കോട്ടെ ഇളയമ്മേവോ
ഇന്റെ വെളുവുംകൊണ്ടും[3] വിദ്യകൊണ്ടേ
അമ്മേനെ മാണിക്കോത്ത് കൂട്ടവേണം
ഇന്റെ മനസ്സെന്നോട്ടണ്ടെങ്കിലേ
അമ്മേന്റെ കാലും പിടിച്ചീ പൊറപ്പെട്ടാ

1 ഇഞ്ഞെന്ത്യട—നീ എവിടെ
2 ഇന്നേക്കം—നിന്നെയെങ്കിലും
3 വെളുവ്—സൂത്രം

കാവിലും ചാത്തോത്തും ചെല്ല്ന്നല്ലോ
കാവില് ചാത്തോത്ത് ചെല്ല്ന്നേരം
കാവിലെ ചാത്തോത്ത് കുഞ്ഞിക്കേളി
തെളിഞ്ഞൊന്നറിയാത്തോം തക്കാരവും[1]
കയ്യെ പിടിച്ചിററിരുത്തുമ്പോളെ
പറയുന്നല്ലന്നേരം കുഞ്ഞുണ്ണിച്ചാറ
കാവിലെ ചാത്തോത്തെൻെറടത്ത്യമ്മോ
എന്നക്കിപ്പിരിക്കപ്പാനും നേരം പോരാ
നീ കൂട പോരണമെൻെറ കുഞ്ഞുണ്ണിച്ചാറേ
ഇങ്ങളറിയല്ലെൻെറടത്ത്യമ്മോ
മാണിക്കോത്തൊമന വലിയേട്ടന്
പാറം ബറ്ത്തെല്ലെൻെറടത്ത്യമ്മോ
അമ്പാടിക്കത്ത പറഞ്ഞിററില്ലെ
കുഞ്ഞി പറയ്ന്നമ്മേട്ടനോന്
കുങ്കിനോറ് നോക്ക് കാണണ്ടീനും
കുങ്കി വെച്ച കുഞ്ഞി കടിക്കണ്ടീനും
കുങ്കിമടിയിത്തലവെക്കണം
കീഞ്ഞിതം[2] പറയ്ന്നമ്മേട്ടനോന്
അന്നേരം ചോദിച്ചേ കുഞ്ഞിക്കേളി
തച്ചോളിച്ചുണ്ണിച്ചാറ കുഞ്ഞനെ കേക്കെ
ഇൻെറ്യേട്ട[3] ഒ റാന്ന്യത്തൊറായിനാള്
പടക്കപ്പാറം കോണീഞ്ഞ്യാൻ[4] പോന്നിററില്ലേ
എന്തിന്യുമാണിക്കോത്ത് ചെല്ലുന്നത്
അങ്ങനെ പറയരുതെൻെറടത്ത്യമ്മോ
എട്ടൻ കൊതിച്ച കൊതിയാനല്ലോ
ഇങ്ങളൊറ് നോക്ക് കാണവാനെ
ഇങ്ങളെ മടിയിത്തലവെക്കാനും
പൊട്ടിക്കരയുന്നേ കുഞ്ഞിക്കേളി
എടവട്ടയല്ലമ്മന്നാനിപ്പോള്
തോറത്ത്മുണ്ടൊന്നുടുക്കന്നോള്
ഓളോടി[5] കീഞ്ഞും പൊറപ്പെട്ന്ന്
അന്നേരം പറഞ്ഞല്ലോ കുഞ്ഞുണ്ണിച്ചാറ
ഇങ്ങനെ പോരനെൻെറടത്ത്യമ്മോ
പൊന്ന് ചമയണെൻെറടത്ത്യമ്മോ

1 തക്കാരവും = സൽക്കാരവും
2 കീഞ്ഞിതം = ചെറിയ കുട്ടികളെപ്പോലെ സംസാരിക്കുക
3 ഇൻെറ്യേട്ട = നിൻെറ ജ്യേഷ്ഠൻ
4 കോണീഞ്ഞ്യാൻ = കോണി + ഇറങ്ങി + ഞാൻ
5 ഓളോടി = അവളോടുകൂടി
6 പോരനെൻെറ = പോരുന്നതു് + എൻെറ

പട്ടെടുത്തുടുക്കണ്ണെന്റോടത്ത്യേമ്മോ
അന്നേരം പറഞ്ഞല്ലോ കഞ്ഞിക്കേകി
തച്ചോളിച്ചൂണിച്ചാറ കണ്ടനെ കേക്കെ
പൊന്ന് ചമഞ്ഞു ഞാൻ പോയിട്ടില്ലേ
ഏനിയെന്താറ് പൊന്നാനെന്നിക്കണ്ണിച്ചാരെ
ഞങ്ങളൊ കേക്കണ്ണെന്റോടത്ത്യേമ്മോ
ഏട്ടനെപ്പോലത്തെ ചങ്ങാത്ത്യേള്[1]
ഏഴായിരത്താളോട കൂടീറ്റ്ണ്ടേ
പരിഹാസംകൊണ്ടും ചിരിക്ക ഓല്[2]
ഇമ്മള് കയറ്റ്യേട്ട് ചെല്ല്ന്നേരം
കേള്യേട്ടോതേനനെന്റാളോ[3] ഇത്
കങ്കന്റ്യരയിന്നങ്ങാനിപ്പള്
താക്കോല് കയിച്ച്യെടുത്തുണ്ണിച്ചാറ
പൊന്നിട്ട പെട്ടി തൊറക്ക്ന്നല്ലോ
കകീന പൊന്ന് ചമയിക്ക്ന്ന്
കകീന പട്ടിട്ടുടുപ്പിക്ക്ന്ന്
മുമ്പില് നടത്തിച്ചും കൂട്ടുന്നല്ലോ
അന്നടത്തോല്[4] നടന്നിട്ടിറ്റ്
മാണിക്കോത്ത് തായ കീയ്ന്നേരം
കരക്കംവെള്ളിയ്ഞണ മുറിക്ക്ന്ന്ണ്ട്
മഴ്ന്ന് പൊടിക്ക്ന്നോം കേക്കപ്പാന്ണ്ട്
തോക്ക്വെളുക്ക്ന്നോറ് പാത്ത്ന്ന്[5]
ചോദിച്ചല്ലോമന കഞ്ഞിക്കേകി
ഉണ്ണ്യേന്റെ റവ്വലെ കുഞ്ഞുണ്ണിച്ചാരെ
മുപ്പായിരാളോട കൂട്ട്യേത് കണ്ട്
ഇന്റേറ്യട്ട[6] പൊന്ന്യതെന്തായിത്തെ പിന്ന
പുത്തൊപ്പൊയിത്തിക്കൊന്നുംപോറില്ല
ഏട്ടന് പോയിത്തിന് പോയിക്കൂടോ
ആരിപ്പൊയിത്തിന് പോന്നുന്നന്നെ
കകീട്ട് താളം മറഞ്ഞേപായല്ലോ[7]
കകീട്ട് താളം മറയിന്നേരം
ഉള്ളംകൈ മാമ്പായയിഞ്ഞ്[8] ഏക്കമ്പോലെ

1 ചങ്ങാത്ത്യേള് = ചങ്ങാതിമാർ
2 ചിരിക്ക ഓല് = അവർ ചിരിക്കും
3 കേളികേട്ട ഒതേനന്റെ ഭാര്യയാണോ ഇത്?
4 അന്നടത്തോല് = ആ നടത്തം അവർ
5 പാത്ത്ന്ന് = ഒളിഞ്ഞുനിന്ന്
6 ഇന്റേറ്യട്ട = നിന്റെ ജ്യേഷ്ഠൻ
7 കകി ബോധംകെട്ട് വീണു
8 മാമ്പായം = മാമ്പഴം

ഉണ്ണിച്ചിരുതേയോറ് പിടിച്ചോള്ന്ന്
അത്തന്നെ കണ്ട് കറുപ്പനേരം
പടിയുള്ളി പാഞ്ഞ് കറുപ്പനല്ലോ
കങ്കീനെട്ത്തങ്ങനെ കൊണ്ടോറ്ന്നം
കാവിലെ പാത്തോത്തമ്പാടിക്കെ
ഓൻറൂടെ മുമ്പിലുറയിവീണെ
വീണെ ഉറമിട്ടെടുത്തമ്പാടി
പാഞ്ഞിറും കഞ്ഞൻറ്യാടെതത്ന്നില്ലേ
നടന്നിറും കഞ്ഞൻറ്യാടെയ്യത്ന്നില്ലേ
മൂവായിരം ആളൂടി[1] കൂടീററന്ന്
കഞ്ഞൻെറ ബെയ്യേന്ന പായ്ന്നാന്
കങ്കീന പറഞ്ഞും തണ്ടപ്പിക്ക്ന്ന്
കാവിലെ പാത്തോത്ത് കഞ്ഞിക്കക്ക്യേ
ഊണെന്ന് സങ്കടം വേണെനിക്ക
ഇൻെറ ബെലത്താലൊട്ടല്ല കക്ക്യേ
ഓൻറച്ചൻ[2] ബെലത്താലെ പോയതാണേ
ഓൻറച്ചെ കൊണ്ടോയി കൊണ്ടപോറും
അപ്പാച്ചലോട്ന്നം പാഞ്ഞ് ട്ടിററ്
പൊന്നിയത്താലംകുളത്തിപ്പുറത്തെ
ആല്ക്കുളത്തിനെ നോക്കന്നോരം
അരയാലത്തറമേനം നോക്കന്നോരം
കതുവഞ്ചേര്യേമ്മനും ആളുംകൂടി
പൊന്നിയത്തെയരകണ്ടത്തില്
ഏടകൂറ്റക്കണ്ടിക്കെ കഞ്ഞ്യമ്പാടി
പുള്ളിമാൻ കടവിന് ചാട്ന്നപോലെ
പൊന്നിയത്തെയരകണ്ടത്തില്
ചാട്യത് വീണല്ലോ കഞ്ഞ്യമ്പാടി
തമ്മല് കൊണ്ടപോയിട്ടുട്ന്ന്
തമ്മല് കൊണ്ടപോയിത്തൊണ്ടിററ്
കതുവഞ്ചേരമ്മൻെറങ്ങോന്നിപ്പോള്
തല കൊത്ത്യട്ത്തല്ലോ കഞ്ഞ്യമ്പാടി
പീച്ചിപ്പുലിശയിക്കൊരിക്കൊണ്ട്
മൂവ്വായിരാളൂക്കൊണ്ടാശ കാട്ടി
മൂവ്വായിരം ഇപ്പന്ന ഇപ്പുണ്ടില്
തലകൊണ്ട ചാട്യല്ലോ കഞ്ഞ്യമ്പാടി
വാളും കൈക്കൊത്തിയെടുത്തോളുന്ന്

1 ആളൂടി = ആൾകൂടി
2 ഓൻറച്ചൻ = അവൻെറ അച്ചൻ

പകരം പറഞ്ഞല്ലോ കണ്ണോത്താതേനൻ
എന്റെ ഉറുമി പരിശയാന്
ഇവിടത്തെ പടിക്കല് വെക്കുവാനല്ല
എന്റെ കോയിലോത്തെ രാജാവെങ്കിൽ
ആടത്തെ പടിക്കല് വെക്കം ഞാനെ
അരുളിച്ചെയ്യുന്നോരം തമ്പുരായൻ
ഉറുമിപരിശേയാടെ വാ ഒതേനാ
ഉറുമിപരിശേയാടെ ചെന്നവനെ
അരുളിച്ചെയ്യുന്നത്തമ്പുരായൻ
കനകം[1]കൊതിയെനക്കുണ്ടൊതേനാ
വാത്വെച്ചിന്നോടെ[2] കണ്ണോത്താതേനാ
ഇന്റാടൊരുത്തകളും ചൂതാണല്ലോ
എനക്ക് തനക്ക്[3] കളിക്കണമെന്ന്
അന്നേരം ചോദിച്ച് കണ്ണ്യോതേനൻ
എന്താണിപ്പാതങ്ങനെ വെക്ക്ന്നത്
ഞാനിന്നിച്ചൂതില് ജയിച്ചോണ്ടാല്
ഇന്റെ ഉറുമിവാളെ കണ്ണോതേനാ
എനക്കിന്ന് ഇഞ്ഞിങ്ങ്[4] തന്നേക്കണം
ഞാന്ന്[5] ചൂതില് ജയിച്ചോണ്ടാല്
എന്റെ ചെറുവിരക്കെ പൊന്മോതിരം
എന്റെ തടികാക്കം പൊന്മോതിരം
നിന്റെ തടി കാക്കാൻ തന്നേക്കുവല്ലോ
പകരം പറഞ്ഞല്ലോ കണ്ണോതേനൻ
എന്നാല് പടവും നിരത്വവേണം[6]
ചൂതും പടവും നിരത്തുന്നല്ലോ
ഒതേനൻ പടത്തിലിരിക്കുന്നല്ലോ
തമ്പുരാനും പടത്തിലിരിക്കുന്നല്ലോ
ഏഴ്കളും ചൂതുകളിച്ചോള്ന്ന്
ഏഴ്കളും ചൂത് ജയിച്ചോതേനൻ
ചൂതും പടെയാവല്ലോം തള്ള്യോതേനൻ
കതിരൂർ കോയിലോത്തെ തമ്പുരാനെ
മോതിരം കിട്ടണം തമ്പുരാനേ
മോതിരം വാങ്ങ്യല്ലെ പോരുന്നത്

---

1 കനകം കൊതി = വളരെ കൊതി (ആഗ്രഹം)
2 വാത്വെച്ചിന്നോടെ = വാതുവെച്ച് (പന്തയംവെച്ച്) നിന്നോട്
3 എനക്ക് തനക്ക് = എനിക്കും നിനക്കും
4 എനക്കിന്ന് ഇഞ്ഞിങ്ങ് = എനിക്ക് + ഇന്ന് + ഇഞ്ഞി + ഇങ്ങ്
5 ഇഞ്ഞി = നീ ഞാന്ന് = നീ ഇന്ന്
6 നിരത്വ = നിരത്തുക

തമ്മടക്കിങ്ങ്[1] മടങ്ങ്യാമേന്നൻ
ആര്യപ്പടി കീഞ്ഞ്[2] പോരുന്നേരം
ചോദിക്കുന്നോമന കണ്ണോമേന്നൻ
കണ്ടോച്ചേര്യോമന കഞ്ഞിപ്പാപ്പാ
കതിരൂർ കൊയിലോം പടികയറി
അങ്ങോട്ടുള്ളമ്മള്[3] പോന്നേരത്ത്
കതിരൂർ കൊയിലോം ചിറക്കടവ്
പൊന്നുകൊണ്ടൊട്ടങ്ങനെ കെട്ടീക്കില്ല
ഇങ്ങോട്ടുള്ളമ്മള് പോരുന്നേരം
കതിരൂർ കൊയിലോം ചിറക്കടവ്
പൊൻനിറം പാഞ്ഞതങ്ങെന്താ ചാപ്പാ
അന്നേരം ചോദിച്ച് കഞ്ഞിപ്പാപ്പൻ
അറിഞ്ഞിററിയ്യായ്റോ[4] ചോദിച്ചത്
പകരം പറഞ്ഞല്ലൊ കണ്ണോമേന്നൻ
അറിയങ്കിൽ പായ്യാരം[5] ചോദികേപ്പടോ?
പിന്നെയും പറഞ്ഞല്ലൊ കഞ്ഞിപ്പാപ്പൻ
ചിറക്കടവ് പൊൻനിറം പാഞ്ഞതല്ല
അരുണോത്തിരിക്കോട്ടേലെ കഞ്ഞിക്കന്നി
കഞ്ഞൻ കുളിക്കുന്ന് താനെ അത്
പകരം പറഞ്ഞല്ലൊ കണ്ണോമേന്നൻ
കണ്ടോച്ചേര്യോമന കഞ്ഞിപ്പാപ്പാ
അരുണോത്തിരിക്കോട്ടേലെ കന്നിക്കൊന്ന്
ഉഴ്പ്പാനും തേപ്പാനും കൊടുത്തോളുണ്ടോ[6]
അരുണോത്തിരി കോട്ടേലെ കന്നിക്കൊളി
ഏഴ്വയസ്സോകന്നള്ളെരത്ത്[7]
കല്യാണപന്തലില് വെച്ചിററന്ന്
കോട്ടയത്ത് കുഞ്ഞുണ്ണി തമ്പുരാൻ
പട്ടും വളയും കൊടുത്തിക്കല്ലൊ
അന്നത്തെന്ന്യത്തമ്പുരാൻ കൊടുത്തിക്കല്ലൊ
വിശ്വാസപൊൻവള കൊടുത്തിട്ടുണ്ട്
അമ്മോനക്കാതില[8] കൊടുത്തിട്ടുണ്ട്
വിശ്വാസക്കേടേ് താൻ കാട്ട്യേങ്കില്[9]

1 തമ്മടക്കിങ്ങ് = അവിടെനിന്ന് അങ്ങനെത്തന്നെ
2 കീഞ്ഞ് = ഇറങ്ങി
3 ഉമ്മള് = നമ്മ
4 അറിഞ്ഞിററിയ്യായ്റോ = അറിഞ്ഞിട്ടോ അറിയാതെയിട്ടോ
5 പായ്യാരം = തമാശ
6 അവരും വിവാഹിതയാണോ?
7 അവൾക്ക് ഏഴുവയസ്സ് പ്രായമുള്ളപ്പോൾ
8 കാതില = കാതിലോല
9 വിശ്വാസക്കേട് = വിശ്വാസവഞ്ചന

വിശ്വാസപൊൻവള പൊട്ടിപ്പോകും
അജ്ഞാനക്കാതില ചളുങ്ങിപ്പോകും
ഒന്നും പറയല്ലെ കുഞ്ഞിച്ചാപ്പാ
അരുണാതിരി കോട്ടേലെ കന്നിയോട്
ഒരിക്കല് മുറുകുവാനിരക്കുവേണം[1]
അന്നേരം പറഞ്ഞല്ലോ കുഞ്ഞിച്ചാപ്പൻ
അരുണാതിരി കോട്ടേലെ കുഞ്ഞിക്കന്നി
വാക്കിലടിച്ചും പറയ്യുള്ളൂ[2]
അയിന്[3] മയക്കില്ല കുഞ്ഞിച്ചാപ്പാ
ഞാന് പോരെയെന്നാനെ കുഞ്ഞിച്ചാപ്പാ
കേട്ടോണ്ട് പോരുന്ന് കുഞ്ഞിച്ചാപ്പൻ
കതിരൂർ കൊയിലോം ചിറക്കടേല്
ചാപ്പൻ ചിറക്കടേ[4]ച്ചെല്ലുന്നേരം
ചോദിക്കുന്നേരം കുഞ്ഞിക്കന്നി
എന്തായി വന്നത് കണ്ടാച്ചേരി
പറയുന്നല്ലന്നേരം കുഞ്ഞിച്ചാപ്പൻ
അരുണാതിരി കോട്ടേലെ കുഞ്ഞിക്കന്യ
എന്റെ കുറുപ്പിന് കുഞ്ഞിക്കന്യ
ഒരിക്കല് മുറുക്കാൻ കൊടുക്കവാറ്[5]
അന്നേരം പറഞ്ഞല്ലോ കുഞ്ഞിക്കന്നി
ഇന്റെ കുറുപ്പാര് കണ്ടാച്ചേരീ?
വണ്ണാത്താക്കുറുപ്പോ പറക്കുറുപ്പോ[6]
പക്ഷം പറഞ്ഞല്ലോ കണ്ടാച്ചേരി
എന്റെ കുറുപ്പിന്നങ്ങോലാരല്ലെ[7]
തച്ചോളിയുള്ള കുറുപ്പാനല്ലോ
പതിനെട്ട നാട്ടിലും കേളിയുണ്ട്
പതിനെട്ട നാട്ടിലും കേളൂണ്ടേ
നടത്തത്തില് വെററില മുറുക്കണ്ടിക്കി[8]
അച്ഛന്[9]കൂടി പാറ്പ്പിക്കണം
അമ്മേനക്കൂടീങ്ങ് ചാപ്പിക്കണം
പെങ്ങളെക്കൂടി ചിരുട്ടിക്കണം

---

1 ഇരക്കുവേണം — ഇരക്കണം (യാചിക്കണം)
2 അവും അപമാനിക്കും എന്നർഥം.
3 അയിന് — അതിന്
4 ചിറക്കടേ — ചിറക്കടവിലേക്ക്
5 കൊടുക്കവാറ് — കൊടുക്കുവാൻ
6 അലക്കുകാരൻ കുറുപ്പോ, പറയൻ (കല്ലണിക്കാരൻ) കുറുപ്പോ?
7 എന്റെ കുറുപ്പ് അവരാരുമല്ല
8 മുറുക്കണ്ടിക്കി — മുറുക്കണമെങ്കിൽ
9 അച്ഛന — അച്ഛനെ

ആ വാക്ക് കേട്ടുള്ള കുഞ്ഞൊതേനൻ
മാനക്കൊളുക്കടെ[1] ചെല്ലുന്നല്ലോ
പറയുന്നുണ്ടോമന കുഞ്ഞ്യോതേനൻ
അരുണാതിരി കോട്ടേലെ കുഞ്ഞിക്കന്ന്യേ
അച്ഛനപ്പുറത്തെന്നും സങ്കടമില്ല
അമ്മേനപ്പുറത്തെന്നും സങ്കടമില്ല
ഒവയറ്[2] കൂടിപ്പറഞ്ഞതിന്ന്
ഏഴ്പുതള്ള് വെറ്റില കുഞ്ഞിക്കന്ന്യേ
ഇന്നെക്കൊണ്ടും ഞാങ്ങ്[3] പററികുമല്ലോ
അന്നേരം പറഞ്ഞല്ലോ കുഞ്ഞിക്കന്നി
തച്ചോളിയല്ലോമന കുഞ്ഞ്യോതേനാ
എന്നോടിഞ്ഞനാകുവാൻ മനാകുവാനോ?[4]
അരുണാതിരി കോട്ടക്കെ കുഞ്ഞൊതേനാ
ഏഴ്നിര കോട്ടക്കെ കുഞ്ഞൊതേനാ
ഏഴ്നിര കോട്ട ഇരുമ്പഴിക്കോട്ട
ഏഴ്നിരക്കോട്ട്യേന്റടിക്കോട്ടേല്
ഒന്നാം ചെമ്പറ[5]യുണ്ടോതേന
ചെമ്പറന്റുള്ളിലൊരു പൊന്നറയുണ്ട്[6]
പൊന്നറക്കത്തന്റാറെക്കൊതേനാ
ആനമരം തള്ളും[7] കെട്ടും പൂട്ടും
പതിനെട്ട് ചില്ലക്കം[8] കാവക്കാര്
പതിനെട്ടില്ലായുധക്കോപ്പുമുണ്ട്
എന്നോടിഞ്ഞനാകുവാൻ മനാകുവാനോ?
കോട്ടക്ക് നാലുപൊറവൊറവോതേനാ
ഏഴ്നിരക്കായല്[9] നിരത്തീട്ടുണ്ട്
ഈച്ചക്കുറുമ്പി[10]നൊരാവതില്ല
തമ്മില് പറഞ്ഞ്യാലെടത്തും പോയി
കതിരൂരെ തെണക്ക് പോയില്ലാലൊ
തമ്മടകഴിഞ്ഞ് മടങ്ങ്യോതേനൻ
അന്നാടത്താലെ നടന്നൂട്ടിറ്റ്
ലോകനാറ് കാവിലിഞ്ഞെത്തിപ്പോയി

1 മാനക്കൊളുക്കടെ = അവൻ ആ കളക്കടവിലേക്ക്
2 ഒവയറ് = കൂടപ്പിറപ്പ് (ഇവിടെ പെങ്ങൾ)
3 ഞാങ്ങ് = ഞാൻ
4 എന്നെ നിനക്കൊന്നും ചെയ്യാനാവുകയില്ല
5 ചെമ്പറ = ചെമ്പ് + അറ. ചെമ്പുകൊണ്ടുണ്ടാക്കിയ അറ (മുറി).
6 പൊന്നറ = പൊന്നുകൊണ്ടുണ്ടാക്കിയ (പൊൻപൂശിയ) അറ (മുറി)
7 തള്ളും = തഴുതും
8 ചില്ലക്കം = ഭാഗങ്ങളും
9 കായല് = കുള
10 ഈച്ചയ്ക്കും ഉറുമ്പിനും

എന്റെ ഉറുമിക്കിരയാവുന്നത്[1]
പേടിച്ചുവിറച്ചല്ലൊ കുഞ്ഞിക്കന്നി
ഏഴ്പുതള് വെററില ചുരുട്ടുന്നോള്
ആട മതിലകത്തേറങ്ങുന്നേരം[2]
കോട്ട്യത്ത് കുഞ്ഞുണ്ണിത്തമ്പുരായൻ
പള്ളിച്ചാൻമാറ്[3] വെച്ചിട്ടോടിക്ക്ന്ന്
പല്ലകിമേൽ വള്ളത്തണ്ടിമ്മലെ[4]
ആര്യപ്പടിക്കലെത്തുന്നേരം
പതിനെട്ട്കപ്പൂരവാതില്ണ്ട്
പതിനെട്ടുവിട്ടു തുറന്നത് കണ്ട്
കോട്ടേൽ പതിനെട്ട് കാവക്കാറ്
തമ്മിപ്പിണഞ്ഞ് കളിക്ക്ന്നല്ലൊ
എന്നെയിങ്ങിട്ടെ ചങ്ങാതിയെ
എന്നെയിങ്ങിട്ടെ ചങ്ങാതീന്ന്
തമ്പുരാൻ തന്ന്യങ്ങനെ നോക്കുന്നേരം
കൂട്ടത്ത്യാക്കളെന്തിനായി കെട്ടീട്ടിക്ക്
കൂട്ടക്കെട്ടൊക്കെ കഴിച്ചോള്ന്ന്
തമ്പുരാൻതന്നെ കഴിച്ചോള്ന്ന്
പതിനെട്ടുല്ലായുധമുള്ളതാണ്
ഉണ്ട്യം മരുന്നം ചെറിഞ്ഞിട്ടാണ്
ആയുധത്തില് വെള്ളം നിറച്ചത് കണ്ട്
തമ്പുരാൻവന്നതിങ്ങനിപ്പോള്
കന്നിയപ്പൊന്നറേലറിഞ്ഞപായല്ലൊ
പൊട്ടിക്കരഞ്ഞല്ലൊ കുഞ്ഞിക്കന്നി
തച്ചോള്യെള്ളയ കുറുപ്പേ പോളി
ഞാനിപ്പ പണ്ടേ പറഞ്ഞിക്കില്ലെ
വിശ്വാസപൊൻവള പൊട്ടീട്ടണ്ട്
അമ്മാന കാതില ചുരുങ്ങീററ്ണ്ട്
ബന്ധു[5]ന്നിപ്പള്ള്യറേലെത്തിപ്പോയെ
എന്നെപ്പം[6] കാക്ക്വെച്ചൂരകെയുള്ള
പകരംപറഞ്ഞല്ലൊ കുഞ്ഞോതേനൻ
നിന്നോടത്തമ്പുരാൻ ചോദിച്ചോളും
വിശ്വാസപൊൻവള പൊട്ട്യതെന്ത്
അമ്മാനക്കാതില ചുരുങ്ങ്യതെന്ത്

---

1 ഇരയാവുന്നത് = നീ ഇരയാവും
2 ആട = അവിടെ
3 പള്ളിച്ചാൻമാറ് = പല്ലക്ക് ചുമക്കുന്നവർ
4 പല്ലകി = പല്ലക്ക്
5 ബന്ധു = ഭർത്താവ്
6 എന്നെപ്പം = എന്നെ + ഇപ്പം

അന്നേരത്തിന്ന് പറഞ്ഞോ കന്ന്യേ
കോട്ടയകം വാണോരെന്റെ ബന്ധു
കാച്ച്യെണ്ണ്യെനിക്കിടീ[1] തീരുന്നീലം
പച്ചെണ്ണത്തേച്ച് കളിച്ച് ഞാനെ
ഞാനോ മതികെട്ടാണിപ്പോയി
ഞാനോ മതികെട്ടങ്ങേന്നേരം
മച്ചുംപുറത്ത്ന്നൊരു പൂച്ച തുള്ളി
അമ്മോനക്കാതില ചത്ത്ങ്ങിപ്പോയി
ഞാനിന്നപ്പൂച്ചേനത്തക്കന്നേരം
കഞ്ഞിക്കയ്യിലും വളയുംകൂടി
കട്ടിലും കാലോട്കൊണ്ടേ ബന്ധോ
വിശ്വാസപൊൻവള പൊട്ടിപ്പോയി
അത്തിര[2]പറയാനെ നേരമുള്ളൂ
തമ്പുരാൻ പൊന്നാരെലെത്തിപ്പോയെ
തമ്പുരാൻ പൊന്നാരക്ക് കടക്കന്നേരം
തൃക്കാലൊട്ടും പൂച്ച്യുരുങ്ങാണ്ട്
തൃക്കാലൊട്ടും പൂച്ച്യുരുങ്ങേന്നേരം
അരുളിച്ചെയ്യുന്നോരം തമ്പുരായെൻ
എങ്ങ്ന്ന്വന്നിക്കി വെട്ടപൂച്ച
പൂച്ചേനതന്നെ വെടിവെക്കണം
തോക്കിങ്ങെടുക്കിന്നെ നായന്മാരെ
അണ്ണൂരം[3] വാക്ക് പൂച്ച കേക്കന്നേരം
മച്ചുംപുറത്തു് കയറി പോയല്ലൊ
കോട്ട്യത്ത് കണ്ടുള്ള തമ്പുരായൻ
കട്ട്ത്ത[4]ച്ചിന്നാട്യരിക്കന്നല്ലൊ
കന്നിമുഖത്തൊന്ന് നോക്കന്നേരം
ചോദിക്കന്നന്നേരം തമ്പുരായൻ
അത്തണോതിരി കോട്ടേലെ കഞ്ഞിക്കന്ന്യേ
വിശ്വാസപൊൻവള പൊട്ട്യേതെന്ത്?
അമ്മോനക്കാതില ചളുങ്ങ്യേതെന്ത്?
പകരം പറഞ്ഞല്ലൊ കഞ്ഞിക്കന്നി
കോട്ടയകംവാണതെന്റെ ബന്ധോ
കാച്ച്യെണ്ണ എനക്കൂടത്തീരുന്നില്ലം
പച്ചെണ്ണ തേച്ച് കളിച്ച് ഞാനെ

---

1 കാച്ചിയ എണ്ണ എനിക്കിവിടെ തീർന്നിരുന്നു
2 അത്തിര— അത്രമാത്രം
മേനോൻ പൂച്ചയുടെ വേഷമെടുത്തുവെന്നാണ് സൂചന. ഇത്തരത്തിലുള്ള വിദ്യകളെല്ലാം മേനോന് സ്വാധീനമായിരുന്നുവെന്നാണ് ഐതിഹ്യം.
3 അണ്ണൂരം— ആ തരത്തിലുള്ള
4 കട്ട്ത്ത— കട്ടിലിന്മേൽ

എന്നോട് മതികെട്ടറങ്ങിപ്പോയി
ഞാനൊ മതികെട്ടറങ്ങുന്നേരം
മച്ചുംപുറത്തുന്നൊരു പൂച്ച തുള്ളി
അമ്മാനക്കാതില ചാടുങ്ങിപ്പോയേ
ഞാനിന്നപ്പൂച്ചേന തക്കന്നേരം
കഞ്ഞിക്കയ്യിയും വളയുംകൂടി
കട്ടിലുംകാലോട്കൊണ്ടേ ബന്ധിച്ചാ
പകരംപറഞ്ഞല്ലൊ തമ്പുരായൻ
അരുണാതിരി കോട്ടേലെ കഞ്ഞിക്കന്ന്യേ
മറിമായം പറയല്ലെ കഞ്ഞിക്കന്ന്യേ
ഇന്റെ മറിമായം തിരിഞ്ഞെനിക്കെ!
മേലില് വരുന്നൊരു ഞാറാളുകര്
തീക്കഴിമാടപ്പുറമ്പത്താന്
തീമാടം മേലേരി ഞാ കൂട്ടിക്കേല്ലോ
മേലേരിച്ചാടാനും വന്നോ കന്ന്യേ
ഇന്നെ ഞാൻ മേലേരിച്ചാടിക്കേല്ലോ
ഞെരിപട്ടും[2] കന്നീ നടിച്ചോണ്ടിറ്റ്
തമ്പുരാൻ കീഞ്ഞല്ലെ പോരുന്നത്
തമ്പുരാൻ പോയി പുറംകയിഞ്ഞേരെ
മച്ചുംപുറത്ത്ന്ന പൂച്ച തുള്ളി
മതേനനപ്പടിഞ്ഞാറെത്തുള്ള്യോണ്ടാലേ
അരുണാതിരിക്കോട്ടേലെ കഞ്ഞിക്കന്നി
കമ്പിട്ട് വീണിട്ടുള്ളോരയ്യമ്പിളി[3]
പറഞ്ഞ് തെറ്റിച്ച് കണ്ടാരമേനൻ
അരുണാതിരിക്കോട്ടേലെ കഞ്ഞിക്കന്ന്യേ
കോട്ട്യത്ത് കഞ്ഞുണ്ണിത്തമ്പുരായൻ
ഇന്ന അടിച്ചോരടിയൊക്കെയൊ
എന്റെ വലഭാഗം നോക്കേ കന്ന്യേ
ഇനക്കണ്ടോ[4] കന്ന്യേ അടികൊണ്ടിറ്റ്
എനക്കല്ലേ കന്ന്യേ അടികൊണ്ടത്
ഇതിന് കാരണം കഞ്ഞിക്കന്ന്യേ
മേലില്വരുന്നുള്ള ഞാറാളുകര്
തീക്കഴിമാടപ്പുറമ്പത്താണ്
മേലേരിച്ചാടാനും പോന്നേരത്ത്
ഏഴ്വല്ലം വെറ്റില എടുപ്പിച്ചോളെ
ആയിരം അടക്ക കരിംപഴുത

---

1 കഞ്ഞിക്കന്നി പറഞ്ഞതു് തമ്പുരാനു വിശ്വാസമായില്ല
2 ഞെരിപട്ടും = കഠിനമായി
3 അയ്യമ്പിളി = നിലവിളി
4 ഇനക്കണ്ടോ = നിനക്കുണ്ടോ

അതും എടുപ്പിച്ചോ കണ്ണതിക്കന്ന്യേ
തീക്കഴിമാടപ്പുറമ്പത്താന്
ഞാന്പ്പുതങ്ങിനെ ചെല്ലുന്നേരം
എത്താണ്ടൊരു മൂവായിരംകൂടേ[1] കന്ന്യേ
മേലരി പാടുന്നത് കാണുവാന്
കോട്ട്യത്ത് കണ്ണൂന്നിതമ്പുരായൻ
തമ്പുരാനും തമ്പുരാന്റയാളുംകൂടി
ഓലവേരിങ്ങനെ കൂടേ കന്ന്യേ
ഏഴ്വല്ലം വെററില കൊണ്ടോയിററ്
ആടങ്ങിന്ന്യുള്ള[2] ജനങ്ങക്കൊക്കെ
വെററില കൊടുത്താടത്തീററ്ന്നാല്
ഒന്ന്യാരു വെററില കണ്ണതിക്കന്ന്യേ
ഇൻറ കയിമ്മല് പിടിച്ചോളണം
ഇന്റെ കയിമ്മല് പിടിച്ചോണ്ടാല്
മൂവായിരാളോട് ചെന്നിട്ടാണ്
ഞാനിപ്പോളങ്ങനെ പറഞ്ഞോ കന്ന്യേ
എല്ലാരോടും ചെന്ന് ചോദിക്കണം
ഇാട്യപ്പം[3]കൂടിയ മൂവായിരം
മേലേരിൽ പാടുവാനും പോന്ന് ഞാനെ
ഒരിക്കല് മുറുക്കീററും പാടിക്കൊട്ടെ
ഇത്തിര നൂറ്[4] തരുവാനിക്ക്
ഇനിക്കൊരും നൂറ് തരുവല്ല്യാലൊ
സന്ന്യാസിവേഷം ധരിക്കും ഞാന്
സന്ന്യാസിവേഷം ധരിച്ചോണ്ടിററ്
പൂണൻവിരല്[5]മ്മല് നൂറും തൊട്ട്
ദൂരെയകലത്തില് നിക്കും ഞാന്
എന്നോട്ടും വന്നിററ് ചോദിക്കണം
ഭിക്ഷയിരക്കുന്ന സന്ന്യാസിയെ
വായിലിട്ടു വെററിലക്ക് നൂറേവരോന്ന്
എന്നോട് വന്നിത്ത് ചോദിക്കണം
ഇന്റെ കയിയൊ പിടിക്കും ഞാനെ
വെററിലേലതൊട്ട് തന്നാണല്ലോ
വെററിലേലതൊട്ടിങ്ങനെ തന്നോണ്ടാല്
കവിളടക്കം വെററില മുറുക്കെ കന്ന്യേ
വെററില മുറുക്കീററങ്ങനെനിപ്പോള്

---

1 അവിടെ മൂവ്വായിരം ജനങ്ങടെ കൂട്ടം. അധികം ആളുകളുണ്ടാവുമെന്നർത്ഥം
2 ആടങ്ങിന്ന്യുള്ള = അവിടെ അങ്ങനെ ഉള്ള
3 ഇാട്യപ്പം = ഇവിടെ + ഇപ്പോഴം
4 നൂറ് = ചുണ്ണാമ്പ്
5 പൂണൻവിരൽ = പൂണുവിരൽ

തീമാടം തന്ന്യങ്ങനെ ചെല്ലുന്നേരം
തീമാടം മൂന്നങ്ങനെ വന്ദിച്ചാളെ
ഞത്ത് പറഞ്ഞാളെ കുഞ്ഞിക്കന്ന്യേ
തീമാടം മൂന്നങ്ങനെ വന്ദിച്ചിട്ട്
കോട്ടയത്ത് കുഞ്ഞുണ്ണി തമ്പുരായൻ
തമ്പുരാനതന്നെ[1]യല്ലാണ്ടിററാന്ന്
ന്നാറ് വാങ്ങ്യ സന്ന്യാസി തോട്ടത്ത് നേര്
മററിപ്പ താരാനും തൊട്ടിക്കെകി
ഞാനിന്നിത്തീയ്യിൽ കരിഞ്ഞും പോണം
തീമാട മോളിലും ചാടിക്കാളെ
ഞാനിനിപ്പോളെന്റെ കുഞ്ഞിക്കന്ന്യേ
തീക്കഴിമാടപ്പറമ്പത്താനെ
ആടവെച്ചുമ്മക്ക്[2] കാണാമെന്നി
മയനൻ പോയി പുറം കയിഞ്ഞ്
അങ്ങിന്യവിടാട പാറത്താലെ
ഞാറാച്ച്[3] വന്നും പുലരുന്നല്ലോ
കോട്ട്യത്ത് കുഞ്ഞുണ്ണി തമ്പുരായൻ
ഏഴ് കററി നല്ല പിലാവ് കൊത്തിച്ച്
തീക്കഴിമാടപ്പറമ്പത്താന്ന്
മേലേരി കൂട്ടിച്ചുതമ്പുരായൻ
അരുണാതിരി കോട്ടേലെ കുഞ്ഞിക്കന്നി
ഏഴ് വല്ലം വെററിലെടുപ്പിക്ക്ന്ന്
ആയിരടക്ക കരിംപുഴക്ക
അത്തുവ്വുമവളുമെടുപ്പിച്ചല്ലോ
തീക്കഴിമാടപ്പറമ്പത്താന്ന്
ഓളിപ്പാതന്ന്യങ്ങനെ ചെല്ലുന്നേരം
തീക്കഴിമാടപ്പറമ്പത്താന്ന്
ഏത്താൻ പതിനായിരം കൂടീട്ടുണ്ട്
കോട്ട്യത്ത് കുഞ്ഞുണ്ണി തമ്പുരാനും
ഓറുടെ[4] ആളുപാട കൂടീട്ടുണ്ട്
ഏഴ് വല്ലം വെററിലെടുത്തോണ്ടിററ്
ആട്യേപ്പം[5] കൂടീററുള്ളാറംകൊക്കെയും
വെററിലടക്ക കൊടുത്തവള്
ഒന്ന്യാറ് വെററിലഞ്ഞാനിപ്പള്

---

1 തമ്പുരാനെയല്ലാതെ
2 ആടവെച്ചുമ്മക്ക് — അവിടെവെച്ചു നമ്മക്ക്
3 ഞാറാച്ച — ഞായറാഴ്ച
4 ഓറുടെ — അയാളുടെ
5 ആട്യേപ്പം — അവിടെ അപ്പോൾ

ഓളു്ടെ[1] കൈമേൽ പിടിച്ചോളു്ന്ന്
ചോദിക്കു്ന്നോരെ കണ്ണിക്കന്നി
മൂപ്പായിരത്തോടും ചോദിച്ചല്ലോ
എന്തായാലും തീയില് മറിയും ഞാനു്
ഒരിക്കലു് മുക്കീററിഞ്ഞാണിപ്പോള്
ഞാനിങ്ങിമ്മലരിച്ചാടിക്കോളെ
ഇത്തിരി നൂറ് തരോണ്ടോളു്[2]
ആരാരും നൂറ് കൊടുത്തില്ലാലൊ
ഭിക്ഷയിരക്കുന്നൊരു സന്യാസ്യാന്
പൂണൂൽവിരലിന്മേലു് നൂറും തൊട്ടു്
സന്യാസ്യരികത്തും ചെന്നവളു്
ഭിക്ഷയിരക്കുന്ന സന്യാസിയെ
ഇത്തിര നൂറ് തരുവോ ഇന്നു്
അത്തരം വാക്കതെന്നെ കേക്കുന്നേരം
ഭിക്ഷയിരക്കുന്ന സന്യാസ്യാന്
ഓളെ[3] കയ്യിലും പിടിച്ചോളു്ന്ന്
വെററിലോത്തോട്ടു് കൊടുക്കുന്നല്ലോ
നൂറിപ്പംതന്നെ കൊടുത്തോളു്ന്ന്
കവിളടക്കംവെററില മുറുക്കി കന്നി
തീമാടം മൂന്നീട്[4] വന്ദിച്ചല്ലോ
വിളിച്ചുപറഞ്ഞല്ലോ കണ്ണിക്കന്നി
കോട്ട്യത്ത് കണ്ണുണ്ണി തമ്പുരായൻ
തമ്പുരാനെന്നിപ്പും തൊട്ടപ്പിന്ന
നൂറ് തന്ന സന്യാസി തൊട്ടത് ഞാനു്
മററിപ്പളാരാനും തൊട്ടിക്കേലി
ഞാനിപ്പത്തീയ്യില് കരിഞ്ഞുംപോണം
തീയ്യില് മറിഞ്ഞല്ലോ കണ്ണിക്കന്നി
ഏഴ് വട്ടം ചാടം[5] കയറുകയും
എട്ടാമത് കന്നി മറഞ്ഞതാണെററ്
തീമാടമോളിലിന്ന് കന്നി
കോട്ടേയ്യത്ത് കണ്ണുണ്ണി തമ്പുരായൻ
തീമാട മോളു്ന്നൊതാനിപ്പോള്
കന്നീനത്തന്നെ പിടിച്ചോളു്ന്ന്
ആനപ്പുറത്ത് വെച്ചു് കൊണ്ടുംപോയി.

---

1 ഓളു്ടെ = അവരുടെ
2 തരോണ്ടോളു് = തരുമോ നിങ്ങൾ?
3 ഓളെ = അവളുടെ
4 മൂന്നീട് = മൂന്നുപ്രാവശ്യം.
5 ചാടം = ചാടുകയും

ഒരാന വീണു പടിഞ്ഞുപോയി
ഒരാന വിററ് ഞാ മടിച്ചില[1] കെട്ടി
ഒരാന്യാത്തയനൻ കട്ടപോയി
പിന്ന്യാര് വെള്ളാന കട്ട്വണ്ടായ്‌ററ്
ആന മടിച്ചാന കാട്ടം കേറി
തച്ചോള്യല്ലോമന കുഞ്ഞാതേനൻ
ഓന വലച്ചിത്ത്[2] തന്നെങ്കില്
ഇരട്ടലം കൊയിലോം മാള്യേമല്
കെട്ടിലമ്മ്യാക്കിന്ന വെക്കം ഞാനെ
നിത്യം പതിപ്പത്ത് ഞാൻ കത്തിക്കപനേ[3]
ആയിച്ചേ കോട്ട്യാൻ കുറിപ്പിക്കപനെ
പകരം പറഞ്ഞല്ലൊ കുഞ്ഞ്യകുങ്ക
ഇരട്ടലം കൊയിലോം നാട്ടുവായിച്ച
ബന്ധു[4] നീ വലച്ചം തരണെങ്കില്
ഉറക്കം മരുന്നും തരണെന്നിക്ക്
പറയുന്ന താമസല്ല്യുണ്ടായുള്ള
ഉറക്കം മരുന്ന് കൊടുക്കുന്നല്ലൊ
ഉറക്കം മരുന്ന് വാങ്ങി പോരുന്നാള്
ചന്ദനച്ചോലയിൽ പോരുന്നല്ലൊ
പറയുന്നുണ്ടോമന കുഞ്ഞ്യകുങ്ക
ചന്ദനച്ചോലേലെ നായന്മാറെ
മാണിക്കോത്തും ദൂരം പോരണെങ്ങള്[5]
ഇങ്ങള് വെളവ്[6] കൊണ്ടും വിദ്യകൊണ്ടും
ബന്ധുന കൂട്ടിററ നായന്മാറെ
ചന്ദനച്ചോലയി കൊണ്ടോരീനെ
കുരുമുളകരച്ചിററ നായന്മാറെ
ങ്ങള് കയിമ്മൽ പിടിച്ചോണ്ടിററ്
മാണിക്കോത്തും നായരെത്തുന്നേരം
ങ്ങളെ കണ്ണിലെഴുതവേണം
ബന്ധപ്പെട്ടിങ്ങള് ചെന്നിററാണ്
നന്നക്കരയണം നായന്മാറെ
ങ്ങളോട് ബന്ധു ചോദിച്ചോളും

---

1 മടിച്ചില = മടിച്ചില്ല
2 വലച്ചിത്ത് = നീ വലച്ച്
3 നിത്യവും പത്തിടങ്ങഴി നെല്ല് വീതം ഞാൻ കത്തിക്കും. ഓരോ ആട്ടും കോടിവസ്ത്രം ഞാൻ വാങ്ങിത്തരും.
4 ബന്ധുന = ഭർത്താവിനെ. ഒതേനന് ധാരാളം ഭാര്യമാരുണ്ടായിരുന്നു. അവരിലൊരുവളായിരുന്നു കുഞ്ഞ്യകുങ്ക
5 പോരണെങ്ങള് = നിങ്ങൾ പോകുന്നു.
6 വെളവ് = സാമർത്ഥ്യം.

കടത്തുവൈനാട്ട പടനായര്
ഇരുട്മലം കൊയിലോംതമ്പുരാന്
ഞള് ചതിച്ചും കൊടുത്തിട്ടുണ്ട്
ചന്ദനച്ചോലേലെ തമ്പുരാട്ടി
ഇരുട്മലം കൊയിലോം മാളേ്യമല്
അമ്മ്യായിരിക്കാനം[1] യോഗമുണ്ട്
നിത്യം പച്ചപ്പുള്ള കത്തിക്കാനം
ആളേല് കോടി മുറ്പ്പിക്കാനം
അതിനൊരു യോഗം ഞാൻ കാണ്ന്ന്ണ്ട്
ഒത്തത് പറഞ്ഞ് വനംകുറത്തി
പട്ട്ചരടിമ്മേലൊററപ്പൊന്ന്
കൊറത്തിക്ക് സമ്മാനം കൊളുത്തൊള്ന്ന്
വേഗം പുറപ്പെട്ട പോരുന്നല്ലൊ
അന്നടത്താലെ നടന്നിട്ടിറ്
ഇരുട്മലം കൊയിലോം തായ[2]ക്കീണത്
മണ്ടിനടന്ന് വനക്കുറത്തി
അത്തന്നെ കണ്ടല്ലൊ തമ്പുരായൻ
ഏഴ്ത്തട്ടും ഗോപുരമാളേ്യമന്ന്
അരുളിച്ചെയ്യുന്നത്തമ്പുരാനൂ
ഇരുട്മലം കൊയിലോം നായമ്മാരെ
കേക്കെണ്ടൊന്നുള്ള വനക്കുറത്തി
ബദ്ധപ്പെട്ടങ്ങനെ പോന്നത് കണ്ടോ
കറത്തിന്യങ്ങളിലെ[3] വിളിക്കിന്നെടോ
ഇരുട്മലം കൊയിലോം നായമ്മാറ്
കൊറത്തീന പോയി വിളിക്ക്ന്നല്ലൊ
പറയുന്നല്ലോമന വനക്കുറത്തി
ഇരുട്മലം കൊയിലോം നായമ്മാരെ
കൊയിലോത്ത് കയറുവാനം നേരം പോരാ
ഇന്നലെ രാത്തില്യ[4]ഞ്ഞാനിപ്പൊള്ള്
എന്റെ കൊറവനും ഞാനുംകൂടി
വാക്ക്പറഞ്ഞങ്ങടഞ്ഞ്പോയി
എന്റെ കൊറവന കാണുന്നില്ല
കൊറവന നോക്കി നടക്ക്ന്ന് ഞാന്
കൊറവന്റെ പോറ്റാളിക്കൂട്ടയില്
കേട്ടോണ്ട്പോന്നല്ലൊ നായമ്മാറ്

---

1 അമ്മ്യായിരിക്കാനം — അമ്മയായിരിക്കാനം. കെട്ടിലമ്മ (തമ്പുരാന്റെ ഭാര്യ) യാകുവാൻ.
2 തായ — താഴെ
3 കറത്തിന്യങ്ങളിലെ — കറത്തിയെ ഇങ്ങ് ഇതിലെ
4 രാത്തില് — രാത്രിയിൽ

തമ്പുരാനെ ചെന്നുല്ലറയിക്ക്ന്ന്
കൊറത്തിക്ക് കയറുവാനും നേരം പോരാ
ഓള്ള കൊറവനും ഓള്ളംകൂടി
കൊറച്ചോര് വാക്ക് പറഞ്ഞോണ്ടിറ്
തമ്മിലെടഞ്ഞും പറഞ്ഞ്യായിറ്
കൊറവനൊരുത്തേലും കാണ്ന്നില്ല
കൊറവനെ നോക്കി നടക്കന്നോള്
കൊറവന്റെ ചോറ്ണ് കൂട്ടയില്
അരുളിച്ചെയ്യപ്പോളത്തമ്പുരായൻ
വേഗംതന്യങ്ങനെ പോവാവാരംക്ക്*
ഒത്തത് കൊറത്തി പറഞ്ഞെങ്കില്
പട്ടുപരട്ടമലൊറപ്പൊന്ന്
ഞാനിപ്പവരംക്ക് കൊടുക്ക എന്ന്
ചെന്നുപറയിനെ നായന്മാരെ
ചെന്നുപറഞ്ഞല്ലൊ നായന്മാറ്
അത്തുരം വാക്കൊന്ന് കേട്ടോണ്ടാലെ
ഇരുട്ട്മലം കൊയിലോം ചെല്ലുന്നോള്
കൊറത്തി പടികേറി ചെല്ലുന്നോരം
ഏഴ്ത്തട്ടും ഗോപുരമാള്യമന്ന്
അരുളിച്ചെയ്യുന്നണ്ടെത്തമ്പുരായൻ
ഒത്തത് പറയേം വന്നകൊറത്ത്യെ
ഒത്തത് പറഞ്ഞെങ്കിലാനിപ്പോള്
പട്ടുപരട്ടമലൊറപ്പൊന്ന്
ഇന്ന്കഴിന്ന് ഞാനൊ തരുന്ന്ണ്ടല്ലൊ
പറയുന്നതെന്താണ വന്നകൊറത്തി
ഇരുട്ട്മലം കൊയിലോം നാട്വായിച്ചു
കൈനോക്കി ലക്ഷണം പറയും ഞാനെ
അത്തുരം വാക്കത് കേട്ടോണ്ടാരെ
മാളികപ്പടി കീഴത് പോതന്നല്ലൊ
കൊറത്തിന്റെ മുമ്പിലും ചെന്നോള്ന്ന്
കൈകാട്ടിയങ്ങനെ കൊടുക്ക്ന്നല്ലൊ
കൈനോക്കി ലക്ഷണം പറയുന്നോള്
ഇരുട്ട്മലം കൊയിലോത്തമ്പ്രാന് പോളീ
നാലാന വെള്ളാനക്കൂട്ട്യേണ്ടനും
ഒരാന വീണ് പടിഞ്ഞ്പോയി
ഒരാന വിറവും മടിച്ചീലകെട്ടി
ഒന്ന്യാറ് വെള്ളാന കെട്ടിയാന്
ആന മദിച്ചാന കാടും കേറി

* പോവാവാരംക്ക് — പോകാം + അവരംക്ക്

കുങ്കീന്യതൊപ്പം കൂട്ടിക്കൊണ്ട്
അന്നാടത്താലെ നടന്ന്ടന്ന്
അന്നാടത്താലെ നടന്ന്ട്ടിറ്റ്
ചന്ദനച്ചോലേലെ താഴക്കൂടി
ചന്ദനച്ചോലേലെ താഴെത്തൂന്നും
കണ്ണാലെ കണ്ടല്ലൊ കുഞ്ഞ്യുങ്കമ്മ
ഒത്തയാനക്കണെയിട്ടും കാണാവുന്നം
പായ്ന്നൊളിക്ക്ന്ന് കുഞ്ഞ്യുങ്കമ്മ
ചന്ദനച്ചോലയിൽ പാഞ്ഞ്കേറി
പായേണ്ടൊളിക്കേണ്ടും കുത്തിച്ച്യേ
ഓളെയും കൊത്ത്യാട കൊന്നോള്ന്ന്
തിരിഞ്ഞുംമറിഞ്ഞ്യാല്ലങ്ങാഞ്ഞ്ട്ന്ന്
തിരിഞ്ഞുംമറിഞ്ഞ്യാല്ലങ്ങാഞ്ഞ്ട്ടിറ്റ്
ഉപ്പുചെരട്ടയത്ത്യായിട്ടും
പോട്ടാളെള്ളട്ടീങ്ങ് കെട്ടിക്ക്ന്ന്
കുങ്കീന മുമ്പില് നടത്തിക്ക്ന്ന്
അമ്പാടീനകില് തട്ടിക്കൊണ്ട്
കാവിലുംപാരത്തോത്തിക്കൊത്ത്യൂട്ന്ന്....

## മണിയൂരിടം വാഴും കുഞ്ഞിമങ്ക

കപ്പൂരം കണ്ടീലെ കുഞ്ഞിക്കണ്ണൻ
ഓനോ1 കിടന്നങ്ങുറങ്ങുന്നേരം
ഓക്കത്തരങ്കിനാ2 കണ്ടു കണ്ണൻ
മണിയൂരെടം വാഴും കുഞ്ഞിമങ്ക
മാലേട്ടും3 മാമാറാട്ടകം കണ്ടു
ഏഴുവട്ടം വെററില ചുരുട്ടിക്കണ്ടു
ഏഴുട4ങ്കിനാ കണ്ടു കണ്ണൻ
മാളികപ്പടി കീഞ്ഞ് പോരുന്നോനും
അമ്മ കിടക്കും മുറിവാതുക്കൽ
വാതുക്കൽ ചെന്നു വിളിച്ചു കണ്ണൻ
ആരാണ് വാതുക്ക് വിളിക്കുന്നത്

1 ഓനോ — അവനോ
2 ഓക്കത്തരങ്കിനാ — ഉറക്കിൽ സ്വപ്നം
3 മാലേട്ടും — മാലയിട്ടും
4 ഏഴ്ട് — ഏഴ്പ്രാവശ്യം

തത്തക്ക് പഴവും കരുതുന്നോനും
അമ്മയോടയപ്പിച്ചു പോരുന്നോനും
കതിരപ്പുറത്തല്ലേ കേറുന്നത്
മാണിക്യ ചോപ്പ മണിക്കുതിര
തൊട്ടെണ്ണൂൽ തൊണ്ണൂറ് കാതമുള്ളത്
തൊണ്ണൂറടിയാക്കി ചാട്ടുന്നല്ലോ
മതിലോട്ടം തിരണ്ടോട്ടം അലക്കോതന്
മണിയൂരിടത്തിലും താഴെയെത്ത്യല്ലോ1
ആര്യപ്പടിക്കല്ലേ പോരുന്നത്
കതിരേനവിടെ തളക്കുന്നല്ലോ
ആര്യപ്പടി കേറി പോരുന്നോനും
വീട്ടിലും പോറ്റിയുള്ളൊരു നായാണല്ലോ
നായും കുതിച്ചോണ്ട് പായുന്നേരം
നായിക്കിറച്ചി കൊടുക്കുന്നോനും
ഇടവട്ടം കോനാലത്തു ചെല്ലുന്നേരം
പെറ്റമ്മ പോറ്റിയുള്ളോരാര്യത്തത്ത
തത്തക്ക് പഴവും കൊടുക്കുന്നോനും
മണിയൂരെടം വാഴും കുഞ്ഞിക്കണ്ണൻ
ലോകനാർകാവിലും പോയീനല്ലോ
വലിയാട്ടളം2 പായസം കഴിക്കാനല്ലോ
മണിയൂരെടം വാഴും കുഞ്ഞിക്കണ്ണൻ
ഇരുപത്തിരണ്ടാളും പട്ടാളവും
തോക്കും നിറച്ചാടെ3 കാവല് വെച്ച്
ഒന്നിപ്പുംതന്നെയിരിന്ന പോയതാണ്
പട്ടാളം ഉറക്കിന്ന് കാലായിന്ന്4
കച്ചൂരം കണ്ടീലെ കുഞ്ഞിക്കണ്ണൻ
മാലെ അറിയാത്ത് ചെല്ലുന്നേരം
മാലിപ്പുറങ്ങികിടന്നത് കണ്ട്
ആള് മയങ്ങും മരുന്നേത്ത്
മാലെ മുഖത്തല്ലേ കാട്ടുന്നത്
മാല് മയങ്ങി ഉറങ്ങിപ്പോയി
കച്ചൂരം കണ്ടീലെ കുഞ്ഞിക്കണ്ണൻ
വാതിലിന്റെ നേരെയങ്ങ് ചെന്നാണിറ്റ്
വാതിലടച്ചാപ്പും പീപ്പും തട്ടി
മാളികപ്പടിക്കല്ലേ ചെല്ലുന്നത്
ഭദ്രകാളി നല്ല ജപം ജപിച്ച്

1 താഴെയെത്ത്യല്ലോ = താഴെ എത്തിയല്ലോ
2 വലിയാട്ടളം = വലിയ വട്ടളം
3 നിറച്ചാടെ = നിറച്ചു + അവിടെ
4 കാലായിന്ന് = കാലമായിരിക്കുന്നു (സമയമായിരിക്കുന്നു)

വാതില് തനിയെ തുറന്നുപോയി
മാളികപ്പടി കാറി പൊന്തനെന്നാരം
പടിഞ്ഞാറേൽ പൊൻപൂരൽ കട്ടമേല്
ഏഴ് കിടക്കവിരി നിവൃത്ത്[1]
ഓളകിടക്കേലുറങ്ങുന്നല്ലോ
ഞെട്ടിയുണർന്ന കത്തിയമ്മ
ഏതൊരു നായര് കടന്നിവിടെ
ഞാനല്ലെ ഞാനല്ലെ കത്തിയമ്മേ
കച്ചൂരം കണ്ടിലെ കണ്ണനല്ലേ
എങ്ങനെ കടന്നിതേ നായരോട്
തന്നെന്ന കാവല് വെച്ചിക്കല്ലോ
നായിന കെട്ട കയിച്ചിക്കല്ലോ
ഇരുപത്തിരണ്ടോളം പട്ടാളവും
തോക്കും നെറച്ചു[2] വെച്ചിക്കല്ലോ
പട്ടാളംതന്നെ കിടപ്പുണ്ടല്ലോ
മണിയൂരെടം വാഴും നേരമില്ല
ലോകനാറ്കാവിലും പോന്നോനാത്
കാവക്കാരേയും നിറുത്തിക്കല്ലോ[3]
എങ്ങനെ കടന്നിതേ നായരോട്
നായക്കിറച്ചി കുത്തിക്കല്ലോ
തത്തക്ക് പഴവും കുത്തിക്കല്ലോ
ആള മയക്കും മരുന്നൂത്ത്
ഓലെ മുഖത്തേക്ക് കാട്ടിക്കല്ലോ
ഓല് മയങ്ങിക്കിടന്നിനല്ലോ
പൊട്ടിക്കരഞ്ഞല്ലോ കത്തിയമ്മ
ആങ്ങളതന്നെ അറിഞ്ഞെങ്കില്
ആളാലെ വെട്ടിയന്നെ കൊല്ലുമല്ലോ
വെടിവെച്ച് എന്നെയും കൊല്ലുമല്ലോ
മണിയൂരെടം വാഴും കത്തിയമ്മേ
ഞാനെന്ത് ഇങ്ങനി പറക വേണ്ട
ഏതാനോ കറം പറഞ്ഞെങ്കില്
ഞാൻ വന്ന് കാര്യങ്ങ് തീർത്താളാലോ
നേരമോ കേക്കണോ കത്തിയമ്മേ
ഏഴുവട്ടം വെററില ചുരുട്ട മങ്കേ
പറഞ്ഞ് പറഞ്ഞ് പൊറുതികേട്
ഏഴ്‌വട്ടം വെററില ചുരുട്ടുന്നോള്
മേലോട്ടും കണ്ണോ പിടിക്കുന്നോനേ

---

1 നിവൃത്ത് = നിവർത്തി
2 നെറച്ചു = നിറച്ചു + ഇവിടെ
3 നിറുത്തിക്കല്ലോ = നിർത്തിയിട്ടുണ്ടല്ലോ

അന്നന്തി അവിടെ പുലരുന്നല്ലോ
പുലരുവാനേഴര രാവുള്ളപ്പോൾ
ഞെട്ടി എഴുന്നേറ്റു കുഞ്ഞിക്കണ്ണൻ
മങ്കേനെ തന്നെ വിളിക്കുന്നല്ലോ
മണിയൂരെടം വാഴും കുഞ്ഞിമങ്കേ
ഞാനിത പോകുന്നേ കുഞ്ഞിമങ്കേ
അച്ഛൻ കണികാണും പൊൺകതിര
അച്ഛൻ കണികാണാനെടുക്കവേണം
പൊട്ടിക്കരഞ്ഞല്ലോ കുഞ്ഞിമങ്ക
മുണ്ടിന്റെ കോന്തല പിടിക്കുന്നോള്
കയ്യും തെറുപ്പിച്ചു കുഞ്ഞിക്കണ്ണൻ
മാളികപ്പടി കീഞ്ഞ് പോരുന്നേരം
ഓനിട്ടും പോറം കയിലോത്തരെ
മാലയുംതന്നെ [illegible]യിക്കുന്നോള്
എഴ് കിടക്കേന്റെ ഉള്ളിലിട്ട
അതിന്റെ അവിടെ കിടന്ന് ഓള്
ഓള മനംകൊണ്ടങ്ങോർത്താനല്ലോ
ആങ്ങള ഇവിടെ വരുന്നേരത്ത്
എന്തെങ്കിത്തന്നെ അറിഞ്ഞെങ്കില്
എന്തൊന്ന് ഞാനോ പറയേണ്ടത്
അങ്ങിനെ നിനച്ചട ഉറങ്ങിപ്പോയി
നേരവും നന്ന പുലർന്നാണതെ
ഓളെയ്യൊറക്ക് തെളിഞ്ഞില്ലല്ലോ
മണിയൂരെടത്തിലെ ദാസികള്
മാളിക അടിച്ച്വാരാൻ പോരുന്നല്ലോ
പടിഞ്ഞാറെ തന്നങ്ങിനെ ചെല്ലുന്നേരം
മണിയൂരെടം വാഴും കുഞ്ഞിമങ്ക
ഓളെയ്യൊറക്ക് തെളിഞ്ഞിക്കില്ല
തൊട്ടുവിളിച്ചല്ലോ പെണ്ണുങ്ങള്
എന്തൊരുറക്കാണ് കുഞ്ഞിമങ്കേ
ഓലപ്പുകത്തൊന്ന് നോക്കുന്നേരം
മുവക്ക്വെററില നാക്കം മുക്കം
ആഴക്കടക്ക പുണങ്ങളുമേ
കോളാമ്പിയുള്ള തുപ്പലുമേ
ചോദിച്ചല്ലുന്നേരം പെണ്ണുങ്ങള്
മണിയൂരെടം വാഴും കുഞ്ഞിമങ്കേ
എതൊരു നായര് വന്നിവിടെ
മിണ്ടുന്നതില്ല ഉരിയാട്ടില്ല
മാളികപ്പടി കീഞ്ഞ് പോരുന്നോല്
മാളികപ്പടി കീഞ്ഞ് പോന്നോണ്ടിറ്റ്

അമ്മയോട് ചൊന്ന് പറയുന്നോല്
പോരുന്നല്ല്യോമന പെറ്റോരമ്മ
മാളികതന്നിലും പോരുന്നത്
മങ്ക്യോളും[1] തന്നങ്ങിനെ ചോദിച്ചല്ല്യോ
മിണ്ടുന്നതില്ല ഉരിയാട്ടല്ല്യ
ഏഴ് കിടക്കയും മുട്ടുന്നമ്മ
ഏഴ് കിടക്കയും മുട്ടുന്നേരം
ഒന്ന്യോരു മാലയും കണ്ട് അമ്മ
മാലയും എടുത്തമ്മ പോരുന്നല്ലോ
മാളികപ്പടി കീഞ്ഞ് പോരുന്നോള്
അങ്ങിനെ അവിട ഇരിക്കുന്നേരം
മണിയൂരെടം വാഴും കഞ്ഞിക്കങ്കൻ
വലിയാട്ടളം[2] പായസം കയിച്ചോണ്ടിററ്
ഒന്നിപ്പംതന്നെ വരുന്നുണ്ടല്ല്യോ
ഒന്നിപ്പവിട ഇരിക്കുന്നേരം
പറയുന്നല്ല്യോമന പെറ്റോരമ്മ
ഒന്നുണ്ടോ കേക്കണം പൊന്മകനെ
ഏതോ ഒരു നായര് കടന്നിവിടെ
ഒന്ന് ഒരു മാലയും കിട്ടീറ്റുണ്ട്
മാലയും എടുത്തങ്ങിനെ കൊണ്ടുവന്ന്
കങ്കന്റെ കൈയിൽ കൊടുക്കുന്നല്ലോ
മകനോത്തന്നെ വിളിക്കുന്നല്ലോ
ചോദിച്ചല്ല്യോമന കഞ്ഞിക്കങ്കൻ
ഏതൊര് നായര് വന്നിവിടെ
മണിയൂരെടം വാഴും കഞ്ഞിമങ്ക
മിണ്ടുന്നതില്ല ഉരിയാട്ടല്ല്യ[3]
വാളും വലിച്ചല്ല്യോ കഞ്ഞിക്കങ്കൻ
വാളും പിടിച്ചങ്ങ് നില്ക്കുന്നമ്മ
തോക്കും എടുത്തല്ല്യോ കഞ്ഞിക്കങ്കൻ
തോക്കും പിടിച്ചങ്ങ് നില്ക്കുന്നമ്മ
പോരുന്നല്ല്യോമന കഞ്ഞിക്കങ്കൻ
തച്ചോളിമേപ്പിലും ചെല്ലുന്നല്ലോ
തച്ചോളി ഓതേനക്കുറുപ്പോടാണെ
സംഗതിതന്നെ പറയുന്നല്ലോ
മാലയും എടുത്താങ്ങിനെ കാണിച്ചല്ലോ
മാലയും വാങ്ങിയല്ല്യോ കഞ്ഞിയോതേനൻ

1 മങ്ക്യോളും — മങ്കയോടും
2 വലിയാട്ടളം — വലിയ വട്ടളം
3 ഉരിയാട്ടല്ല്യ — ഉരിയാട്ടമില്ല (സംസാരമില്ല)

മാല തിരിച്ചും മറിച്ചും നോക്കി
പറയുന്നല്ലോഅന്ന് കുഞ്ഞ്യാത്തേനൻ
ഒന്നാണോ കേൾക്കണോ കുഞ്ഞികങ്കാ
നാട്ടില് നാലല്ലേ മാല ഉള്ളത്
പൊന്മല നാടുവാറ് കങ്കൻറെല്
ഒന്നത് കുഞ്ഞാലിമരക്കാരെല്
ഒന്നുള്ളത് ചീനംവീട്ട് തങ്ങളെല്
ഒന്നുള്ളത് കപ്പൂരം കണ്ടീലാണെ
കോട്ടക്കൽ കുഞ്ഞാലിമരയ്ക്കാരെ[1]
മാലയിതല്ലെൻറെ കുഞ്ഞിക്കങ്കാ
അപരാധംപൂകീന് കുഞ്ഞിമങ്ക
ഒന്നാണോ കേൾക്കണോ കുഞ്ഞികങ്കാ
തീക്കയിമാടപ്പറമ്പത്താണ്
ഏഴുകറി നല്ല പിലാവ് കൊത്തി
തീമാമം[2] കൂട്ടണം കുഞ്ഞിക്കങ്കാ
നേരായവണ്ണം പറയിക്കണം
'ആ' എന്നവാക്കും മൂളി കങ്കൻ
പോരുന്നല്ലോഅന്ന് കുഞ്ഞിക്കങ്കൻ
മണിയൂരെടത്തില് വന്നോണല്ലോ
പെറോറാത്ത അമ്മനെ[3] വിളിച്ചാണല്ലോ
അമ്മ്യോട്[4]തന്നെ പറയുന്നോനും
ഒന്നാണോ കേൾക്കണം പെറോറാരമ്മേ
തീക്കയിമാട പറമ്പത്താണ്
ഏഴുകറി നല്ല പിലാവു കൊത്തി
തീയോമംകൂട്ടണം പെറോറാരമ്മേ
നേരായവണ്ണം പറഞ്ഞില്ലെങ്കിൽ
ചെവിടോത്തുനിന്നല്ലോ കുഞ്ഞിമങ്ക
പോരുന്നല്ലോഅന്ന് കുഞ്ഞിമങ്ക
നീലക്കരിമ്പനക്കൂട്ടത്തില്
ചവിട്ടിത്തിരിച്ചോല വാരിയെടുത്ത്
തോളൊപ്പിച്ചോല മുറിച്ചെടുത്ത്
ഓലേല് വാചകം വെക്കുന്നല്ലോ
തത്തേൻറരികത്തും പോരുന്നോള്
തത്തേന ഏന്തിപ്പിടിക്കുന്നോള്
തത്തെചെവിട്ട്[5] പറയുന്നോള്

1 മരയ്ക്കാരെ — മരക്കാരുടെ
2 തീമാമം — തീ ഹോമം
3 പെറോറാത്ത അമ്മനെ — പെറ്റ തായെ
4 അമ്മ്യോട് — അമ്മയോട്
5 ചെവിട്ട് — ചെവിട്ടിൽ

ചെറിയന്നോ പോററിയുള്ളൊരാര്യ തത്ത
കച്ചൂരംകണ്ടീലും പോണം നീയേ
ഏളകൻ പറക്കണൻറാര്യതത്തേ
താണപറക്കണേൻറാര്യതത്തേ
താണ് പറന്നാലെത്താണ് തത്തേ
വീട്ടുകരിമ്പൂച്ച പിടിക്കും നിന്നെ
ഏളകൻ പറന്നാലെത്താര്യതത്തേ
നിന്നെ പരുന്ത് പിടിച്ചുപോകും
ഒത്താണം[1] കണ്ടു പറന്നോ നീയും
കച്ചൂരംകണ്ടീലും കണ്ടില്ലെങ്കിൽ
വാഴ്ണ്ണൂരത്താടി പോകകവേണം
കച്ചൂരം കണ്ടീലും ചെന്നോണ്ടാല
കെരട്ടിൻ[2]തടത്തിലൊരു മുല്ലയുണ്ട്
മുല്ലപ്പൂ കൊത്തി തൊയിച്ചോ ഇന്നെത്ത്യ
ചെവിടോത്ത് കേട്ടല്ലോ ആര്യതത്ത
തത്തെനാതന്നെ പറപ്പിച്ചല്ലോ
ഒത്താണം കണ്ടു പറന്ന തത്ത
കച്ചൂരംകണ്ടീലും ചെല്ലുന്നല്ലോ
കെരട്ടംതടത്തിലെ മുല്ലമേല്
മുല്ലമേൽ പോയങ്ങിരുന്നു തത്ത
കച്ചൂരംകണ്ടീലെ കണ്ണനാന്
പല്ലുതേച്ച് മീട്[3] കഴുകാനാണ്
കോലായി തെമ്പത്ത്[4] ഇരുന്നല്ലോ
കണ്ണാലെ കണ്ടല്ലോ കണാരിക്കണ്ണൻ
തത്തക്കഴുത്തിലൊരോല കണ്ടു
മുല്ലത്തടത്തിലും പോയന്നോനോ
തത്തേനെ ഏളതിപ്പിടിക്കണ്ണോനോ
തത്തക്കഴുത്ത്ന്നോലയെടുത്ത്
തത്തേനാതന്നെ പറപ്പിച്ചല്ലോ
ഓലയുംകൊണ്ടിങ്ങ് പോന്ന കണ്ണൻ
ഓലേലെ വാചകം നോക്കന്നേരം
പുഞ്ചിരികൊണ്ടു ചിരിച്ചു കണ്ണൻ
മറുപുറം ഓലേല് നോക്കന്നേരം
മാറത്തൊലിച്ചത് ചോരത്തുള്ളി
കണ്ണില് നിറഞ്ഞത് കണ്ണ്നീര്
തീക്കനിമാടപ്പറമ്പത്താണ്

1 ഒത്താണം = ഒത്തവണ്ണം
2 കെരട്ടിൻ = കിണററിൻ
3 മീട് = മുഖം
4 തെമ്പത്ത് = അററത്ത്

ഏഴ് കററി നല്ല പിലാവ് കൊത്തി
തീക്കഴി ഓമത്തനെ കൂട്ടീനല്ലോ
മങ്കേന കൂട്ട്യല്ലേ പോരുന്നത്
പറയുന്നല്ലോമന കുഞ്ഞിമങ്ക
തച്ചോളി ഒതേന കുറുപ്പണോരെ[1]
ഇവിടെപ്പം[2] കൂടീട്ടുള്ളോര് മൂവ്വായിരം
ഒരു വള്ളം വെററില വേണേനിക്ക്
വെററില കൊണ്ടക്കൊടുക്കന്നല്ലോ
വെററില കൊണ്ട കൊടുത്തോണ്ടോരേ
എല്ലോർക്കും വെററില കൊടുക്കുന്നോള്
കപ്പൂരംകണ്ടിലെ കുഞ്ഞിക്കണ്ണൻ
ആനപ്പുറത്ത് വരുന്നുണ്ടല്ലോ
തീക്കടി മാടപ്പറമ്പത്താണ്
ആനപ്പുറത്തുന്നും കീഴുന്നനം[3]
ആനപ്പുറത്തുന്നും കീഴ്ത്താണോര്
മണിയറകംവാഴും കുഞ്ഞിമങ്ക
കൈ തൊട്ട് വെററില കൊടുക്കുന്നല്ലോ
അന്നേരത്തോന്നല്ലോ കുഞ്ഞിക്കണ്ണൻ
മങ്കേനത്തന്നെ ഏട്ടക്കുന്നല്ലോ
പറയുന്നല്ലന്നേരം കുഞ്ഞ്യോതേനൻ
അയ്യോ ചതിച്ചല്ലോ പൊൻചങ്ങാതി
ഈററാളൊര്[4] വന്നാനറിഞ്ഞെങ്കില്
ഞാനിപ്പണി ഉണ്ടാപ്പീലപ്പനോ
മണിയറകം വാഴും പെററോരമ്മേ
ചോതിച്ചല്ലന്നേരം പെററോരമ്മ
ഒന്നല്ലോ കേക്കേണം പൊൻമകളേ
എപ്പം[5] വരും മോളേ കുഞ്ഞിമങ്കേ
കെട്ടിലിട്ടൂരീട്ട്[6] പൊന്നുംകാലം
അരച്ചുരുട്ട്യ[7] തേങ്ങ പൊടിക്കുംകാലം
പോരുന്നല്ലോമന കുഞ്ഞിക്കണ്ണൻ
ആനപ്പുറത്ത് കേറുന്നല്ലോ
പോരുന്നല്ലോമന കുഞ്ഞിക്കണ്ണൻ
അന്നടത്താലെ നടന്നവര്

---

1 കുറുപ്പണോരെ = കുറുപ്പന്മാരെ
2 ഇവിടെപ്പം = ഇവിടെ ഇപ്പോൾ
3 കീഴുന്നനം = ഇറങ്ങുന്ന + അവനം. കീഴുന്ന = ഇറങ്ങുന്ന
4 ഈററാളൊര് = ഇങ്ങനെയുള്ള ഒരു
5 എപ്പം = എപ്പോൾ
6 ഊരീട്ട് = ഊരി + ഇട്ട്
7 അരച്ചുരുട്ട്യ = അരച്ച് + ഉരുട്ടിയ

'ആ' എന്നരവാദം മൂളി അമ്മ
അങ്ങിനവിടാട പാറാത്തേരെ
പറയുന്നല്ലോമന കുഞ്ഞിമങ്ക
ഒന്നുണ്ടോ കേക്കണം പെറ്റോരമ്മേ
മണിയൂരെടത്തിലും പോണോനിക്ക്
അതിനാരുണ്ടുകൂട്ടി പോരന്ന് അമ്മോ
ഒന്നുണ്ടോ കേക്കണം കുഞ്ഞിമങ്കേ
കച്ചൂരംകണ്ടിലെ കണ്ണ്യനാരൻ
അന്നന്ന ഉണ്ടുകൂട്ടി പോട്ട് പെണ്ണേ
പറയുന്നല്ലന്നേരം കുഞ്ഞിമങ്ക
അന്നന്ന ഉണ്ടുകൂട്ടി പോരണങ്കില്
ആര്യപ്പടിക്കലും നിക്കാളണം
മണിയൂരെടത്തിലും കാര്യക്കാര്
പോവാനംതന്നെ പുറപ്പെട്ടല്ലോ
അന്നാതന്നെ കൂട്ടി അല്ലേ പോരുന്നത്
അന്നടത്താലെ നടന്നവര്
മണിയൂരെടത്തിലും താഴെ എത്ത്യല്ലോ
അന്നാതന്നെ പടിക്കലും നിയ്ക്കുന്നോള്
ആര്യപ്പടി കാറി പോരുന്നോള്
ഭദ്രകാളി നല്ല ജപം ജപിച്ച്
ആരു മന്തരവും കാണാനുണ്ട്
മാളികപ്പടി കാറി പോരുന്നോള്
കങ്കൻ പദവും ചവുട്ടുന്നോള്
ആര്യപ്പടി കീഞ്ഞ് പോരുന്നോള്
അന്നത്തെ കൂട്ട്യല്ലേ പോരുന്നത്
അന്നടത്താലെ നടന്നവള്
എളമ്പച്ചോറും കോയിലോം പോരുന്നല്ലോ
ആര്യപ്പടികാറിപ്പോരുന്നോള്
തിരുമുറ്റംതന്നിലും ചെല്ലുന്നേരം
തമ്പുരാനെ കണ്ടതും മെയ്യ് കാണിച്ച്
അടിക്കും മുടിക്കും തിരുമേനിക്കും
വളരെ കൈകൂപ്പി തൊഴുതവള്
ചോദിച്ചല്ലന്നേരം തമ്പുരാനോ
മണിയൂരെടം വാഴും കുഞ്ഞിമങ്കാ
കാണാൻ കൊതിച്ചിറ്റും ചെല്ലൂട്ടിറ്റും*
തിരുവെഴുത്തോലെയൊന്നെഴുത്യോണ്ടിറ്റും
ചെല്ലൂട്ട നാളൊന്നും വന്നില്ലാലോ
പിന്നേയും കേക്കണോ കുഞ്ഞിമങ്കാ

* ചെല്ലൂട്ടിറ്റും = ചെല്ലിയയച്ചിട്ടും

എളപ്പൊരത്തില് മണിക്കൊട്ടീന്ന്
പാമ്പിനെടക്കെ കോയിക്കുയീറും
കോയിക്കെടെക്കെ പാമ്പുയീറും
എന്നിക്കി കൊയിലോത്തിന്നൂടാലോ
പാമ്പിനെപ്പിടിച്ചുതെടുക്കെങ്കില്
നാടാലും പാതി തരുന്നുണ്ടല്ലോ
വീടാലും പാതി തരുന്നുണ്ടല്ലോ
ഏഴേഴാളം പൊൻകുടമുള്ളതാണ്
അതിലുന്നും പാതി തരുന്നുണ്ടല്ലോ
മോളും മരുമകള് രണ്ടു കന്നി
പോതിച്ച കന്നീന മാലേട്ടോ നീ
പറയുന്നുണ്ടുന്നോരും കഞ്ഞാതിമക
എളപ്പൊരം കൊയിലോം തമ്പുരാനെ
ഒന്നുണ്ടോ കേക്കണം തമ്പുരാനെ
പൊൻചൂരക്കോലും തരണന്നിക്ക്
പോരുന്നല്ലോമന കഞ്ഞാതിമക
അനിയനപ്പൈതം കൂട്ടിക്കൊണ്ട്
എളപ്പൊരത്തില് മണിക്കൊട്ടില്
കൊട്ടിന്നരികുള്ളും പോരുന്നല്ലോ
അന്നന്നെ കൊത്ത്യേര* വിളിച്ചല്ലോ
പറയുന്നുണ്ടുന്നോരും കഞ്ഞാതിമക
കച്ചൂരംകണ്ടില്ല കഞ്ഞാതിമനോന
പേടിക്കണ്ടെഞ്ഞി മേപ്പൊട്ടടേരം
ഇന്നെയും ഞാനത് കൊല്ലിക്കല്ല
ഏഴ് മണിക്കല്ല് ജപിച്ചെറിഞ്ഞ്
പറയുന്നുണ്ടുന്നോരും കഞ്ഞാതിമക
ഏഴ് പടമുള്ള പാമ്പുംകഞ്ഞെ
ഇഞ്ഞി കൊട്ടീന്ന് കാരോവണം
ഏഴ് പടമുള്ള പാമ്പുംകഞ്ഞെൻ
പത്തിനാല് പടംവിരിച്ചാടുന്നല്ലോ
പൊൻചൂരക്കോലും ജപിച്ചടിച്ച്
ഏഴ് മണിക്കല്ല് ജപിച്ചെറിഞ്ഞ്
മാളക്കൊട്ടില് കീയുന്നല്ലോ
പട്ടുമുട്ടി പാമ്പിനെ പിടിക്കുന്നോള്
പാമ്പിനെ പിടിച്ചുന്ന് കേറുന്നോള്
അന്നന്നെ കൂട്ടിയല്ലേ പോരുന്നത്
എളപ്പൊരം കൊയിലോം പോരുന്നല്ലോ
കണ്ണൂരാലെ കണ്ടല്ലോ കഞ്ഞാതെര്

1 കൊത്ത്യേര — കിഴാറിനടുത്ത് (കിഴാറിന്റെ കര)

മോളും മരുമകള് രണ്ടു കന്നി
പറയുന്നല്ലന്നോരം കന്നികള്
എള്ളലച്ചോരം കോയിലോത്തച്ചനോട്
നായര് വരുന്ന വരവ് കണ്ടോ
നായര് കെണിക്കാതെ പോവുല്ലാലൊ
നളമിറാംതന്നിലും ചെന്നു മങ്ക
പറയുന്നല്ലന്നോരം കുഞ്ഞിമങ്ക
എള്ളലച്ചോരം കോയിലോം തമ്പുരാനെ
ചൊല്ലിയതെല്ലാം തരണെനക്ക്
എള്ളലച്ചോരം കോയിലോം തമ്പുരാനും
ചൊല്ലിയതെല്ലാം കൊടുക്കുന്നല്ലോ
നാടാലും പാതി കൊടുക്കുന്നല്ലോ
വീടാലും പാതി കൊടുക്കുന്നല്ലോ
ഏഴോളം പൊൻകടയുള്ളതാണ്
അതിലിന്നും[1] പാതി കൊടുക്കുന്നല്ലോ
മോളും മരുമകള് രണ്ടു കന്നി
എള്ളലച്ചോരം കോയിലോം കുഞ്ഞിക്കന്നി
കന്നീനത്തന്നെയും കൊടുക്കുന്നല്ലോ
മണിയൂരടം വാഴും കുഞ്ഞിമങ്ക
പാമ്പിന മുററത്തും കൊണ്ടു വെച്ച്
പാമ്പിനടിച്ചങ്ങ് കൊല്ലുന്നോള്
കന്നീനയും[2] കൂട്ടിയല്ലേ പോരുന്നത്
അന്നടത്താലെ നടന്നോണ്ടിററ്
കച്ചൂരംകണ്ടീലും താഴ എത്തിയല്ലോ
കണ്ണാലെ കണ്ടല്ലോ പെററോരമ്മ
പോരുന്നല്ലോമന പെററോരമ്മ
വെള്ളകം നെററനാഴി എടുക്കുന്നമ്മ
മുത്തും നരിച്ചിയെടുക്കുന്നമ്മ
പടിക്കലുംതന്നല്ലേ പോരുന്നത്
പെണ്ണിനെ കണ്ടോരു നേരത്താണ്
വളരെ തെളിഞ്ഞല്ലോ പെററോരമ്മ
പറയുന്നല്ലന്നോരം കുഞ്ഞിമങ്ക
കച്ചൂരംകണ്ടീലെ പെററോരമ്മേ
അരിയും എറിഞ്ഞങ്ങ് കൈപിടിക്ക്
മുത്തും നരിച്ചങ്ങ് കൂട്ടുന്നമ്മ
കച്ചൂരംകണ്ടീലെ കുഞ്ഞ്യനന്ത
മാലേട്ടും കയ്യെ പിടിക്കുന്നോ

1 അതിലിന്നും = അതിൽനിന്നും
2 കന്നീനയും = കന്നിയെയും

ഇനിക്കിന്നൊരമ്മാ കൊണ്ടോന്നത്
അങ്ങിനവടാട പാരത്തരെ
പറയുന്നല്ലോമന കുഞ്ഞിമങ്ക
കച്ചൂരംകണ്ടിലെ കുഞ്ഞ്യനന്താ
ഒന്നുണ്ടോ കേക്കണോ കുഞ്ഞ്യനന്താ
അമ്മാമൻ ചമയങ്ങ് വാങ്ങ്യാനാണ്
ഇമ്മക്ക് പോണേന്റെ കുഞ്ഞ്യനന്താ
പോരുന്നല്ലോമന കുഞ്ഞ്യനന്തൻ
അമ്മാമൻ ചമയത്തിന് പോരുന്നോല്
പറയുന്നല്ലന്നേരം കുഞ്ഞിമങ്ക
കച്ചൂരംകണ്ടിലെ പെറ്റോരമ്മേ
കായണ്ണൂരങ്ങാടി പോണേന്നിക്ക്
കായണ്ണൂരങ്ങാടി ചെല്ലുന്നേരം
കച്ചൂരംകണ്ടിലെ കണ്ണനാണ്
ഏഴുമുറിപ്പീടിക ഇറന്തവെച്ചി
പൊന്നുരുക്കി പൊൻപണി എടുപ്പിക്കുന്നു
അമ്മാമന കണ്ടൊരു നേരത്താണ്
ആചാരം കൊടുത്തിട്ടാട നിന്ന കണ്ണൻ
പറയുന്നല്ലന്നേരം അമ്മാമനും
കച്ചൂരംകണ്ടിലെ കുഞ്ഞി കണ്ണാ
കച്ചൂരംകണ്ടീലും പോകാറില്ല
അന്നേരത്തൊന്നോ പറയുന്നല്ലോ
അന്തിക്ക് ഞാനങ്ങ് പോകാറുണ്ട്
അരിശം പൊടിക്കുന്ന കുഞ്ഞിമങ്ക
നിലയിലൊന്നന്തം മറഞ്ഞി മങ്ക
കുഞ്ഞ്യേക്കൻ നല്ല വെളുത്ത പെണ്ണ്
പെണ്ണിന്റെ വീട്ടിലും പൊന്നുള്ളി
കുഞ്ഞ്യേക്കൻ നല്ല പെറിയ പെണ്ണ്
ഏഴ് കിടക്കേന്റെ ഉള്ളിലാണ്
ഒളിച്ചുകൊണ്ടങ്ങിനെ കെടക്കു ആണ്
ഉറുമിയൊന്ന് വീശ്യല്ലോ കുഞ്ഞിമങ്ക
ഏഴ് കെടക്കേന്റെ ഉള്ളീന്നാണ്
കുഞ്ഞ്യേക്കൻ നല്ല പെറിയ പെണ്ണ്
രണ്ടുമുറിയായി വീഴുന്നല്ലോ
അവിടുന്നൊന്നന്തം മറിഞ്ഞു മങ്ക
വാഴണ്ണൂരങ്ങാടി ചെല്ലുന്നോള്
അമ്മാമനെ കണ്ടൊരു നേരത്താണ്
ഏലീപോലെ നിന്ന വിറച്ച് കണ്ണൻ
പിന്നെയും ചോദിച്ചല്ലോ കുഞ്ഞിമങ്ക
കച്ചൂരംകണ്ടീലെ കുഞ്ഞി കണ്ണാ?

# അമ്പാടിയും രാവാരി ചാത്തുവും

തച്ചോള്യേല്ലോമന കുഞ്ഞോതേനൻ
പെങ്ങളെ വിളിച്ചും പറയുന്നല്ലോ
തച്ചോളിച്ചുണിച്ചാറ കുഞ്ഞനെ കേക്ക്
പറവാലെ[1] തെണക്ക് പോന്ന് ഞാനെ
കാവില ചാത്തോത്തും മാണിക്കോത്തും
ചിലവിനും ബല്ലി[2]ക്കൊതില്ലെങ്കില്
വടകരനഗരത്തി പോയിറ്റാന്
വഴ്യിപ്പീട്യേലിലാമതിന്റെ
ഓന്റൂടെ[3] പാണ്ട്യേലിറപ്പായിറ്റാന്
ഇരുപതരിയൂടെപ്പിച്ചോളെ
പറഞ്ഞേച്ച് പോര്ന്ന് കുഞ്ഞോമതേനൻ
ഒതയനൻ പോയി പുറം കയിഞ്ഞതാരെ
കാവില ചാത്തോത്ത് കുഞ്ഞമ്പാടി
തച്ചോളി ചൊടങ്ങനെ വെക്കകയും
മാണിക്കോത്തെക്കല്ലെ ചെല്ലുന്നത്
ചെന്നോമലെ ചെന്നോനം ക്ളേല്
മാണിക്കോത്തോമനിളയമ്മേവോ
കഞ്ഞ്യൂടെ[4] കാലായിറ്റില്ലേ എന്ന്
അന്നേരം ചോദിച്ച് കുഞ്ഞുണിച്ചാര
തന്നെന്ന്യ[5]വന്നതോ കുഞ്ഞ്യമ്പാട്യേ
പയ്യുക്കള് കൂടെല്ലേ കുഞ്ഞമ്പാട്യേ
നായ്ക്കള് കടിക്യല്ലേ കുഞ്ഞമ്പാട്യേ
താനേതാനിങ്ങനെ പോന്നോണ്ടോല്
കുഞ്ഞ്യേടകാലായോ പാനാമമ്പാട്യേ
ഇന്റച്ചെ[6]ന്നാനെന്റെ കുഞ്ഞ്യമ്പാട്യേ
പറവാലത്തെണക്ക് പോയിക്കല്ലോ
ഇന്റ്യച്ചനിവിടിന്ന് പോന്നേരത്
എന്നോടു പറഞ്ഞ്യേച്ചും[7] പോയിറ്റുണ്ട്
കാവിലെ ചാത്തോത്തും മാണിക്കോത്തും
ചെലവിനും ബല്ലിക്കൊത്തില്ലെങ്കില്

---

1 പറവാല — ഒരു സ്ഥലത്തിന്റെ പേര്
2 ബല്ലി — വല്ലി. നെല്ല് കൂലിയായി കൊടുക്കുന്നതിനാണ് വല്ലി എന്നു പറയുക.
3 ഓന്റൂടെ — അവന്റെ
4 കഞ്ഞ്യൂടെ — കുഞ്ഞി + ഇവിടെ
5 തന്നെന്ന്യ — തനിയെ
6 ഇന്റച്ചെ — നിന്റെ അച്ഛൻ
7 പറഞ്ഞ്യേച്ചും — പറഞ്ഞുവെച്ചും

വടകരനഗരത്തി പോയിററാന്
വെയിലുപ്പീടേ്യലിലാമതിന്റെ1
ഓന്നൂടെ2 പാണ്യാലെ3 പോയിററാന്
ഇരുപതരി കൂടെടുപ്പിക്കാമെ
ആര്4യകാനെ ഞാനമ്പാടേ്യ
കണ്ടോച്ചേര്യോമന കുഞ്ഞിച്ചാപ്പൻ
ഇൻറച്ചൻറാതമിച്ച് പോയമ്പാടേ്യ
ചെലവിന് ഒന്നക്കാവ്യമിവിടമ്പാടേ്യ
അത്തൂരം വാക്കല്ലും കേക്കമന്നേരം
തച്ചോളി പൊരമടൊന്ന് വെച്ചമ്പാടി
ആര്യപ്പടിത്തുള്ളി പോന്നമ്പാടി
കാവിലെ പാതേത്താത്തിയെത്തിക്കൊണ്ട്
ചോദിക്കന്നന്നേരം കുഞ്ഞിക്കങ്കി
കാവിലെ പാതേത്താത്ത കുഞ്ഞമ്പാടേ്യ
താനെന്തനിവമ്ന കുഞ്ഞമ്പാടേ്യ
പത്തുകള്ള് കുഞ്ഞല്ല ഇന്നമ്പാടേ്യ5
കേട്ടതും കേട്ടവാറാക്കില്ലാലൊ
കുഞ്ഞിമ്പുണ്ടൊന്നിങ്ങടുമത്താള്ന്ന്
കുഞ്ഞിപ്പുണ്ടൊന്ന് തലയി കെട്ടി
ആര്യപ്പടി തുള്ളി പോരന്നല്ലൊ
അയ്യമ്പിളിച്ചല്ലൊ കുഞ്ഞിക്കങ്കി
ഇഞ്ഞേതട6പ്പോന്നെന്റെ കുഞ്ഞമ്പാടേ്യ
പത്തുകള്ള് കുത്തുവ കുഞ്ഞമ്പാടേ്യ
പകരം പറഞ്ഞല്ലൊ കുഞ്ഞമ്പാടി
കാവിലെ പാതേത്താത്ത് പെറേറാരമ്മേ
അച്ഛൻ പറമല പോയിക്കമ്മെ
മൂത്തച്ഛൻതന്നെ പറഞ്ഞിക്കല്ലൊ
പൊലുമക്ക് ചെല്ലാ പറഞ്ഞിക്ക് ഞായെ
പത്തുകള്ള് കുത്തല്ലേ കുഞ്ഞമ്പാടേ്യ
നാട്ടുള്ള് കടിക്കല്ലെ കുഞ്ഞമ്പാടേ്യ
അന്നടത്താലെ7 നടന്നമ്പാടി
അന്നടത്താലെ നടന്നൂട്ടിററ്
വടകരനഗരത്തി കീഴുന്നോനെ

---

1 വയലിൽ പീടികയിൽ അമ്മതിന്റെ
2 ഓന്നൂടെ = അവന്റെ
3 പാണ്യാലെ = പാണ്ടികശാലയിൽ
4 ആര് = ആര
5 ഇന്നമ്പാടേ്യ = നിന്നെ + അമ്പാടിയെ
6 ഇഞ്ഞേതട = നീ എവിടെ
7 അന്നടത്താലെ = ആ നടത്തത്താലെ

വടകരനഗരത്തി കീഴുന്നേരം
ചോനോമ്മാരെല്ലാരും[1] ചോയിക്ക്ന്ന്
ഇത്തിര നല്ലോര് കണ്ണനാണോ
എട്ന്ന് വരന്നോര് കണ്ണനാണ്
ഇഞ്ഞേട[2]പ്പോന്നെന്റെ കണ്ണനെയിപ്പം
ചോനോമ്മാരെല്ലാരും ചോയ്ക്ക്ന്ന്
അന്നേരം പറഞ്ഞല്ലൊ കണ്ണമ്പാടി
നഗരത്തിലുള്ളോര ചോനോമ്മാരെ
വള്ളിപ്പീട്യലെയാമതിന്റെ
ആമതിന്റെ പീടിക എത്താക്ന്ന്
പൂണ്ടിക്കൊടക്ക്ന്നച്ചോനോമ്മാര്
ആമതിന്റെ പീട്യക്ക് ചെല്ല്ന്നല്ലോ
ചോദിക്ക്ന്നന്നേരം കണ്ണ്യാമത്
എട്ന്ന് വന്നിക്ക് നീ കണ്ണനെ
എന്തിന് വന്നത് നീ കണ്ണനെ
പകരം പറഞ്ഞല്ലൊ കണ്ണ്യമ്പാടി
വള്ളില്ല പീട്യലെ കണ്ണ്യാമതെ
മാണിക്കോത്ത്ന്ന് വരവാണല്ലോ
എന്റെച്ചൻ പൊറമല പോയിക്കല്ലോ
അച്ചും[3] പൊറമല പോയന്നത്
അച്ചൻ പറഞ്ഞേച്ച് പോയിക്കല്ലോ
ഇന്നടെ പാണ്യാലേല് വന്നിറ്റാന്ന്
ഇരുപതരിമ്മടെട്ടപ്പിക്കുവായെ
അച്ചോളി പോരാത് കേക്കന്നേരം
വള്ളില്ലപ്പീട്യലെല്ലാമതിന്റെ
ഇരുന്നടം ചന്ത്യങ്ങ് പൊന്തിപ്പോയി
കയറിയിര്ന്നേനെ കണ്ണ്യമ്പാട്യ
എട്ടടിപ്പരമേല് കയറീറ്റിക്ക
അഞ്ചടിപ്പരമേല് കാലുംവെക്ക്
കയറി ഇരുന്നല്ലൊ കണ്ണമ്പാടി
വള്ളില്ലപ്പീട്യലെ കണ്ണാമത്
എഴ്മുറിപ്പീടിക തുറന്നുവെച്ച്
പാണ്യാലകത്താട ന്നാമത്[4]
വിളിച്ച് പറയ്ന്ന കണ്ണാമത്
പാണ്യാലകത്തിന് വാ അമ്പാട്യ

1 ചോനോമ്മാര് = മാപ്പിളമാർ
2 ഇഞ്ഞേട = നീ എവിടെ
3 അച്ചും = അച്ചൻ
4 ന്നാമത് = നിന്ന + ആമത്

പേടിച്ച് പെറക്ക്ന്ന് കുഞ്ഞ്യോളത്
ക്കാവിലെ ചാത്തോത്തെ കുഞ്ഞമ്പാട്യേ
ഞാനെന്റെ വേദന പറഞ്ഞതാനേ
എന്തോറ് വേദനിനക്കാമതേ![1]
താമസം തന്നേങ്ങ് താ അമ്പാട്യേ
കീണിതം[2] പാറം പറയാന്ണ്ട്
കാലം പെറ്പ്പത്തിക്കട്ടികാലം
താവാരി ചാത്തുവും ഞാനുംകൂടി
വെത്തിലക്കച്ചോടം ചെയ്യുമ്പാട്യേ
ഏറ്റ്യോറ്[3]കാലവും ചെയ്യ്യോണ്ടിറ്റ്
ഏറ്റ്യ പയിശയും കിട്ടി ഞാക്ക്
വെററിലകച്ചോടം ബിട്ട് ഞാള്
കൊപ്പ്രക്കച്ചോടം ചെയ്യുമ്പാട്യേ
ഏറ്റ്യോറ്കച്ചോടം ചെയ്യ് ഞാള്
ഏറ്റ്യോറ് ഉറപ്പ്യയും കിട്ടി ഞാക്ക്
കൊപ്പ്രക്കച്ചോടം ബിട്ട് ഞാള്
പൊന്ത്ണ്ണി കച്ചോടംചെയ്യ് ഞാള്
ഏറ്റ്യോറ് പൊന്നന്ത്യായ്[4] കിട്ടി
പൊന്നൊക്കെ ചാക്കായി കെട്ട്ന്നേരം
മതിരാശീന്നും കത്ത് കിട്ട്യേനിക്ക്
കനാക്കളനായ്യ്[5]ന്നും പോരാ
ഞാനമതിരാശി ചെല്ല്യപ്പാളെ
ഞാനമതിരാശീ പോയമ്പാട്യേ
ചാക്കാക്കിക്കെട്ട്യോറ് പൊന്നാക്കയേ
ഓനോന്റെ[6] കോട്ടക്ക് കെട്ടിച്ചല്ലോ
താവാരി ചാത്തുന്റെ കോട്ട്യാനല്ലോ
മുക്കാതം കോട്ട ഇത്തമ്പയിടകോട്ട
കാക്കാതം കോട്ട അത് ചെമ്പയികൊണ്ട്
ചാത്തു കെടക്ക്ന്ന കട്ടിലാണ്
പൊന്ന്കൊണ്ടാണല്ലോ കുഞ്ഞമ്പാട്യേ
ചാത്തു കെടക്കം കെടക്കയുമാണേ
പൊന്ന്കൊണ്ടാണല്ലോ കുഞ്ഞമ്പാട്യേ
തന്നില്ല്യ സമ്മടനിക്കിട്ടാന്ന്
നാല്ല്യത്തിന മുരളെ പാടയിച്ച്

1 വേദനിനക്കാമതേ = വേദന + നിനക്ക് + ആമതേ
2 കീണിതം = കാര്യം
3 ഏറ്റ്യോറ് = ഏറിയ + ഓറ്. ഏറ്റ്യ = അധികം
4 അന്ത്യായ് = പണയമായി
5 കനാക്കളനായ്യ് = കാര്ന്നോരീക ഇടനാഴിക
6 ഓനോന്റെ = അവൻ അവന്റെ

ഒന്നിന മടക്ക്യാനയച്ചില്ലാലൊ
നാല്പത്തിനാലിന്ന്യം കൊന്നു് ചാത്തു
ഇന്റെതന്റെ അച്ഛനൊടാ നമ്പ്യാരേ
എഴുവ്വട്ടം[1] സങ്കടം പറഞ്ഞു് ഞാനെ
ആ എന്നുവാരം മൂളു ഉള്ളു
അത്രം വാക്കല്ലം കേട്ടോണോരേ
പറയുന്നുണ്ടോലന കുഞ്ഞ്യമ്പാടി
എന്നാലിപ്പാണ്ട്യാലടക്കമതെ
അന്നേരം പറഞ്ഞല്ലോ കുഞ്ഞ്യാമത്
ഊരി എന്റാമന കണ്ണമ്പാരേ
ചാത്തുന്റെ പാട് പിരിക്കവരായെ
ഇഞ്ഞൊട്ടം പോവരുതേ കണ്ണമ്പാരേ
അന്നേരം ചോദിച്ചു് കുഞ്ഞ്യമ്പാടി
ഇരിക്കട്ടിരിക്കട്ടെ കുഞ്ഞ്യാമതേ
രാവാരി ചാത്തുന്റെ പാടാനല്ലോ
ഞാനോ പിരിപ്പിച്ചുംകൊണ്ടോന്നാല്
എനിക്കിപ്പുളെന്തു് തര്'ന്നതിന്നു്
അന്നേരം പറഞ്ഞല്ലൊ കുഞ്ഞ്യാമത്
പാട് മുഴ്‌മനങ്ങായിക്കൊള്ളെ[2]
ഒന്നാണോ കേക്കണോ കണ്ണമ്പാരേ
ഇഞ്ഞൊട്ടം[3] പോവരുതേ കണ്ണമ്പാരേ
നാല്പത്തിനാലാണ് കൊന്ന ചാത്തു
ഓന്റെ ഉറതിക്കരയാ ഇന്നു്
ഇനിക്കിപ്പളെന്തും ബന്നാലായാകെ
ഇന്റെതന്റച്ഛനേ കണ്ണമ്പാരേ
ഇണോട്‌കൂട്ടിത്താറിക്ക എന്ന
പകരം പറഞ്ഞല്ലോ കുഞ്ഞ്യമ്പാടി
പാത്തൂരം ഒട്ടും പറയണ്ടാലൊ
പാണ്ട്യാല അടക്കവും പോരവേണം
തേക്‌[4]കളെല്ലാമെയും കിട്ടവേണം
പാണ്ട്യാല അടക്കന്നു് കുഞ്ഞ്യാമത്
അമ്പാടീന കൂട്ടി പോര്'ന്നല്ലോ
ബള്ളല്ല്യ പീട്യേലും ചെല്ലുന്നേരം
ബള്ളില്ല്യ പീട്യേല ചൂരതാ ഉമ്മ
കണ്ടോന കാണാനിന്നും കണ്ണാവുമ്മം

1 എഴുവ്വട്ടം = എഴുവട്ടം
2 എനിക്ക കിട്ടാനുള്ളതു് മുഴുവൻ നിനക്കെടുക്കാം
3 ഇഞ്ഞൊട്ടം = നീ + ഒട്ടും. ഇഞ്ഞു് = നീ
4 തേക = തേക്

പോതിക്ക്ന്നേരം പുത്താറ് ഉമ്മ
ഇക്കഞ്ഞനൊതാരോ കഞ്ഞാമ്മത
തച്ചോളെല്യാത്തെനക്കുറപ്പ്പീന്റെ മോനാനല്ലോ
ഇക്കഞ്ഞനെന്തിന്ന് വന്നാമതേ
രാവാരി പാത്തൂന്റെ കോട്ടക്കാന്ന്
കോട്ടക്ക് പോവ്വാനും ബന്നതാന്ന്
പകരം പറഞ്ഞല്ലച്ച്ചത്താ ഉമ്മ
എന്ത് പറയുന്നേ കഞ്ഞാമ്മത
നാല്പത്ത്നാലാളെ കൊന്ന പാത്തു
കഞ്ഞനെ കൊല്ലൂലേ കഞ്ഞാമത
പിന്നേയും പറഞ്ഞല്ലോ കഞ്ഞാമത്
കഞ്ഞനിപ്പ്പാനല്ലോ പെറ്റൊരുമ്മാ
പയിക്ക്ന്നേനെന്ത്[1] കൊട്ക്ക്ന്നുമ്മോ
പുത്തൻകലത്തിലെ പുത്തവില്
അവില് തിരുമ്പി ഉമ്മ ചോറ്റാനല്ലോ
എള്ളുണ്ണി പാച്ച് ചെത്തി കൊണ്ട്വന്ന്
പീനമണീലെ പഞ്ചസാര
മൊണ്ണ്യാരെട്ടത്തിങ്ങ് കൊണ്ട്വന്ന്
മാടം കയറ്റ്യല്ലേ കൊണ്ടൊന്ന്
അവില് കൊയച്ചേനെ കഞ്ഞ്യമ്പാട്യേ
അവില് കൊയക്ക്ന്ന് കഞ്ഞ്യമ്പാടി
അവില് കൊയച്ചുവൻ തിന്നന്നേരം
മോളെള്ളോട്ടോന്നമ്പാടി നോക്ക്ന്നേരം
അയിലുനാറ്റമി പെടക്ക്ന്ന്ണ്ട്
പറയുന്നുണ്ടോനേ കഞ്ഞ്യമ്പാടി
വയിലിപ്പ്പീട്യലെ കഞ്ഞ്യാമത
രാവാരി പാത്തൂന്റെ കോട്ടക്കാന്ന്
മാണിക്കോത്തുള്ളോരുറുമീള്ളത്
അച്ചൻ പൊറാമല പോണേരത്ത്
അച്ചൻ പൊറാമല കൊണ്ട്പോയി
ഉറുമീല്ലാണ്ടെങ്ങനെ ഞാ പോവേണ്ടത്
നായിന്ന കൊല്ലുമ്പോലല്യാനിപ്പോള്
എന്നെയിന്ന രാവാരി കൊല്ലുമല്ലോ
പകരം പറയുന്ന് കഞ്ഞ്യാമത്
ഉവടൊരു[2]റുമിണ്ട് കഞ്ഞമ്പാട്യേ
പെരുവണ്ണച്ചേരീലെ കന്നാനാന്ന്
കന്നായെ പാപ്പക്കുറ്റപ്പ്പാനല്ലോ

1 പയിക്ക്ന്നേന്ന് = വിശക്കുന്നതിന്ന്
2 ഉവടൊരു = ഇവിടെ + ഒരു

ആര്യപ്പടികലു് വെച്ചിറാനു്
മാളൃപടി കാറി വന്നോണലു്
ഓനിന്നു് വെള്ളം കൊടുക്കെ എന്നു്
ചെന്നു് പറയീനാ നായിമ്മാരെ
ചെന്നു് പറഞ്ഞല്ലോ നായമ്മാറ്
നിന്റെ ഉറുമി പലിശയാനു്
ഊട്ടു്[1] പടികലു് വെച്ചിറാനു്
കൊയിലോംപടി കാറി ചെല്ലുവാനു്
പകരം പറഞ്ഞല്ലോ കഞ്ഞനമ്പാടി
എന്റെ ഉറുമി പലിശയാനു്
എന്റെ കൊയിലോനു് രാജാവിന്റെ
ആട്ടു്[2] പടികലു് വെകപ്പൊത്തെ
ഉറുമ പടികലു് ഞാ വെക്കുന്നില്ല
ചെന്നു് പറഞ്ഞല്ലോ നായമ്മാറ്
ഓന്റെ കൊയിലോത്തെ രാജാവെങ്കി
ഓന്റെ പടികലെ വെക്കംപോലും
ഊട്ടപ്പടികലു് വെകപ്പാലോ
അന്നേരമള്ളി ചെയ്യുന്നല്ലോ
ഓന്റെ ഉറുമി പറിശയോടെ
മാളികപടി കാറി വെരുവാൻ പറ
തമ്പ്രാൻ മനസ്സാലല്ലോരക്കും
ഇക്കിടാവിനിപ്പം ചതിക്കണമെന്നു്
ഓന്റെ ഉറുമി പറിശയോടെ
മാളികപടി കാറി ചെല്ലുന്നോളെ
തമ്പ്രാനെ കണ്ടീറും കാണാവുമ്പം
തമ്പ്രാനെത്തന്നെയും തൊഴുതൊള്ളുന്നു്
അരുളി ചെയ്യുന്നല്ലോ തമ്പുരാനെ
ഇഞ്ഞിപ്പള്ളേടൃാനെ നായരെ എന്നു്
അടിയൻ കടത്തനാട്ടുണിപ്പള്ളു്
കടത്തനാട്ടേടൃാനെ നീ നായരെ
കടത്തനാട്ടേട അറിയാം പൊല്ലേ
അരുളി ചെയ്യുന്നോരത്തമ്പുരാനെ
കടത്തനാട്ടേടൃം[3] അറിഞ്ഞുട്ടാലോ
എന്നക്കൊരു് നാലാള കേമ്പിയുണ്ടു്
ഓലിപ്പള്ളാരാനോ നീ നായരെ
ആരെല്ലാമാണെന്റെ തമ്പുരാനെ
അച്ചാള്ളേടത്തുന്നിയൻ കണ്ടു്

1 ഊട്ടു് – ഇരവിട്ടോ
2 ആട്ടു് – അരവിട്ടോ
3 കടത്തനാട്ടേടൃം – കടത്തനാട്ടു് എളവീട്ടും

കൊയിലോത്ത് കണ്ണാരൻനമ്പിയാറ
പനങ്ങാടൻ ചാത്തുക്കുറുപ്പിനെയും
മലയിപ്പും നാലാള കേളിയുണ്ട്
മലിപ്പുള്ളോരാണോ നീ നായരേ
അടിയനിപ്പോലാരുമല്ലേ മാള്യ
അടിയനച്ഛൻത്ത്യലം കകനാണെ[1]
അതളി ചെയ്യുന്നൊരത്തമ്പുരായെ
ഇഞ്ഞ്യേടപ്പോനെന്റെ[2] കണാതിക്കകോ
രാവാരി ചാത്തുന്റെ കോട്ടമാണെ
അടിയനപ്പാട് പിരിപ്പിക്കവായെ
അത്തരം വാക്ക് പറയുന്നേരം
തമ്പുരാൻ മനസ്സാലെ മാറക്ക്ന്ന്
നല്ലത്ന്നാലാള കൊണ്ട ചാത്തു
ഇക്ക്ടായിനോണ്ടോ[3] മടക്ക്ന്നന്ന്
ചോദിക്കുന്നോമന തമ്പുരായെ
ചാത്ത്യലൊന്നോമന കണാതിക്കകോ
എനക്കൊര് കനകം കൊതി ന്ക്ക്ന്ന്
ഇന്റോടേത്ര് കളം ചൂത് എനിക്ക്
ബാത്[4] വെച്ചിറങ്ങ് കളിക്കണമെന്ന്
കനകം കൊതിയെനിക്കുണ്ടായിന്
പകരം പറഞ്ഞല്ലോ കണാതിക്കകോ
ഒന്നിപ്പം കേക്കണം നാട്ടുവായിച്ച
തിരുമേനിക്ക് നല്ലത് വയസ്സ്പോതം
അടിയനൊരഞ്ച് വയസ്സെള്ളുള്ള
ചൂത്ന്നടിയനോ കേട്ടിട്ടില്ല
അടിയന്ന് ചൂത് അറിഞ്ഞൂടാലോ
അങ്ങനെ പറയല്ലേ കണാതിക്കകോ
അന്നേരം ചോദിച്ച് കണാതിക്കകൻ
എന്താന് ബാതെങ്ങനെ വെക്ക്ന്നത്
പകരം പറഞ്ഞല്ലൊത്തമ്പുരാനേ
ഞാനിന്നിച്ചതില് ജയിച്ചാണേല്
എന്റെ തടി കാക്കം പൊന്നോതിരം
ഇന്റെ തടി കാക്കുവാൻ അന്നേക്കം ഞാനും
ഞാനിന്നിച്ചതില് ജയിച്ചെന്നാല്
ഇന്റെ ഉറുമിവാളെനിക്ക് തരണം

1 കകൻ — അമ്പാടിയുടെ മറ്റൊരു പേര്
2 ഇഞ്ഞ്യേട — നീ എവിടെ
3 ഇക്ക്ടായിനോണ്ടോ — ഈ കിട്ടിയിട്ട് ഉടനെ
4 ബാത് — പന്തയം
5 ബാത് — പന്തയം

ഞാട്ടി ഞെന്നല്ലോ കണ്ണിച്ചാത്തു
കോട്ടെ പതിനെട്ട് കാവൽക്കാരെ
കോട്ടക്ക് കള്ളറ് പൂകിയല്ലോ
പകരം പറഞ്ഞല്ലോ കണ്ണമ്പാടി
കള്ളറ് പൂകിയതൊള്ളെ ചാത്തു
വയ്യിപ്പീട്യെലല്ലാമതിന്റെ
പാട് പിരികാനം വന്നത് ഞാനെ
പകരം പറഞ്ഞല്ലോ കണ്ണിച്ചാത്തു
കൊല്ലര്ത്തെ കൊല്ലര്ത്തെ നായര്പോള്ളെ
വയ്യിപ്പീട്യെലെ ആമതിന്റെ
പൊന്നുട ചാക്കാകിരുപ്പാനല്ലോ
ചൊട്ട്യൂര്യതിങ്ങ്[1] വിളിച്ചിരിക്കെ
പൊന്ന് ചൊമടാക്കി കൊണ്ട്പോട്ടെ
ചാത്തുന്റെയ്യുമയും പെണ്ണമ്മാരും
അയ്യനെ വിളിക്കുന്നല്ലോ
പറയുന്നതുണ്ടോമന കണ്ണമ്പാടി
അയ്യുംബിളി[2]യാണേ പെണ്ണുങ്ങളെ
ഞാനിങ്ങളെ ചാത്തുവ് കൊല്ലപ്പല്ലാലെ
പോട്ടാളറിയാ വിളിച്ചോള്ന്ന്
പൊന്ന് ചൊമടാക്കിക്കെട്ടിന്നല്ലോ
പറയുന്നതുണ്ടോമന കണ്ണമ്പാടി
ഒന്നിപ്പം കേക്കണോ ചൊട്ടുകാരെ
എയ്യിലെ[3] ഇച്ചോടിങ്ങള് കൊണ്ട്പോകും
എയ്യിച്ചിക്കയറി പട്ടരെ ചുങ്കത്തുടെ
ഇങ്ങള് ചൊട്ടങ്ങെന കൊണ്ടുപോവുമ്പം
ഇങ്ങളോടപ്പുറ് ചോയിച്ചോളും
എന്ത് ചൊമടാ ചൊമട്ടാറെന്ന്
അന്നേരമങ്ങള് പറഞ്ഞോളണം
എന്ത് ചൊമടൊന്നും ഞാളറിയല്ല
ആര് തന്നിറ്റുള്ള ചൊമടാണെന്ന്
നിങ്ങളോടപ്പുറ് ചോയിക്കല്ലോ
അന്നേരമങ്ങള് പറഞ്ഞോളണം
തച്ചോളി എല്ലയ കുറുപ്പാണല്ലോ
അന്നേരത്താറ് പറയുമല്ലോ
ചൊട്ടുത്തി[4] ശോതന[5] നോക്കണമെന്ന്

---

1 ചൊട്ട്യൂര് - ചുട്ടുകാര
2 അയ്യുംബിളി - നിലവിളി
3 എയ്യിലെ - ഏതിലെ
4 ചൊട്ടുത്തി - ചുങ്ക് [illegible]
5 ശോതന - ശോധന (പരിശോധന)

അപ്പളകമ്പാടീം ഏത്തിക്കൂടേ്യ
അച്ഛൻകൈ പോയി പിടിക്കുന്നല്ലോ
ആമതിനൊര്വസ്സും പെയ്യുതല്ലോ
ആമത് പറഞ്ഞിറ്റും പോയതല്ല
രാവാരി ചാത്തുവും ആമത്തുമാനെ
ഓലിക്കണക്കം[1] കൈകനോക്കിയല്ലോ
രാവാരിച്ചാത്തുനങ്ങാനിപ്പോള്
പേരിക്കൊളങ്ങ് കടത്തുടന്ന്
വേഗത്തി പോരടെന്റെ കത്തിച്ചാത്തു
നീന്റെയുമമ്മയും പെങ്ങമ്മാരും
നെലവിളി കണ്ടു ടെനക്ക് ചാത്തു
ഞങ്ങളോ കേക്കണെന്റച്ഛൻ പോളി
രാവാരിചാത്തുന്റെ പൊന്നനാക്കെയും
പൊന്നുചൊമടാക്കിക്കൊണ്ടവരമ്മം
എച്ചിക്കൈ പട്ടര് പിടിച്ചിറ്റുണ്ട്
അത്തരം വാക്കല്ലം കേക്കുന്നേരം
എച്ചിക്കൈ പട്ടരെ ചുങ്കത്തില്
മണ്ടിനന്നല്ലോ കുഞ്ഞ്യാതേനൻ
എച്ചിക്കൈ പട്ടരെ ചുങ്കത്തിന്ന്
ഉപ്പ്ചൊരട്ടയതാത്യായിട്ടും
കൈ പൊറപ്പിച്ച കുഞ്ഞ്യാതേനൻ
ചൊമടാക്കി മാണിക്കോത്ത് കെട്ടിക്കന്ന്

# ഒതേനനും
# പറമ്പ്ക്കറുക്കാട്ട് ചേരനും

തച്ചോളിയോമന കുഞ്ഞോതേനൻ
പറയുന്നല്ലോമന കുഞ്ഞോതേനൻ
തച്ചോളി കോമക്കുറുപ്പന്റെട്ടാ
പറമ്പിലെ[2] തെങ്ങേക്ക്[3] പോരെന്നക്ക്
പകരം പറഞ്ഞവറപ്പന്നേരം
തച്ചോളി നല്ലോമന കുഞ്ഞോതേനൻ

---

1 ഓലിക്കണക്കം — അവൾ കൈയിലുള്ള കണക്കം.
2 പറമ്പിൽ — വിലപ്പെട്ടിക്കിടന്ന ഒരു സ്ഥലം. "കറുക്കാട്ട് കുറുപ്പ്" എന്ന നാടുവാഴിയുടെ ആധിപത്യം നിലനിന്നിരുന്ന പ്രദേശത്തിൽപ്പെട്ടതാണ് ഈ സ്ഥലം.
3 തെങ്ങേക്ക് — തെങ്ങലിന്ന്, നാട്ടങ്ങലിന്ന്

ചെത്ത്കരിക്കൊന്ന്[1] കിട്ടീല്ലാലൊ
മെച്ചിന്നം[2] വെററില കിട്ടീല്ലാലൊ
തെണ്ടീമടക്കത്തിന് പോരുന്നല്ലൊ
കല്ലേരി തണ്ടായൻ[3] തീയ്യനാണ്
ഓന്റെ[4] പടികലെത്തുന്നേരം
ചോദിക്ക്ന്നോമന കുഞ്ഞ്യാത്തേനൻ
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പ
ഇക്കാണം കോണിയത്താ ചാപ്പാ
പകരം പറഞ്ഞല്ലൊ കുഞ്ഞിച്ചാപ്പൻ
കല്ലേരി തണ്ടായൻ തീയ്യനാണെ
ഓനെടെ[5] കോണ്യാണിക്കാണുന്നത്
ഇക്കോണി ഒട്ടും കയറണ്ടാലൊ
അതിപ്പള്ളെന്താണ് കുഞ്ഞിച്ചാപ്പാ
മുക്കാലിപ്പീഠേറിരിക്കും തീയ്യൻ
ഞാന് കണ്ടാൽ കറപ്പിനൊട്ടും പിടിക്കുല്ല്യാലൊ
വെലകൃതത്തയന്ന് കേട്ടീല്ലാലൊ
ആര്യപ്പടികേറി ചെല്ലുന്നോനും[6]
ആര്യപ്പടികേറി ചെല്ലുന്നേരം
കല്ലേരി തണ്ടായൻ തീയ്യനന്
മുക്കാലിപ്പീഠേറിരിക്കുന്നോനും
വെററില മുറുകായും ഇപ്പകയും
തെയ്യനത്തന്യെഞ്ഞെ കാണുന്നേരം
കണ്ടിട്ടും കണ്ടപോലാക്കില്ലാലൊ
എടന്ന് വന്നെന്നും ചോദിച്ചില്ല്യ
എന്തിന് വന്നെന്നും ചോദിച്ചില്ല്യ
എള്ള്നേററിററാചാരം[7] ചെയ്യുല്ല്യ
തച്ചോളിയോമന കുഞ്ഞ്യാത്തേനൻ
ഉള്ളരിശം[8] പല്ലാൽ തെറിക്കയും
പറയുന്നുണ്ടോമന കുഞ്ഞാത്തേനൻ
കല്ലേരി തണ്ടായൻ തീയ്യാ കേക്ക[9]
ഒരിക്കലെ മുറുകാൻ കൊണ്ടുവായെ

1 ചെത്ത്കരിക്ക് = ഇളനീർ
2 ചിന്നം = ചിന്ന് (കഷണം)
3 കല്ലേരി = ഇവിടെ ഒരു കുട്ടിച്ചാത്തന്റെ അമ്പലമുണ്ട്. വിലപ്പെട്ടുള്ളിക്ക ഉള്ള ഒരു സ്ഥലം.
4 ഓന്റെ = അവന്റെ
5 ഓനെടെ = അവന്റെ
6 ചെല്ലുന്നോനും = ചെല്ലുന്ന + അവനും (അവർ ചെല്ലുന്ന)
7 എള്ള്നേററിററ് = എഴുന്നേററിട്ട്
8 ഉള്ളരിശം = ഉള്ളിലുള്ള (മനസ്സിലുള്ള) അരിശം
9 കേക്ക = കേൾക്കുക

പകരംപറയുന്ന തീയ്യനല്ലോ
ഏട്ന്ന് വന്നിക്കരിന്തടിയൻ
ഞാനൊരു മുറുകാൻ കൊടുക്കപ്പോറില്ല
ഞാനൊരു മുറുക്കാൻ കൊടുക്കണെങ്കി
എന്റെ കറുകാട്ടെ തമ്പുരാനെ[1]
എന്റെ പടിക്കല് എത്ത്ന്നള്ള്യാല്
കെട്ടോടെ വെറ്റില കൊണ്ടവെക്കം
പൂടോടെ പൊകയില കൊണ്ടവെക്കം
പറയുന്നുണ്ടോമന കുഞ്ഞാതേനൻ
കല്ല്യേരി തണ്ടായൻ തീയ്യാ കേക്ക്
കെട്ടോടെ വെറ്റില കൊണ്ടവെക്ക്
പൂടോടെ പൊകയില കൊണ്ടവെക്ക്
കള്ളോടെ കരിമ്പായ്ക്ക[2] കൊണ്ടവെക്ക്
പകരം പറയുന്ന് തീയ്യനല്ലോ
ഏട്ന്ന് വന്നിക്കരിന്തടിയൻ?
തച്ചോളിയോമന കുഞ്ഞാതേനൻ
ഉറുമി തിരിച്ചോരടികൊടുത്ത്
തീയ്യനോ രണ്ട്കണ്ടം വീണ്പോയി
തച്ചോളിയോമന കുഞ്ഞ്യാതേനൻ
ആര്യപ്പടിയുള്ളി പോരുന്നല്ലോ
അന്നേരം പറയുന്ന കുഞ്ഞാതേനൻ
കണ്ടാച്ചേര്യോമന കുഞ്ഞിച്ചാപ്പാ
എന്ന കൊതിച്ചോട്ടം പോരണ്ടാലോ
എതിലേക്കം[3] പോയിക്കോ കുഞ്ഞിച്ചാപ്പാ
കല്ല്യേരിതണ്ടാന്റെ തീയ്യത്ത്യാനെ[4]
തലയും കയിച്ചിട്ട് പായുന്നല്ലോ
പറമ്പ്ക്കറുക്കാട്ട് പായുന്നല്ലോ
ആര്യപ്പടിക്ക് താഴെ നിന്നിറ്റാണെ
അയ്യംനിലവിളി[5] കൂട്ടുന്നല്ലോ
പറമ്പ്ക്കറുക്കാട്ട് കുഞ്ഞിച്ചേരൻ
മാളികമുകളിലും കേട്ടല്ലോ
പറമ്പ്ക്കറുക്കാട്ട് കുഞ്ഞിച്ചേരൻ
മാളികപ്പടി കീഞ്ഞും[6] പോരുന്നല്ലോ

1 എന്റെ കറുകാട്ടെ തമ്പുരാനെ മാത്രമേ ഞാൻ ബഹുമാനിക്കുകയുള്ളൂ എന്നർത്ഥം.
2 കരിമ്പായ്ക്ക = കരിംപാക്ക; പകുതി പഴുത്ത അടയ്ക്ക
3 എതിലേക്കം = ഏതുവഴിക്കെങ്കിലും.
4 തീയ്യത്ത്യാനെ = തീയ്യത്തിയാണെ. തീയ്യൻ x തീയ്യത്തി
5 അയ്യംനിലവിളി = അയ്യോ എന്നുള്ള നിലവിളി
6 കീഞ്ഞും = ഇറങ്ങി

ഓളെ![1] പടിഞ്ഞാറേൽ പോതന്നോള്
പറമ്പ്ക്കുറുക്കാട്ട് കുഞ്ഞിച്ചേരൻ
അന്നടത്താലെ നടന്നൂട്ന്ന്
തച്ചോളി മേപ്പേലും ചെല്ലുന്നോനെ
തച്ചോളി കോമക്കുറുപ്പന്നോനെ
ഇവിട്ത്തെയൊതേനനിവിടയില്ലേ?
പകരം പറഞ്ഞ് കുറുപ്പന്നോനും
ഇന്നേക്കൊരു മൂന്ന് ദിവസമായി
ഒതേനനിവിട്ന്നും പോയേക്കണ്ടിറ്റ്
അന്നടത്താലെ നടന്നൂട്ടിറ്റ്
കാവിലും പാലാത്താത്ത് പോരുന്നല്ലോ
ചെന്നിറ്റ് ചോദിച്ച് കുങ്കിയോട്
തച്ചോളിയൊതേനനിവിടെയുണ്ടോ?
പകരം പറയുന്ന കുഞ്ഞിക്കുങ്കി
ബന്ധുവിവിട്ന്നിന്നലെ പോയിക്കല്ലോ
അന്നടത്താലെ നടന്നൂട്ടിറ്റ്
കൊയിലത്ത് കുഞ്ഞാതാമൻ നമ്പ്യാരോട്
ഓരോട്ടും ചെന്നല്ലേ ചോദിക്കുന്ന്
തച്ചോളിയൊതേനനെ കണ്ടിനോന്ന്[2]
പകരം പറഞ്ഞല്ലോ നമ്പിയാറ്
ഞാനയ്യൊതേനനെ കണ്ടിറ്റില്ല
അന്നടത്താലെ നടന്നൂട്ടിറ്റ്
പനങ്ങാടൻ കേളോത്തും പോകുന്നല്ലോ
പനങ്ങാടൻ ചാത്തുക്കുറുപ്പിനോട്
ഓരോടങ്ങിനെ ചോദിക്കുന്ന്
തച്ചോളിയൊതേനനെ കണ്ടിനോന്ന്
പകരം പറഞ്ഞ് കുറുപ്പാണല്ലോ
ഞാനയ്യൊതേനനെ കണ്ടിറ്റില്ല
അന്നടത്താലെ നടന്നൂട്ടിറ്റ്
മീത്തലെടത്തിലും[3] പോകുന്നല്ലോ
ചെന്നിറ്റ് ചോദിച്ച് കുങ്കിയോട്
മീത്തലെടത്തിലെ കുഞ്ഞിക്കുങ്കി

1 ഓളെ — അവളെ
2 കണ്ടിനോന്ന് — കണ്ടിരുന്നോ എന്ന്
3 ഒതേനന്റെ ഭാര്യാഗൃഹമായ മാണിക്കോത്തും, ബന്ധുഗൃഹം മായ ചാലത്തേക്കും പോയതിനുശേഷം, ഒതേനൻ സാധാരണ സന്ദർശിക്കാറുള്ള വീടുകളിലേക്കാണ് കുഞ്ഞിച്ചേരൻ പോയത്. അവിടെനിന്നൊന്നും ഒതേനന്റെ വിവരം കിട്ടിയില്ല. തന്റെ സഹോദരിയായ മീത്തലെടത്തിലെ കുഞ്ഞിക്കുങ്കിയും ഒതേനനുമായി രഹസ്യബന്ധമുണ്ടെന്ന് കുഞ്ഞിച്ചേരന് അറിയാമായിരുന്നുകൊണ്ടാണ് അവസാനം അയാൾ സഹോദരീഗൃഹത്തിൽ ചെന്നത്.

വെള്ളത്തിനും പാരം ദാഹിച്ചിറ്റ്
കൈതക്കണ്ടേന്ന് വെള്ളമെറ്റ് കുടിച്ചിറ്റ്
ഓളോട[1] പിശകിപ്പോയല്ലോ ചേരാ
പിന്ന ഞാനേകനല്ലുള്ളു ചേരാ
ഞാനിപ്പം തന്ന്യങ്ങനെ നടന്നോണ്ടിറ്റ്
ഞാനിന്നിക്കാവില് വന്ന ചേരാ
മുങ്ങിക്കുളിക്കാൻ കുളവും കണ്ട്
കാറ്റേററിരിക്കാൻ സ്ഥലവും കണ്ട്
അരയാൽത്തറമേലിന്ന് ഞാനെ
അരയാൽത്തറമേലിരുന്നേരത്ത്
തച്ചോളിയുള്ളൊരു പെണ്ണുംപിള്ള
ഒതേനനെന്നൊരാണ് കാമ്പല്ല്യുള്ള[2]
ഒതേന്ന്യുളെളല്[3] അട്ട്യോണ്ടിറ്റ്
കാവിൽച്ചിറയിൽ കുളിച്ചവള്
ഓള് കുളിച്ച് വരുന്നേരത്ത്
എന്നോടും തന്ന്യങ്ങനെ ചോദിച്ചല്ലോ
അരയാൽത്തറമേലും തന്നെയാണെ
താനെയിരിക്കുന്നതെന്തിനെന്ന്
അന്നേരം ഞാനും പറഞ്ഞ്യോള്ന്ന്
വെള്ളത്തിനും പാരം ദാഹിച്ചിറ്റ്
ഞാനിങ്ങിവിടെയിരുന്നതാണെ
അന്നേരത്തോള് പറഞ്ഞെന്നോട്
ഏട്ന്ന് വെള്ളം തരുവാനാണ്
മാണിക്കോള്ളും ദൂരം പോണങ്കില്
ഞാനിന്ന് വെള്ളം തരുവേനല്ലോ
അരയാൽത്തറയിന്റെ ചോട്ട്ന്നാണെ
കൈതോലി പുല്ലു മെണഞ്ഞ് തിന്നാണ്
അന്നേരത്താണെന്റെ കഞ്ഞിച്ചേരാ
മാരാപ്പുരക്കന്ന്[4] കിണ്ടിവാങ്ങി
ഓട്ടുചിറയിലും തേച്ച്മോറി
കൈതോലിപ്പുല്ലുന കറന്ന് ചേരാ
അരയാൽത്തറമേല് പാല്വെച്ച്
അന്നേരം ഞാനോ പറഞ്ഞോളോട്[5]
ഞാന് തന്നാൽ പാല് ഞാൻ കുടിക്കുല്ലാന്ന്
അന്നേരത്തെന്നോട് ചോദിച്ചല്ലോ

---

1 ഓളോട = അവരും + ഒവിടെ
2 കാമ്പല്ല്യുള്ള = കാമ്പോല്ല ഉള്ള
3 ഉളെളല് = ഉള്ളോള്
4 മാരാപ്പുരക്ക്ന്ന് = മാരാന്മാരുടെ പുരയിൽനിന്ന്
5 പറഞ്ഞോളോട് = പറഞ്ഞു അവളോട്

മനസ്സിലു് നിനക്കു്ന്നു് കണ്ടതാതേനൻ
ഭഗവതി മുഷിഞ്ഞൊരു കാലമെനിക്കു്
കാവിലുന്നത്തന്റെ കൂറ്[1] ല്ലേയിക്കേക്കു്ന്നു്
പറഞ്ഞിററു് വായവൻ പൂട്ടും മുമ്പേ
കൂപ്പുറത്തുന്നല്ലൊ ആനക്കുട്ടി
തുമ്പിക്കൈയ്യേത്തി പിടിക്കുന്നല്ലോ
ഒതേനനെയേന്തിപ്പിടിച്ചോളു്ന്നു്
ആനപ്പുറത്തിലെടുത്തു്വെച്ചു്
അപ്പാച്ചിലോട്ന്നും പാഞ്ഞു ട്ന്നു്
ലോകനാർകാവിലും കൊണ്ടുരുമ്പം[2]
പറമ്പ്ക്കറുക്കാട്ട് കുഞ്ഞിച്ചേരൻ
ഒതേനനെ കണ്ടിറ്റും കാണാവുമ്പം
പച്ചമീൻ കണ്ട പരുന്തുപോലെ
ചാടൃത്തു്വീഴാൻ കൊതിയുണ്ടല്ലൊ
ഒതേനന്റെ നേര്യാങ്ങനെ പാടാഞ്ഞിററു്
കാലടിക്കുമിലു് കൊള്ളുന്നില്ല
കാവിലുന്നത്തൻ നല്ലാനക്കുട്ടി
ഒതേനനന്ന്യാങ്ങനെയെടുത്തു്കൊണ്ടു്
ചിററിന്നകത്തല്ലൊ[3] ചാടൃട്ന്നു്
വെട്ടിയുറഞ്ഞതുമപ്പോള്
എന്റെ ഒതേനനോടാണിപ്പോള്
എന്ത്ഞ്ഞു്[4] കാട്ട്ന്നു് കുഞ്ഞിച്ചേരാ
എന്റെ പടികീഞ്ഞു് പോട് ചേരാ
പറയുന്നല്ലന്നേരം കുഞ്ഞിച്ചേരൻ
പറമ്പ്ക്കറുക്കാട്ട നായന്മാരെ
ആറൊന്നല്ലൊണ്ടേറും[5] ഒണ്ടത്ത്യൊള്ളും
ഓലൃപ്പം[6] കുട്ടീവീട കൊണ്ടരണം
അമ്പലം കഴിച്ചു ഞാൻ കോരിക്കുവല്ലൊ
പിന്നെയും പറഞ്ഞല്ലൊ കുഞ്ഞിച്ചേരൻ
പറമ്പ്ക്കറുക്കാട്ട് പോയിററാണു്
ആളേന്നു് മുരിവീട കയിച്ചു്കൊണ്ടരീന്നെ
പറമ്പ്ക്കറുക്കാട്ട് നായന്മാറ്
മുരികയിക്കുവാനും പോരുന്നല്ലൊ

1 കൂറ് = ശബ്ദം
2 കൊണ്ടുരുമ്പം = കൊണ്ടുവരുമ്പോൾ
3 ചിററ് = ചിററമ്പലം
4 എന്ത്ഞ്ഞ് = എന്തു് + നീ
5 ഒണ്ടേറും ഒണ്ടത്ത്യൊള്ളും = [illegible]. ഇവർ നായന്മാരി കളാണു്
6 ഓലൃപ്പം = അവരെ + ഇപ്പാറ

# ഒതേനൻ
# വങ്കാളറ്കോട്ടയ്ക്കു പോയത്

തച്ചോളുല്ലോമന കുഞ്ഞോതേനൻ
മാളികപ്പടി കേറി1 ചെല്ലുന്നല്ലോ
ചിത്തിരത്തൂണ്2 മുഖം മറിഞ്ഞ്
ആചാരം ചെയ്യാട3 നിക്കുന്നല്ലോ
ചോദിക്കുന്നേട്ടൻ കുറുപ്പെന്നാം
തച്ചോളുല്ലോമന കുഞ്ഞോതേനാ
എങ്ങ്ട്ടേക്കാന്ന് മനസ്സും കൃത്4
ആന കരിമ്പിന് കൊതിച്ചപോലെ
പകരം പറഞ്ഞല്ലോ കുഞ്ഞോതേനൻ
ഒന്ന്ണ്ട് കേക്കണമെന്റേട്ടാ
പലതും പറഞ്ഞ് ഞാൻ കേട്ടിക്കേട്ടാ5
വങ്കാളറ്കോട്ടന്നോര് കോട്ടാള്ളത്
പെണ്ണാളെടുപ്പിച്ച കോട്ടപ്പണി
കോട്ടപ്പണി കാണാൻ പോണെനിക്ക്
പകരം പറയുന്നേട്ടനല്ലോ
ആര് ചതിച്ച ചതിയാണിത്?
വങ്കാളറ് കോട്ടപ്പണി കണ്ടാല്
മടങ്ങി മലനാട് കണ്ടിക്കില്ല
തന്നില്ലം കണ്ട് മരിച്ചിക്കില്ല
കേട്ട് ധരിച്ചോളെ കുഞ്ഞോതേനാ
ഞാനുമൊരുകുറി പോയീനല്ലോ6
പനങ്ങാടൻ ചന്തുക്കുറുപ്പും ഞാനും
കോയിലത്ത് കുഞ്ഞാമൻ നമ്പിയാരും
കീഴയിൽ പനങ്ങാടൻ ചന്തും ഞാനും
ഞാളൊര്7 നാലാള് പോയോതേനാ
കോട്ടകൾ കുഞ്ഞാലിമരക്കാരോട്
കപ്പലും വാടകക്ക് വാങ്ങി ഞാള്
കപ്പലിക്കേറി ഞാള് പോയോതേനാ

---

1 കേറി = കയറി
2 ചിത്തിരത്തൂണ് = ചിത്രപ്പണിയുള്ള തൂണ്
3 ചെയ്യാട = ചെയ്യ് - അവിടെ
4 എങ്ങ്ട്ടേക്കാന്ന് മനസ്സും കൃത്? = എവിടേക്ക് പോകാനാണ് ഉദ്ദേശിക്കുന്നത്?
5 കേട്ടിക്കേട്ടാ = കേട്ടിരിക്കുന്ന ഏട്ടാ (ജ്യേഷ്ഠാ)
6 പോയീനല്ലോ = പോയിരുന്നുവല്ലോ
7 ഞാളൊര് = ഞങ്ങൾ + ഒര്

പാതി കടലിലണഞ്ഞുന്നേരം
തെക്കു്ന്നൊരൂളാനും[1] കാററുംവന്നു്
കാററിലക്കപ്പല്‌ പിടിച്ചുപോയി
കപ്പല്‌ തച്ചു് പൊളിഞ്ഞുപോയി
ഒററപ്പലയൊന്നു് കിട്ടി ഞാക്കു്[2]
ഒററപ്പലയിമ്മേലാണൊതേനാ
ഞാളങ്ങൊഴുകിക്കളിക്കന്നേരം
ചെങ്കീരി പൊന്മകള്‌ കന്നിക്കന്നി
ഏഴുതട്ടുംഗോപുരമാള്യേന്നു്[3]
ഓളിപ്പും[4] കണ്ടല്ലോ കഞ്ഞൊതേന
ചെറുതോണി കപ്പല്‌ കൊടുത്തുട്ടല്ലോ
ചെറുതോണി കപ്പലിൽ കേറി ഞാള്‌[5]
വങ്കാളറ്‌ കോട്ടക്കടുപ്പിച്ചല്ലോ
ചെങ്കീരി പൊന്മകള്‌ കന്നിക്കന്നി
ചൂതുകളിക്കവൻ കൂട്ടി ഞാള[6]
ഉറുമിവാള്‌ വെച്ചു് കളിച്ചു് ഞാള്‌
അതുവുമക്കന്നി ജയിച്ചൊതേനാ
മോതിരം വെച്ചു കളിച്ചു് ഞാള്‌
അതുവുമക്കന്നി ജയിച്ചൊതേനാ
അടിയുണ്ടും മേൽമുണ്ടും വെച്ചു് കളിച്ചു് ഞാള്‌
ഒക്കെയക്കന്നി ജയിച്ചൊതേനാ
പടവാഴത്തോട്ടങ്ങളിന്നു കൊള്ളുവാനായു്
ഞാളങ്ങനെ നിച്ച്യയ്‌ച്ചു[7] കഞ്ഞൊതേനാ
ആഴക്കരിയുമേ കല്പിച്ചോള്‌
തുവക്കു് ഉപ്പുമേ കല്പിച്ചോള്‌
ഞാള്‌ മരിക്കവാനായിപ്പോയി
ചെങ്കീരി പൊൻമകള്‌ കന്നിക്കന്നി
ഓളടെ[8] ദാസിപ്പെണ്ണാണൊതേനാ
ഓളെ വെളുക്കുകൊണ്ടും[9] വിദ്യകൊണ്ടും
കാണാണ്ടയച്ചല്ലൊ[10] കഞ്ഞ്യോതേനാ
കന്നിയറിയാതെ കണ്ടിട്ടാണു്

---

1 ഊളൻ = ഊളുന്ന ശബ്ദം
2 ഞാക്കു് = ഞങ്ങൾക്കു്
3 മാള്യേന്നു് = മാളികമേൽനിന്നു്
4 ഓളിപ്പും = അവരും + അപ്പുറം
5 കേറിഞാള്‌ = ഞങ്ങളും കേറി
6 ഞാള = ഞങ്ങളെ
7 നിച്ച്യയ്‌ച്ചു = നിശ്ചയിച്ചു
8 ഓളടെ = അവളുടെ
9 വെളുക്കു് = സാമർത്ഥ്യം
10 കാണാണ്ടയച്ചല്ലൊ = കാണാതെകണ്ടു് തിരിച്ചയച്ചു

അങ്ങിനെ മലനാട് കണ്ട് ഞാള്
പകരം പറഞ്ഞല്ലൊ കണ്ണോത്തേനൻ
എട്ടെകൊരത്തേല്[1] പോകുവാന്
ഞാനിപ്പം തന്ന്യങ്ങനെ കീയുന്നേരം[2]
മുമ്പിപ്പക്കേട്ടൻ[3] വിലക്കിക്കൊള്ളും
തെണ്ടിത്തിരിഞ്ഞതാൻ കൊണ്ടുപോന്നെങ്കി
രണ്ട് കയ്യും കൂട്ടിയേട്ടൻ വാങ്ങിക്കൊള്ളും
പൊന്ന് പുതടാക്കി കൊണ്ടുപന്നമ്പം[4]
കമ്പ കല്ലക്കി പറിച്ചുകൊള്ളും
അരിശംനടിച്ചോണ്ടാതേനനല്ലൊ
മാളിക പടികീഞ്ഞു പോന്നല്ലൊ
അന്നോടത്താലെ നടന്നിട്ടിറ്
ലോകനാർകാവിലും പോന്നോനെ
ലോകനാർകാവിലും വന്നോണ്ടിറ്
വലിയചിറയിൽ കുളികയിഞ്ഞ്
ചെറിയചിറയില് കാലും മുക്കി
തിരുമുമ്പില് വന്നാട[5] നിന്നൊത്തേനൻ
തയ്യിലെ നമ്പൂര്യേന്റുണ്ണ്യനമ്പൂര്യേ
ശ്രീവാതിലൊറി തുറക്കവേണം
തൃപ്പടീൽ[6] ഭണ്ഡാരം കൊണ്ടുവെക്ക്
എഴുതിരിയിട്ട് ദീപം വെക്ക്
ഇറുമ്മൽ[7] കോന്തല കെട്ടയിച്ച്
എണ്ണി പതിനാറ് പണമെടുത്ത്
തിരുമുമ്പിൽ തൊഴുതാട നിക്കന്നല്ലൊ
നൂലിട്ടൊതുണ്ണിക്ക് മെയ്യില് വന്ന്
വെട്ടിയുറഞ്ഞുള്ളതുള്ളപ്പാട്
തച്ചോളിയല്ലേതെ കണ്ണോത്തേനാ
വങ്കോളറ് കോട്ടക്ക് പോരണോന്നണ്ടോ?
വങ്കോളറ്കോട്ടക്ക് പോന്നതിന്ന്
നിയ്യ് മടിക്കേണ്ട കണ്ണോത്തേനാ
ഞാനുംകൂട്യൊപ്പം[8] പോന്നാപ്പോരാ

1 എട്ടെകൊരത്തേല് = എവിടെയെങ്കിലും ഒരു സ്ഥലത്തേക്ക്
2 കീയുന്നേരം = ഇറങ്ങുന്നേരം
3 മുമ്പിൽപ്പക്കേട്ടൻ = മുൻകുട്ടി + ഏട്ടൻ
4 കൊണ്ടുപന്നമ്പം = കൊണ്ടുവന്നപ്പോം
5 വന്നാട = വന്ന + അവിടെ
6 തൃപ്പടീൽ = തൃപ്പടിയിന്മേൽ
7 ഇറുമ്മൽ = നനഞ്ഞത്. ഇവിടെ നനഞ്ഞതുണ്ട് എന്നർഥം.
8 ഒപ്പം = ഒന്നിച്ച്

പൊട്ടനും[1] കൂടങ്ങനെ കൂട്ടവേണം
അറക്കിലാട്ടെന്ന മൊയിലകത്ത്
പൊട്ടനെ പോയൊന്നു കാണോതേനാ
പതിനാല് പൊൻവെള്ളരിയുണ്ടോതേനാ
മുമ്പിനാലറക്കന്ന പൊൻവെള്ളരി
അറക്കിലാട്ടെന്ന മൊയിലകത്ത്
പൊട്ടന്റെ മുമ്പിലും ഉക്കവേണം
പിന്നെയറക്കന്ന പൊൻവെള്ളരി
ഇവിടെയും ഉക്ക്യേക്ക[2] കണ്ടോതേനാ
അറക്കിലാട്ടെന്ന മൊയിലകത്ത്
നീ ചെന്നവിട പറയാതണ്ട്
ഞാ[3] ചെന്നാ പൊട്ടനും പോരുല്ലാലൊ
മടക്കം തൊഴുതല്ല്യൊ കണ്ടോതേനൻ
അന്നാടത്താലെ നടന്നിട്ടിറ്
അറക്കിലാട്ടെന്ന മൊയിലകത്ത്
ഒതേനൻ ചെന്ന് കളിച്ചോള്ന്ന്
തിരുമുമ്പില് ചെന്നാട നിന്നൊതേനൻ
ഭണ്ഡാരപ്പെട്ടി വരുത്തികൊണ്ട്
പതിനാറ് വെള്ളിപ്പണമെടുത്ത്
ഭണ്ഡാരംതന്നിലങ്ങിട്ടൊതേനൻ
തൊഴുത് നടക്കല് നിക്ക്ന്നേരം
ആലിട്ടൊത്തിന്ന്ക്ക് മെല്ലെ വന്ന്
വെട്ടിയുറഞ്ഞുള്ളൊരപ്പാട്
ഒട്ടും മടിക്കാണ്ട്[4] പോരെടൊതേനാ
കപ്പല് വാടകക്ക് വാങ്ങിക്കോളെ
വങ്കാളറ് കോട്ടകണ്ടെത്തുന്നേരം
കോട്ടയോടൊരാപത്തും കൊതവുമില്ല
മുക്കാതം കോട്ടയിരുമ്പഴിയാലെ
കാക്കാതം കോട്ടയോ ചെമ്പഴികൊണ്ട്
ഈച്ചക്കിറുമ്പിനൊരാവതില്ല
കോട്ടയോട് കോട്ട നടന്നുനോക്ക്
കോട്ട വടക്ക് പുറംനിന്നൊതേന

1 പൊട്ടൻ = അറക്കിലാട്ട ക്ഷേത്രത്തിലെ ഒരു പ്രതിഷ്ഠ (ശിവൻ). അറക്കിലാട്ടമ്പലം
വടകരയ്ക്കടുത്ത് നടക്കുതാഴ എന്ന സ്ഥലത്താണ് ഈ അമ്പലം സ്ഥിതി ചെയ്യുന്നത്. പൊട്ടനും = പൊട്ടനെയും
2 ഉക്ക്യേക്ക = ഉക്കിക്കൊള്ളു
3 ഞാ = ഞാൻ
4 മടിക്കാണ്ട് = മടിക്കാതെകണ്ട്

കോട്ടക്ക് വടക്ക് പുറം നീക്കന്നോരം
നീലനിറത്തിലും കാണുന്നത്
അതിപ്പം ഞാനാണേ കണ്ണോരാതേനാ
മഞ്ഞനിറത്തില് കാണുന്നത്
അതെന്റെ കാവിലെ1 ചീരുമ്പാതേനാ
പതിനെട്ട് കച്ചൂരവാതിലുണ്ട്
പതിനെട്ടും ഞാനോ തുറന്നതും
ഞാനക്കോട്ടേന്ന് പോരേപ്പോളുവും2
ഞാളിങ്ങക്കോട്ടയിലുണ്ടാവല്ലോ
മുമ്പിനാലരക്കന്നെ പൊൻവെള്ളരി
പൂനക്ക് തരണമേ കണ്ണോരാതേനാ.
പിന്നെയരക്കന്നെ പൊൻവെള്ളരി
ചീരുമ്പ് കൊണക്കൊടുക്കപ്പാതേനാ
മടക്കം തൊഴുതവൻ പോരുന്നല്ലോ
മാണിക്കോത്തും ഉരയെത്തിക്കൊണ്ട്
തേച്ചുകുളിക്ക്ന്ന് കണ്ണ്യാതേനൻ
കഞ്ഞികുടിച്ചല്ലോ കണ്ണ്യാതേനൻ
ഓന്റെ3 പറയം പറഞ്ഞാള്ന്ന്
പാപ്പനെം ഒപ്പരം4 കൂട്ടുന്നല്ലോ
അന്നടത്താലെ നടന്നിട്ടിറ്റ്
പെരിങ്ങളോളനാക്കം പുഴ5ക്ക് വന്ന്
കോട്ടക്കൽ കണ്ടാലിരിക്കാരോട്
കപ്പല് വാടകക്ക് വാങ്ങ്യാതേനൻ
സന്ധ്യവിളക്കിന്റെ നേരാവുമ്പം
കോട്ടേല് വിളക്കൊക്കെ തൂക്കിപ്പോയി
കോട്ടയടച്ചോക്കെ പൂട്ടിപ്പോയി
അപ്പോളല്ലോ ഊനകണ്ണ്യാതേനൻ
കോട്ട്യോട് കോട്ട നന്നനോക്കി
കോട്ടവടക്കേ പുറം നീക്കന്നോനെ
കോട്ടയിലെല്ലാമൊരാക്കമായി
വലഭാഗം നീലനിറം കണ്ടല്ലോ
ഇടഭാഗം മഞ്ഞനിറവും കണ്ട്
പതിനെട്ട് കച്ചൂരവാതിലാണ്
പതിനെട്ടുവിട തുറന്ന്കണ്ട്

1 കാവിലെ ചീരു = ലോകനാർ കാവിലെ ഭഗവതി
2 പോരേപ്പോളുവും = പോരുന്നതുവരെ
3 ഓന്റെ = അവന്റെ
4 ഒപ്പരം = ഒന്നിച്ച്
5 പെരിങ്ങളോളനാക്കം പുഴ = പെരിങ്ങളോളൻപുഴ. നാദാപുരത്തിനടുത്ത ഇരിങ്ങണ്ണൂർ പ്രദേശത്തിലുള്ള ഒരു പുഴ.

കോട്ടന്റകത്ത് കയറുന്നല്ലോ
കോട്ട്യോട് കോട്ട നടന്നൊതേനൻ
കോട്ടയിലുള്ള ജനങ്ങളെല്ലാം
കൊത്തിയൊടുക്കുന്ന കുഞ്ഞ്യൊതേനൻ
ചെങ്കീരി പൊന്നകള് കഞ്ഞിക്കന്നി
ഓളെ[1] തലകൊത്ത്യെടുക്കുന്നല്ലോ
പതിനാല് പൊൻവെള്ളരുള്ള താണ്
പതിനാലും കൊത്തിയെടുത്തൊതേനൻ
കോട്ടനടനും പിടിച്ചൊതേനൻ
മുഹൂത്തം മൂന്ന വെടിയുംവെച്ചു
മുഹൂത്തം മൂന്നവട്ടമമ്പുമെയ്തു.

# നമ്പറ്ചെട്ടിയും തച്ചോളി ഉണിച്ചാറയും

എടവട്ടം പൂകാവില് നമ്പറ്ചെട്ടി
ഓന്റെ[2] ചമയം പറയ്ന്നല്ലോ
അന്നേരം ചോദിച്ച് ചെട്ടികള്
മക്കള് മരുമക്കള് ചെട്ടികള്
എവിടെപ്പുറപ്പാടെന്നാനെന്താന്
പകരം പറഞ്ഞല്ലോ നമ്പറ്ചെട്ടി
കടുത്തുവയ്നാടോളം[3] പോവേണം[4]
പകരം പറയ്ന്ന് ചെട്ടികള്
അറിഞ്ഞു അറിയാണ്ടെന്തോനിപ്പള്
കടുത്തുവയ്നാട്ടേക്ക് പോറയക്കറ്[5]
കടുത്തുവയനാട്ടേക്ക് പോറയോലാതും
മടങ്ങി മലനാട് കണ്ടോലില്ല
അന്റെയില്ലും കണ്ട് മരിച്ചോലില്ല
തച്ചോളെയ്യെട്ടനിയൻ രണ്ട്
ഓല്[6] മടക്കിയയക്കൂല്ലാലോ

1 ഓളെ = അവളുടെ
2 ഓന്റെ = അവന്റെ
3 കടുത്തുവയ്നാട് = കടത്തനാട്
4 പോവേണം = പോയ് വരണം
5 പോറയക്കറ് = പോരയ്ക്കരുത്
6 ഓല് = അവർ

അന്നേരം ചെട്ട്യെല്ലേ ചോദിക്കˮന്നˮ
തച്ചോളിയുണിച്ചാറ കത്തനെ കേക്കെ
ഇന്റെ ബലിയേട്ട1നെടപ്പോയെ
പകരം പറഞ്ഞല്ലോ കുഞ്ഞുണിച്ചാറ
ഇളിയാമളള കളരിക്കലെˮ
ഏട്ട്2 പയററുവന്നും പോയിക്കല്ലോ
പിന്നെയും ചോദിച്ചച്ചെട്ട്യന്നല്ലോ
ഇന്റെ ചെറിയേട്ട3നേടപ്പോയി
മയ്യേയി4ലങ്കക്കളരിക്കലെˮ
ചെറിയേട്ടെ തന്ന്യങ്ങനെ പോയിക്കല്ലോ
പിന്നെയും ചോദിച്ചച്ചെട്ട്യന്നല്ലോ
തച്ചോളിച്ചുണിച്ചാറ കത്തനെ കേക്കെ
ഉഴപ്പാനും തേക്കാനും തന്നാലല്യണോ
പകരം പറഞ്ഞല്ലോ കുഞ്ഞുണിച്ചാറ
ചെറിയേട്ട5 കൊണ്ടിറുക്കˮന്ന്യാനെ
ഏട്ടനായിച്ചാനും അന്നാലില്ല
അന്നേരം ചോദിച്ചച്ചെട്ട്യന്നല്ലോ
ഞാൻ തരട്ട്യെന്റെ കുഞ്ഞുണിച്ചാറെ
അന്നേരം ചോദിച്ചˮ കുഞ്ഞുണിച്ചാറ
ഇങ്ങളിപ്പാരെന്നും ചെല്ലീറ്റാനെ
ഞാനെന്ന്യവാദം പറയേണ്ടതˮ
അന്നേരം പറഞ്ഞല്ലോ നമ്പറˮചെട്ടി
തച്ചോളിച്ചുണിച്ചാറ കത്തനെ കേക്കെ
വളംപട്ടം6 പൂങ്കാവിലˮ നമ്പറˮചെട്ടി
ആരും പറഞ്ഞിറ്റും കേട്ടിട്ടില്ലേ
അണ്ണൂരും വാക്കങ്ങനെ കേക്കന്നേരം
ഉണ്ണം മെരട്ടˮമന്നാനിപ്പൊളˮ
തെററിഞ്ഞˮനിന്നല്ലോ കുഞ്ഞുണിച്ചാറ
കിടˮകിട വെറക്കˮന്നുണിച്ചാറക്കെ
നീയെന്തˮ ചെട്ട്യായിററന്റെ ചെട്ടി
പുല്ലˮപായിലൂടെ7യിങ്ങനെ നീയˮ
ഏട്ടന്റെ പെട്ടീന്നങ്ങാനിപ്പളെ

---

1 ബലിയേട്ടൻ=വലിയേട്ടൻ (കോമപ്പക്കുറുപ്പ്)
2 ഏട്ട = ഏട്ടൻ
3 ചെറിയേട്ടൻ (തച്ചോളി ഒതേനൻ)
4 മയ്യേയിൽ=മയ്യഴിയിൽ
5 ചെറിയേട്ടനാണെ (ഒതേനനാണെ) എനിക്ക് ഉടക്കാൻ ഉണിവാക്കിത്തന്നു്. (ഞാൻ അവിവാഹിതയാണെ എന്നർത്ഥം.)
6 വളപട്ടം=വളർപട്ടണം
7 പുല്ലˮപായിലൂടെ=പുൽപ്പായയിൽ+ഇവിടെ

ചെട്ട്യോടൊരാവത്തും കൊതവുമില്ലേ
തെയ്യൻറരിയത്തല്ല്യാള്' പോട്ടെ
അത്തൂരം വാക്കത്തന്നെ കേക്ക്'ന്നേരം
കണ്ണോച്ചേര്യോമന കഞ്ഞിച്ചാപ്പ്ലെ
എവ്'ട്'ന്നോയി[1] കേളി[2] കേട്ടിററാന്'
ചാപ്പനും പാഞ്ഞോടത്തെത്തിക്കൂടീ
മയ്യേയിലെ[3]ങ്കക്കളരിക്കല്'
ചാപ്പൻ പറന്നോടി ചെല്ല്'ന്നല്ലോ
വറത്താനം[4] പോലെ പറഞ്ഞി ചാപ്പ്ലെ
വറത്താനം പോല്യത്തന്നെ കേക്ക്'ന്നേരം
തച്ചോളെല്ല്യോമന കഞ്ഞ്യാതേനെ
കളരീന്നും പാഞ്ഞ്' കയര്യ്ട്'ന്ന്'
തെയനൻ പാഞ്ഞ്' കയറുന്നേരം
പണിക്കരും പാഞ്ഞ്' കയറിക്കൊണ്ട്'
കളരിലുള്ള ജനമൊക്കെയും
ഇത്തെവൈനാട്ടകത്ത്' താദെയായന്'
ഏറ്യ്[5]ജനമോട കൂടിപ്പോയി
കളരിപ്പണിക്കരാത്തനിപ്പോള്'
പണിക്കര ബെലിച്ചും[6] ബയിക്കൊക്കീററ്'
ചെട്ട്യോട്'[7] കൊണ്ട് പൊയിട്ട്'ന്ന്'
ചെട്ട്യോടൊരാവത്തും കൊതവുമില്ല
പണിക്കര ബെലിച്ചും ബയിക്കൊക്കീററ്'[8]
തെയനൻ നിന്ന പൊയിയുന്നല്ലോ
വിളിച്ച്' പാഞ്ഞല്ലോ കഞ്ഞ്യാതേനൻ
കണ്ണോച്ചേര്യോമന കഞ്ഞിച്ചാപ്പാ
ചെട്ട്യോടൊരാവത്തും കൊതവുമില്ല.
ഞാനിന്നച്ചെട്ടീന കൊല്ല്'ന്നേരം
കഞ്ഞനപായം വരതേ പ ചാപ്പാ
മത്'മക്കിളിമകെ ചോനോംകുട്ടി

1 എവ്'ട്'ന്നോയി = എവിടെനിന്നും + ഈ
2 കേളി = വാർത്ത
3 മയ്യേയിൽ = മയ്യഴിയിൽ
4 വറത്താനം = വർത്തമാനം
5 ഏറ്യ് = ഏറിയ
6 ബെലിച്ചും = വലിച്ചും
7 ചെട്ട്യോട്' = ചെട്ടിയോട്'
8 ബയിക്കൊക്കീററ്' = വഴിക്കാക്കിയിട്ട്'

കറത്തോറ് പട്ടാളം കീച്ചിട്ടുണ്ട്
ഉശ്ശാറം കേട്ടാട നിക്ക്ന്നല്ലോ
മത്കിളിമകെ ചോനോക്കി
തച്ചോള്യേമന കഞ്ഞ്യാമതനെ
പാളയത്തിപ്പാഞ്ഞ് കയറൂട്ന്ന്
പാളയം കൊത്തിനുറുക്കൂട്ന്ന്
ഇരുപത്തിരണ്ടെണ്ണം ചെട്ടികള
ഇരുപത്തിരണ്ടിനേം കൊല്ല്ന്നോല്
വളപട്ടം പൂങ്കാവില് പാഞ്ഞുകാരി
തിരിഞ്ഞും മറിഞ്ഞുപല്ലല്ലാഞ്ഞ്ട്ന്ന്
കൈയ്യും കൊത്തിയാടക്കിയല്ലോ
ഉപ്പ്ചിരട്ടയത്ത്യായിട്ടും
കൈക്ക പെറ്ക്കിച്ച കഞ്ഞാമതനൻ
കൈക്ക ചൊമടാക്കി കെട്ടിക്ക്ന്ന്
മാണിക്കെറ്റും ദൂരം കെട്ടിക്ക്ന്ന്.